അന്തർ ഭാരതീയ പുസ്തകമാല

# ഭാരതിയുടെ ഗദ്യകൃതികൾ

സമ്പാദകൻ:

**പെരിയസ്വാമി തൂരൻ**

വിവർത്തനം:

**ഡോ: എസ്. കെ. നായർ**



നാഷണൽ ബുക്ക് ട്രസ്റ്റ് ഇന്ത്യ

# ചി. സുബ്രഹ്മണ്യ ഭാരതി (1882–1921)

## (ജീവചരിത്ര സംഗ്രഹം)

തമിഴിൽ ഒരു വമ്പിച്ച പരിവർത്തനവും തമിഴർക്ക് ഒരു പുതിയ ഉണർവും ഉണ്ടാക്കിയ ദേഹമാണ് ഭാരതിയാർ. ഇദ്ദേഹത്തിന്റെ പിതാവായ ചിന്ന സ്വാമി അയ്യർക്ക് എട്ടയ്യപുരം സംസ്ഥാനത്തിൽ ഒരു മികച്ച സ്ഥാനമുണ്ടായിരുന്നു. അതുകൊണ്ട്, മകന്, ചെറുപ്പത്തിലേതന്നെ സംസ്ഥാന വിദ്വാൻമാരുമായി ഇടപഴകാനുള്ള സൗകര്യം ലഭിച്ചിരുന്നു. ചെറുപ്പത്തിൽതന്നെ കവിതകളെഴുതി ഭാരതിയാർ എന്ന ബിരുദവും ഇദ്ദേഹം നേടി.

ഭാരതിയാർ ആദ്യം തിരുനെൽവേലി ഹിന്ദു കോളേജിലാണു പഠിച്ചിരുന്നത്. പതിനാലാം വയസ്സിൽ അദ്ദേഹത്തിന്റെ വിവാഹവും കഴിഞ്ഞിരുന്നു. പക്ഷേ അക്കാലത്തുതന്നെ, ചിന്നസ്വാമിഅയ്യരുടെ സാമ്പത്തിക നിലയ്ക്കു കോട്ടം തട്ടിയിരുന്നു. ഭാരതിയാരുടെ വിവാഹം നടന്ന് ഒരാണ്ടിനകം പിതാവ് കാലംചെയ്തു. അതോടെ കുടുംബത്തിനു വാട്ടം തട്ടി. ഈ അവസ്ഥയിൽ ഭാരതിയാർ കാശിക്കു പോയി അച്ഛൻപെങ്ങളുടെ വീട്ടിൽ രണ്ടുവർഷം താമസിച്ചു. ഇംഗ്ലീഷോടൊപ്പം ഹിന്ദിയും സംസ്കൃതവും പഠിക്കാൻ അപ്പോഴാണ് അദ്ദേഹത്തിനു സൗകര്യം ലഭിച്ചത്. കൽക്കത്താ സർവകലാശാലയിൽ പ്രവേശനപ്പരീക്ഷയ്ക്കു ചേർന്ന് ഒന്നാം ക്ലാസ്സിൽ ഭാരതിയാർ ജയിച്ചു. ഒരു ദേശീയ കവിയായി മാറാൻ ഭാരതിയാർക്ക് കാശിവാസം വളരെ ഉതകിയെന്നു പറയാം. വംഗദേശത്തു വളർന്നുവന്ന സ്വാതന്ത്ര്യബോധം അദ്ദേഹത്തിന്റെ മനസ്സിൽ ആഞ്ഞുപതിഞ്ഞിരുന്നു.

1902–ൽ അദ്ദേഹം എട്ടയ്യപുരത്തേക്കു തിരിച്ചുപോയി ജമീന്ദാരുടെ കീഴിൽ കുറച്ചുനാൾ ജോലി ചെയ്തു. പക്ഷേ സ്വാതന്ത്ര്യബോധം തികച്ചുമുണ്ടായിരുന്ന അദ്ദേഹത്തിന് ആഫീസ്പണി തീരെ ഇഷ്ടപ്പെട്ടിരുന്നില്ല. 1904–ൽ മധുരയിലെത്തി അവിടെ ഒരു പള്ളിക്കൂടത്തിൽ തമിഴ് വാദ്ധ്യാരായി മൂന്നു മാസം ജോലി നോക്കി. ആ ജോലിയും അദ്ദേഹത്തിനു മനസ്സിൽ പിടിച്ചില്ല.

അതേ ആണ്ടിൽ ഭാരതിയാർ മദിരാശിയിലെത്തി സ്വദേശമിത്രൻ ദിനപ്പത്രത്തിന്റെ ഉപപത്രാധിപരായി ചേർന്നു. ആ ജോലിയിലിരിക്കുമ്പോൾ

തന്നെ 'ചക്രവർത്തിനി' എന്നപേരിൽ ഒരു മാസിക ആരംഭിച്ചു. അതോടൊപ്പം തന്നെ തിരുവിളക്കേണിയിൽ (ട്രിപ്ലിക്കേൻ) മണ്ഡയം തിരുമലാചാരിയർ ആരംഭിച്ച 'ഇൻഡ്യ' എന്ന വാരികയുടെ പത്രാധിപത്യവും ഏറ്റെടുത്തു. തൻെറ ഉള്ളിൽ ജ്വലിച്ചുകൊണ്ടിരുന്ന ദേശഭക്തിയെ തമിഴ്നാട്ടിലെങ്ങും പരത്തുവാൻ ഈ വാരിക അദ്ദേഹത്തിനു വളരെ പ്രയോജനപ്പെട്ടു.

1907—ൽ സൂറത്തിൽ നടന്ന കോൺഗ്രസ്സിൽ ഭാരതിയാർ തീവ്രവാദികളെ അങ്ങേയററം അനുകൂലിച്ചു. തിലകൻെറ ആദർശത്തിൽ അദ്ദേഹത്തിന് അത്യന്താദരവുണ്ടായിരുന്നു. തിലകനെപ്പററി പ്രശംസിച്ചും മിതവാദികളെ പ്രഹസിച്ചും അദ്ദേഹം കവിതകൾ എഴുതിയിട്ടുണ്ട്.

മദിരാശിക്കു തിരിച്ചു വന്ന ഉടനെ 'ഇൻഡ്യ' മാസികയിൽ നിയമഭഞ്ജനം ചെയ്തുകൊണ്ടുള്ള ലേഖനങ്ങൾ എഴുതിത്തുടങ്ങി. അതോടെ അതിൻെറ പ്രകാശകരുടെമേൽ ബ്രിട്ടീഷ് സർക്കാർ നടപടി എടുത്തു. ഭാരതിയാർ പുതുശ്ശേരിക്ക് ഒളിവിൽ പോയി. അദ്ദേഹം പുതുശ്ശേരിയിൽ വന്ന് ഒരു മാസത്തിനകം 'ഇൻഡ്യ' വാരികയായി അവിടെനിന്നു പ്രസിദ്ധീകരിച്ചുതുടങ്ങി. ബ്രിട്ടീഷ് ഇന്ത്യയിൽ അതിനു നിരോധനാജ്ഞ വന്നതോടെ വാരികാപ്രസിദ്ധീകരണം നിർത്തലാക്കേണ്ട ഘട്ടം വന്നു.

1908 മുതൽ 1918 വരെ ഭാരതിയാർ പുതുശ്ശേരിയിൽ കഴിഞ്ഞുകൂടി. അക്കാലത്തെല്ലാം കുടുംബം പുലർത്താൻ അദ്ദേഹത്തിനു വളരെ ക്ലേശിക്കേണ്ടിവന്നു. എങ്കിലും അക്കാലത്തായിരുന്നു അദ്ദേഹത്തിൻെറ സാഹിത്യപരമായ സർഗശക്തി ഏററവും ഉയർന്ന നിലവാരത്തിലെത്തിയത്. പാഞ്ചാലിശപഥം, കണ്ണൻ പാട്ട്, കുയിൽ പാട്ട് എന്നിവ അക്കാലത്തെഴുതിയ ഉൽകൃഷ്ട കവിതകളാണ്. ഭാരതിയാരുടെ കവിതയും ഗദ്യവും പുതുശ്ശേരിയിൽവെച്ച് പ്രകാശമാനമായി വളർന്നു തഴച്ചെന്നു സാമാന്യമായിപ്പറയാം.

ഭാരതിയാരുടെ പുതുശ്ശേരിവാസം എല്ലാവിധത്തിലും ദുഃഖകരമായിരുന്നെന്ന് വിചാരിക്കരുത്. രണ്ടു മഹാന്മാരുമായി അദ്ദേഹത്തിനു പരിചയവും സ്നേഹവും ഉണ്ടായത് അവിടെ വെച്ചാണ്. 1910 ഏപ്രിലിൽ ആണ് അരവിന്ദഘോഷ് പുതുശ്ശേരിയിൽ വന്നത്. അദ്ദേഹത്തിനു സ്വല്പം മുമ്പ് വ. വേ. ശു. അയ്യർ അവിടെ എത്തിക്കഴിഞ്ഞിരുന്നു. ലണ്ടൻ നഗരത്തിൽ ഇൻഡ്യാഹൗസിലുണ്ടായിരുന്ന ഒരു ചെറുപ്പക്കാരൻ, കഴ്സൻ വില്ലി എന്ന ഇംഗ്ലീഷുകാരനെ വെടിവെച്ചു കൊന്ന് താനും ആത്മഹത്യചെയ്തു. (1909 ജൂലൈ 1—ാംതീ). ഉടനെ ഇൻഡ്യാ ഹൗസിൽ വെച്ച് സവർക്കറേയും വ. വേ. ശു. അയ്യരേയും ബന്ധനത്തിലാക്കാൻ ഒരുങ്ങി. സവർക്കർ ജയിലിലായി; അയ്യരാവട്ടെ വേഷപ്രച്ഛന്നനായി എങ്ങനേയോ പുതുശ്ശേരിയിൽ വന്നു ചേർന്നു.

അരവിന്ദൻെറയും അയ്യരുടെയും സഖ്യം ഭാരതിയാർക്കു ലഭിച്ചു. കുട്ടിക്കാലം മുതൽക്കേ ഭാരതിയാർക്ക് പരാശക്തിയിൽ തികഞ്ഞ ഭക്തിയുണ്ടായിരുന്നു. പരാശക്തിയെപ്പററി പല അത്ഭുത ഗീതങ്ങളും അദ്ദേഹം

രചിച്ചിട്ടുണ്ട്. കണ്ണനും മുരുകനും അദ്ദേഹത്തിന്റെ ഇഷ്ടദേവതകളാണ്. കണ്ണൻ പാട്ട് തമിഴ് സാഹിത്യത്തിൽ വ്യക്തിത്വം പുലർത്തുന്ന ഒരു ഉദാത്ത കവിതയായിപ്പരിണമിച്ചിട്ടുണ്ട്. മുരുകനെപ്പററിയുള്ള ഗാനങ്ങളും ഉന്നതനിലവാരം പുലർത്തുന്നവതന്നെ. *"ചുററിനില്പോരെതേ മ—പകൈയേ തുള്ളി വരുകുതു" എന്ന വരികൾക്കു അക്ഷരലക്ഷം കൊടുക്കാം എന്നു വ. വേ. ശു. അയ്യർ പ്രശംസിച്ചിട്ടുണ്ട്.

ഒന്നാം ലോകമഹായുദ്ധം 1918 നവംബറിൽ അവസാനിച്ചു. ഭാരതിയാർ പുതുശ്ശേരി വിട്ട് ബ്രിട്ടീഷ് ഇന്ത്യയിലേക്കു നുഴഞ്ഞു. ഉടനെ തന്നെ അദ്ദേഹത്തെ വിലങ്ങുവെച്ചു ജയിലിലിട്ടു. സുഹൃത്തുക്കളുടെ സഹായത്തോടെ, താമസിയാതെ ബന്ധനവിമുക്തനാവുകയും ചെയ്തു. പിന്നീട് അദ്ദേഹം കടയത്തിൽചെന്നു കുറേക്കാലം താമസിച്ചു. അനന്തരം വീണ്ടും മദിരാശിയിലെത്തി സ്വദേശമിത്രനിൽ സേവനംതുടർന്നു. ഇതിനെല്ലാം മുമ്പുതന്നെ, ഭാരതിയാരുടെ ശരീരാരോഗ്യം തകർന്നുകഴിഞ്ഞിരുന്നു. അദ്ദേഹം ഒരു പുതുമനുഷ്യനെപ്പോലെ കാണപ്പെട്ടു.

1920 നവംബർ 15—ാംനു മുതൽ സ്വദേശമിത്രനിൽ ദിവസവും, കുറിപ്പ്, രസത്തിരട്ട്, വിനോദത്തിരട്ട് എന്നിങ്ങനെ പല തലക്കെട്ടുകളിൽ ഭാരതിയാർ ഗദ്യരചനകൾ നടത്തിത്തുടങ്ങി. ആ ലേഖനങ്ങളെല്ലാം തന്നെ മാതൃഭൂമിയുടെ വിമോചനത്തിന് ആവേശം നല്കാൻ പോന്നവയായിരുന്നു.

ഭാരതിയാർ തിരുവല്ലിക്കേണിയിലുള്ള ഒരു വീട്ടിലാണു താമസിച്ചിരുന്നത്; അപ്പോഴെല്ലാം പാർത്ഥസാരഥിക്കോവിലിൽ അടിക്കടി ദർശനത്തിനു പോയ്ക്കൊണ്ടിരുന്നു. കോവിലിൽ ആനയ്ക്ക് മുഴുവൻ തേങ്ങാ കൊടുക്കുകയും പതിവാക്കിയിരുന്നു അദ്ദേഹം. ആനയ്ക്കു മദമ്പാടുണ്ടായിരുന്ന ഒരു ദിവസം അതദ്ദേഹത്തെ തള്ളിയിട്ടു. ഭാരതിയാരുടെ തലയ്ക്കും ഉടലിനും മുറിവുപററി.

ആ മുറിവുകളെല്ലാം ഉണങ്ങിയെങ്കിലും ഈ സംഭവത്തിനുശേഷം അധികകാലം അദ്ദേഹം ജീവിച്ചിരുന്നില്ല. അദ്ദേഹത്തിന്റെ ശരീരാരോഗ്യം ആശങ്കാജനകമായിത്തീരുകയായി. 1921 സെപ്തംബർ 11—ാം തീയതി അദ്ദേഹം ചരമമടഞ്ഞു. തന്റെ സാഹിത്യരചനകൊണ്ട് നാടിന് ഉണർവും ഭാഷയ്ക്ക് നവീന പരിവർത്തനവും ഉണ്ടാക്കിയ ഭാരതിയാർ മുപ്പത്തെട്ടാമത്തെ വയസ്സിലാണ് മരണമടഞ്ഞത്. അദ്ദേഹത്തിന്റെ ഹൃദയത്തിൽ ആളിക്കത്തിയിരുന്ന വിപ്ളവാഗ്നിയെ ആ ശരീരത്തിനു താങ്ങാൻ വയ്യായിരുന്നു.

ഭാരതിയാരുടെ ചരമത്തിനു ശേഷമാണ് അദ്ദേഹത്തിന്റെ കവിതകളുടെ മഹത്വം ശരിക്കും വെളിപ്പെട്ടത്. സ്വാതന്ത്ര്യസമരത്തിനുവേണ്ടി അക്കാലത്തു നടന്ന ഏതു സംഘട്ടനത്തിലും അദ്ദേഹത്തിന്റെ ദേശീയഗാനങ്ങൾ മുഴങ്ങിക്കേട്ടിരുന്നു; അവ കേട്ട് ജനങ്ങൾക്ക് പുതിയ ഉണർവ്വുണ്ടായി.

*ചുററി നില്പാതെപോ—തത്തിപ്പെരുകുന്നു വൈരം

അദ്ദേഹത്തിന്റെ ഗദ്യലേഖനങ്ങളാകട്ടെ, നേർക്കു നേരേ പറയുന്നപോലെ ചൈതന്യാത്മകവും പ്രസന്നവും ആയിരുന്നു. ഗദ്യശൈലിയിലും അദ്ദേഹം ഒരു നവീനത വരുത്തിയിരുന്നു.

സ്ത്രീ സ്വാതന്ത്ര്യത്തിലും, സാമൂഹിക പരിഷ്കരണത്തിലും ഭാരതിയാർ വളരെ പുരോഗമനപരമായ ആശയങ്ങളാണു കൈക്കൊണ്ടിരുന്നത്. ഇതെല്ലാം അദ്ദേഹമെഴുതിയ ഗാനങ്ങളിലും കഥകളിലും ഉപന്യാസങ്ങളിലും തെളിഞ്ഞുകാണാവുന്നതാണ്. അകമേയുള്ള ഒളി, വാക്കിലും കാണുമെന്ന് അദ്ദേഹം പാടിയിട്ടുണ്ട്; അദ്ദേഹത്തിന്റെ കവിതകളിലെല്ലാം ആ ഹൃദയത്തിലുള്ള തീവ്രാശയങ്ങൾ ഒളി വീശുന്നതായി നമുക്ക് അനുഭവപ്പെടും. അതുകൊണ്ട് അദ്ദേഹത്തെ നാം മഹാകവിയെന്ന് ഇന്ന് വിശേഷിപ്പിക്കുന്നു.

# തമിഴ് ഗദ്യസാഹിത്യത്തിന്റെ വളർച്ച

ഒരു ഭാഷയുടെ ഉൽപത്തിവേളയിൽ തന്നെ ഗദ്യസാഹിത്യം വ്യവഹാര സമ്പ്രദായത്തിലൂടെ ജൻമമെടുത്തിരിക്കണം. പക്ഷേ അച്ചടിയന്ത്രം രൂപപ്പെടുന്നതിനുമുൻപുള്ള ആ പഴയകാലത്ത് ജനങ്ങൾ പറഞ്ഞുവെച്ചിട്ടുള്ള അനുഭവങ്ങളും കഥകളും പറഞ്ഞപോലെ രേഖപ്പെടുത്താനുള്ള സൗകര്യങ്ങൾ നിലവിലില്ലായിരുന്നല്ലോ. ഓലയിൽ എഴുത്താണികൊണ്ട് എഴുതിയിരുന്ന കാലത്തും കവിതകളല്ലാതെ ഗദ്യലേഖനങ്ങൾ രേഖപ്പെടുത്തുക അത്ര എളുപ്പമല്ലായിരുന്നു. ആശയ പൗഷ്കല്യമുള്ള കവിതകൾ എഴുതുകയും അവയെ മനഃപാഠമാക്കുകയും ചെയ്ക എന്നത് ഗദ്യസാഹിത്യത്തോടു താരതമ്യം ചെയ്യുമ്പോൾ വളരെ എളുപ്പമായി തോന്നിയിരുന്നു. അങ്ങനെയാണു കവിതയ്ക്കു പിറവിയിലും നിലനിൽപ്പിലും പ്രാഥമ്യം കൈവന്നത്. വളരെപ്പഴയ കാലത്തുതന്നെ വളർന്നു മുററി നിഷ്കൃഷ്ട വ്യാകരണസമ്പത്തു നേടിക്കഴിഞ്ഞ തമിഴിനും ഇപ്പറഞ്ഞതു യുക്തമാകും.

എട്ടാം നൂററാണ്ടിൽ രചിച്ച 'ഇറൈയനാർ കളവിയല് ഉരൈ' ആണ് തമിഴിലെ ഇന്നോളം ലബ്ധമായിട്ടുള്ള പ്രാക്തന ഗദ്യകൃതി. രണ്ടുമൂന്നു നൂററാണ്ടുകൾക്കുശേഷം തൊല്കാപ്യത്തിനും പത്തുപാട്ടിനും വ്യാഖ്യാനമെഴുതാൻ പലരും മുന്നിട്ടു വന്നു.

ഇളംപൂരണർ, പേരാശിരിയർ, നച്ചിനാർക്കിനിയർ, പരിമേലഴകർ, സേനാവരെയർ, അടിയാർക്കു നല്ലാർ തുടങ്ങി പല പണ്ഡിതൻമാരും അനേകം മഹാഗ്രന്ഥങ്ങൾക്കു വ്യാഖ്യാനം എഴുതിയിട്ടുണ്ട്. 12–ാം നൂററാണ്ടിനും 16–ാം നൂററാണ്ടിനും ഇടയ്ക്ക് ജീവിച്ചിരുന്നവരാണ് ഇവർ.

ഈ വ്യാഖ്യാതാക്കളുടെ വിശദീകരണം അവർ എഴുതിയ രീതിയിൽതന്നെ നമുക്കു കിട്ടിയിട്ടുണ്ടെന്നു പറകവയ്യ. കർണാകർണികയാ കേട്ട് പിൽക്കാലത്ത് ഓലയിൽ എഴുതിയവയാണു നമ്മുടെ കൈവശം എത്തിച്ചേർന്നിട്ടുള്ളതെന്നു വിശ്വസിക്കയാണു യുക്തം.

വ്യാഖ്യാനം സവിസ്തരം എഴുതാൻ വയ്യാത്ത നിലയിൽ, ചില വ്യാഖ്യാതാക്കൻമാർ കവിതാശൈലിയിലെന്നപോലെ, കെട്ടുറപ്പുള്ള രീതി ഗദ്യരചന

യിൽ കൈക്കൊണ്ടിട്ടുണ്ട്. അടിയാർക്കു നല്ലാരുടെ ചിലപ്പതികാര വ്യാഖ്യാനത്തിലെ പതികത്തിലുള്ള ആദ്യത്തെ രണ്ടു വരികൾക്കു സവിസ്തര വ്യാഖ്യാനമാണു കാണുന്നത്; ശേഷം ഭാഗങ്ങൾക്ക് ഇത്ര വിസ്തരിച്ചുള്ള വ്യാഖ്യാനത്തിന്റെ ആവശ്യം തോന്നാഞ്ഞിട്ടായിരിക്കും വളരെ ചുരുക്കി എഴുതുന്നുവെന്ന് എടുത്തു പറഞ്ഞിട്ടുള്ളതും ഇവിടെ സ്മർത്തവ്യമാണ്.

ചിലപ്പതികാരത്തിൽ പദ്യങ്ങൾക്കിടക്ക് ഗദ്യഭാഗങ്ങളും കാണുന്നുണ്ടല്ലോ. സംഘകവികളിൽ ഒരാളായ ഭാരതം പാടിയ പെരുംതേവനാർ അദ്ദേഹത്തിന്റെ കൃതി മിക്കവാറും പദ്യമായും ഇടയ്ക്കിടക്ക് ഗദ്യമായും ആണ് രചിച്ചിട്ടുള്ളത്. ഇതെല്ലാം തമിഴിലെ ഗദ്യസാഹിത്യത്തിന് ഉദാഹരണങ്ങളാണെന്നു പറയാമോ? പാടില്ല. അക്കാലത്തെ ഗദ്യരീതി എങ്ങനെയിരുന്നുവെന്നു ഈ ഭാഗങ്ങൾ കാണിക്കുന്നതായി പറയാം.

ഇടക്കാലത്ത് ചില ജൈനസന്ന്യാസിമാർ സംസ്കൃത പ്രചുരമായ മണിപ്രവാളത്തിൽ ഗദ്യരചന നടത്തിയെന്നതിന് ശ്രീപുരാണം, സത്യ ചിന്താമണി മുതലായ കൃതികൾ സാക്ഷ്യം വഹിക്കുന്നു. നാലായിരം ദിവ്യ പ്രബന്ധത്തിന് വൈഷ്ണവരായ പണ്ഡിതന്മാർ മണിപ്രവാള രീതിയിൽ വ്യാഖ്യാനം എഴുതിയിട്ടുണ്ട്. അതുപോലെ ശൈവമത പണ്ഡിതൻമാർ ശൈവസിദ്ധാന്ത ഗ്രന്ഥങ്ങൾക്ക് വ്യാഖ്യാനം രചിച്ചിട്ടുള്ളതും പ്രസ്താവ്യമാണ്. സാമാന്യമായിപ്പറയുമ്പോൾ ഇവയെല്ലാം തമിഴ് ഗദ്യസാഹിത്യ കൃതികളായി പരിഗണിക്ക വയ്യ. അച്ചടിയന്ത്രം ഇന്ത്യയിൽ പ്രചരിച്ചതിനു ശേഷമാണ് തമിഴിൽ ഗദ്യസാഹിത്യം രൂപമെടുത്തിട്ടുള്ളതെന്നു പറയാം. ക്രിസ്തുമത പ്രചാരണത്തിനുവേണ്ടി അനേകം കൃതികൾ ഗദ്യത്തിൽ വിവർത്തനം ചെയ്തിട്ടുണ്ട്.

പന്ത്രണ്ടും പതിനാറും നൂററാണ്ടുകൾക്കിടയിൽ ശിലാശാസനങ്ങൾ മൂലമായി തമിഴ് ഗദ്യസാഹിത്യത്തിന് ഒരു പ്രത്യേക ശാഖ കൈവന്നുവെന്നു ചൂണ്ടിക്കാണിച്ചാലും, ആ ശിലാശാസന ഗദ്യങ്ങളെ കുററമററ തമിഴെന്ന് പറയാൻ നിർവാഹമില്ല; കല്ലിൽ എഴുതുന്ന തച്ചന്മാർക്ക് തമിഴ് മൊഴിയിൽ അത്ര പാണ്ഡിത്യം കാണുമെന്ന് എങ്ങനെ പറയാം? അതുകൊണ്ട് ശിലാശാസനങ്ങളെ തമിഴ് ഗദ്യസാഹിത്യാഭിവൃദ്ധിക്ക് മാനദണ്ഡമായി അംഗീകരിക്ക വയ്യ.

ബെഷി എന്ന ഇററാലിയൻ പാതിരി തമിഴ് നാട്ടിൽ വന്ന് തമിഴ് മൊഴി പഠിച്ച് വീരമാമുനിവർ എന്ന ബിരുദം നേടി തമിഴിൽ കാവ്യരചന നടത്തി എന്നു മാത്രമല്ല, അവിവേകപൂരണഗുരുകഥ, വേദിയർ ഒഴുക്കം തുടങ്ങിയ ഗദ്യകൃതികളും രചിച്ചു. ഇദ്ദേഹത്തിനു മുമ്പ പതിനേഴാം നൂററാണ്ടിന്റെ മദ്ധ്യഘട്ടത്തിൽ ഇന്ത്യയിൽ വന്നു ജീവിച്ച് പരമഗതിയടഞ്ഞ തത്ത്വബോധക സ്വാമി എന്ന ക്രൈസ്തവ സന്ന്യാസി സംസ്കൃത ബഹുലമായ ചില ഗദ്യകൃതികൾ രചിച്ചിട്ടുണ്ട്. വീരമാമുനിവരുടെ അവിവേക പൂരണ കഥ ഹാസ്യരസാത്മകമായ ഒരു കൃതിയാണ്. അദ്ദേഹത്തിന്റെ

കൃതികൾ ലളിതശൈലിയിലുള്ളവയായതുകൊണ്ട് പലരും ആവേശപൂർവം വായിച്ചിരുന്നു. ബഷിക്കു ശേഷം ശിവജ്ഞാന മുനിവർ എന്നൊരു ഗദ്യ സാഹിത്യകാരൻ സ്മരണീയനായുണ്ട്; അദ്ദേഹത്തിന്റെ കൃതിയായ ദ്രാവിഡ മഹാപാഠ്യം ശിവജ്ഞാന ബോധത്തെ സുതരാം വിശദീകരിക്കുന്ന ഒരുജ്ജ്വല കൃതിയാണ്.

19—ാം നൂററാണ്ടിന്റെ തുടക്കത്തിൽ താണ്ഡവരായ മുതലിയാർ തമിഴ് ഗദ്യസാഹിത്യ ശാഖയിൽ ഒരു നവീനാദ്ധ്യായം സമാരംഭിച്ചു. അദ്ദേഹ ത്തിന്റെ പഞ്ചതന്ത്രകഥ അന്നത്തെ തമിഴ് ഗദ്യരീതിക്ക് ഉത്തമോദാഹരണ മായി കാണിക്കാം. പ്രസന്നവും അനർഗളവുമായ ശൈലിയാണതിൽ കാ ണുന്നത്. കഥാമഞ്ജരി എന്നൊരു ഗദ്യകൃതിയും അദ്ദേഹം രചിച്ചി ട്ടുണ്ട്.

ഇദ്ദേഹത്തിനു ശേഷം തമിഴ് ഗദ്യസാഹിത്യത്തിൽ വ്യക്തിത്വം നേടിയ മഹാൻ ജാഫ്നാക്കാരനായ ആറുമുഖനാവലർ (ജനനം ക്രി. പി. 1823) ആണ്. പെരിയപുരാണവചനം, തിരുവിളൈയാടൽ പുരാണ വചനം, കന്തപുരാണ വചനം മുതലായി പല നല്ല ഗദ്യകൃതികളും അദ്ദേഹം രചിച്ചിട്ടുണ്ട്. തെളിഞ്ഞ ഗദ്യരീതിക്ക് ഇദംപ്രഥമമായി വഴി കാട്ടിയത് നാവലർ അവർകളാണ് തിരുവരുട് പ്രകാശവള്ളലാർ എന്ന രാമലിംഗ സ്വാമികളും, മനുമുറൈ കണ്ട വാചകം, ജീവകാരുണ്യം മുതലായി അനേകം ഗദ്യകൃതികൾ എഴുതിയിട്ടുണ്ട്. ഇദ്ദേഹത്തിന്റെ പിൻഗാമിയാണ് വിനോദരസമഞ്ജരി എന്ന കൃതി രചിച്ച വീരാച്ചാമി ചെട്ടിയാർ.

മായൂരം വേദനായകംപിള്ള, പ്രതാപ മുതലിയാർ ചരിത്രം (1876) എന്നൊരു ഹാസ്യരസപ്രധാനമായ ഗദ്യകൃതി രചിച്ചു. തമിഴിലെ ഒന്നാമത്തെ നോവലെന്ന പ്രശംസ ഈ കൃതിക്കുണ്ട്. സുഗുണസുന്ദരി (1887) എന്നു മറെറാരു കൃതിയും ഇദ്ദേഹം എഴുതിയിട്ടുണ്ട്. വേദനായകം പിള്ളയുടെ ഗദ്യത്തിനുള്ള ഒരു സവിശേഷത, അത് അഭിമുഖസംഭാഷണം പോലെ അത്ര ലളിതമാണ് എന്നതത്രേ.

കമലാംബാൾ ചരിത്രം എന്നൊരു നവീനാഖ്യായികയുടെ കർത്താവാണ് രാജം അയ്യർ (1872—1898). ഇദ്ദേഹത്തിന്റെ പിൻഗാമിയായ മാധവയ്യായുടെ കൃതിയാണ് പത്മാവതീ ചരിത്രം (1898) എന്ന നോവൽ. വേറെ രണ്ടു നോവലുകളും കുശികർ കുട്ടിക്കഥകൾ എന്ന പേരിൽ അനേകം ചെറുകഥ കളും അദ്ദേഹം രചിച്ചിട്ടുണ്ട്.

ഒന്നാംതരം ശൈലിയിൽ ചൂഡാമണി വചനം എന്നൊരു കൃതി എഴു തിയ ആളാണ് ദാമോദരംപിള്ള. ഉദാത്തശൈലിയിൽ മതിവാണൻ കഥ എന്നൊരു കൃതി സൂര്യനാരായണ ശാസ്ത്രികളും അക്കാലത്ത് എഴുതിയി ട്ടുണ്ട്. ഇദ്ദേഹത്തിന്റെ വകയായി വേറെ ചില കൃതികൾ കൂടെയുണ്ട്; ചില നാടകങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ട്.

ഇല്ലാണ്മൈ എന്ന കൃതിയും തമിഴ് നാവലർ ചരിതവും രചിച്ച കനക സുന്ദരംപിള്ള അവർകൾ ജാഫ്നാദേശത്തു ജനിച്ച സാഹിത്യകാരനാണ്.

ഇരുപതാം നൂററാണ്ടിനു ശേഷമാണ് തമിഴ് ഗദ്യസാഹിത്യം പടർന്നു പന്തലിച്ച് പല പല ശാഖകളേയും തഴുകി വളർന്നത്. മറൈമലൈയടികൾ അത്യന്ത മനോഹരമായ ശൈലിയിൽ ഗദ്യരചന നടത്തിയ സാഹിത്യകാര നാണ്. തിരു. വി. കല്യാണസുന്ദര മുതലിയാർ പ്രഭാഷണത്തിലും പ്രബ ന്ധത്തിലും ഉത്തമ ഗദ്യശൈലി ആവിഷ്കരിച്ചു. ഇദ്ദേഹത്തിന്റേതായി അനേകം ഗദ്യകൃതികളുണ്ട്; ഉപന്യാസ സമാഹാരങ്ങളുമുണ്ട്. ഇദ്ദേഹം നടത്തിവന്ന ''നവശക്തി'' എന്ന വാരികയും തമിഴ് ഗദ്യസാഹിത്യത്തിന്റെ വളർച്ചയ്ക്കു വളരെ സഹായം നല്കിയിട്ടുണ്ട് എന്നു പറയാം.

പണ്ഡിതമണി കതിരേശൻ ചെട്ടിയാർ, നാവലർ സോമസുന്ദര ഭാരതി യാർ, വേങ്കടച്ചാമി നാട്ടാർ മുതലായവർ തമിഴിലെ ഗദ്യസഹിത്യകാരന്മാ രാണ്. തമിഴ് താത്താ എന്നറിയപ്പെടുന്ന ഡോക്ടർ ഉ. വെ. സ്വാമിനാഥ യ്യർ എഴുതിയ മീനാക്ഷി സുന്ദരംപിള്ള ചരിത്രം, എൻചരിത്രം, ഞാൻ കണ്ടതും കേട്ടതും (നാൻ കണ്ടതും കേട്ടതും) എന്നിവ ഏററവും ലളിതശൈ ലിയിലുള്ള മനോഹര ഗദ്യകൃതികളാണ്. ഈ ശൈലിയെ അനുകരിച്ച് പിന്നെ പലരും ഗദ്യകൃതികൾ രചിച്ചിട്ടുണ്ട്. കാ. സുബ്രഹ്മണ്യപിള്ള ഒരു തമിഴ് സാഹിത്യചരിത്രം ഈ ശൈലിയിൽ എഴുതി. ഡോ: ആർ. പി. സേതുപ്പിള്ള തമിഴ് ഗദ്യശൈലിയുടെ അഴകിനെ അങ്ങേയററം പ്രകാശി പ്പിക്കാൻപോന്ന ഒരു രീതിയാണ് അംഗീകരിച്ചത്.

ബഹുഭാഷാ പണ്ഡിതരായ ടി. പി. മീനാക്ഷി സുന്ദരനും കെ. അപ്പാ ദുരൈയും ഗൗരവവും അന്തസത്തയും കലർന്ന ഗദ്യകൃതികൾ എഴുതുന്നവ രാണ്. പത്രാധിപരായിരുന്ന കല്കി കൃഷ്ണമൂർത്തി തമിഴ് ഗദ്യശൈലി വളർത്തിയെടുക്കാൻ ചെയ്ത സേവനം വളരെ മികവുററതാണ്. ഇദ്ദേഹം ആനന്ദവികടൻ, കല്കി എന്നീ പ്രസിദ്ധീകരണങ്ങളിൽ നർമ്മപ്രധാന മായ പല ലേഖനങ്ങളും, രസകരമായ ചെറുകഥകളും, ചരിത്രപരമായ ആഖ്യായികകളും എഴുതി പ്രസിദ്ധീകരിച്ചിരുന്നു. സാമ്പത്തികശാസ്ത്രം, രാഷ്ട്രമീമാംസ തുടങ്ങിയ വിഷയങ്ങളെപ്പററി സാമാന്യജനങ്ങൾക്കു രസി ക്കുന്ന രീതിയിൽ എഴുതാൻ അദ്ദേഹത്തിനുള്ള കഴിവ് അതുല്യമായി രുന്നു.

രാജാജി അവർകൾ അനേകം ഗദ്യലേഖനങ്ങളും ചെറുകഥകളും തനതായ ലളിതശൈലിയിൽ എഴുതിയിട്ടുണ്ട്.

തമിഴ് നോവൽ ശാഖയിൽ പുതുതായ ഒരു പരിവർത്തനം വരുത്തിയ ആളാണ് മു. വരദരാജൻ. അദ്ദേഹം ശുദ്ധമായ ലളിതശൈലിയിൽ പല നോവലുകളും എഴുതി. തന്റെ ആശയം സ്പഷ്ടമാക്കുന്നതിൽ അദ്ദേ ഹത്തിനുള്ള കഴിവ് ഒന്നുവേറെതന്നെയാണ്. ഇദ്ദേഹത്തിന്റെ പരന്ന

ഭാഷാപാണ്ഡിത്യം ഇതിനു സഹായകമായിത്തീർന്നിട്ടുണ്ട്. ഇദ്ദേഹത്തെ അനുകരിച്ച് കു. രാജവേലു അവർകളും പല നോവലുകൾ എഴുതിയിട്ടുണ്ട്.

ലളിതവും സുന്ദരവുമായ ശൈലിയിൽ ഗദ്യരചന നടത്തിയിട്ടുള്ള മറ്റൊരു സാഹിത്യകാരൻ കി. വാ. ജഗന്നാഥനാണ്. അദ്ദേഹം പല ഉപന്യാസങ്ങളും ചെറുകഥകളും മറ്റു ലേഖനങ്ങളും എഴുതിയിട്ടുണ്ട്. ന. പാർത്ഥസാരഥി, മീ. പ. സോമസുന്ദരം എന്നിവരും അനേകം ആഖ്യായികകൾ എഴുതി തമിഴ് ഭാഷയ്ക്കു സേവനം ചെയ്യുന്നവരാണ്. ഈ ശാഖകളിൽ അഖിലൻ ഒരു വ്യക്തിത്വം പുലർത്തുന്ന എഴുത്തുകാരനാണ്. ഇദ്ദേഹം എഴുതിയിട്ടുള്ള നോവലുകൾക്കും ചെറുകഥകൾക്കും കണക്കില്ല.

പി. എസ്. രാമയ്യ ഒന്നാംതരം ചെറുകഥകൾ എഴുതിയിട്ടുണ്ട്; തേരോട്ടിമകൻ എന്നൊരു വിശിഷ്ട നാടകവും അദ്ദേഹത്തിന്റേതായുണ്ട്. എസ്. ഡി. സുന്ദരം രചിച്ച കവിയിൻ കനവ് രസഭൂയിഷ്ഠമായ ഒരു ദേശീയ നാടകമാണ്. അദ്ദേഹത്തിന്റെ സിനിമാക്കഥകളും പരിഗണനാർഹങ്ങൾ തന്നെ. പമ്മൽസംബന്ധ മുതലിയാർ അനേകം ഗദ്യനാടകങ്ങൾ രചിച്ച് 'നാടകത്തന്തൈ' എന്ന ബിരുദം നേടിയ സാഹിത്യകാരനാണ്.

ജഗശില്പിയിൻ, കോ. വി. മണി ശേഖരൻ, ചാണ്ഡില്യൻ, രാ. കി. രംഗരാജൻ തുടങ്ങിയവരും സ്വായത്തശൈലിയിൽ പല പല നോവലുകൾ രചിച്ചിട്ടുള്ളവരാണ്. ലക്ഷ്മി, അനുത്തമ, രാജം കൃഷ്ണൻ, കോമകൾ എന്നീ സാഹിത്യകാരികൾ പരിചിത ഭാഷയിലെഴുതിയ തങ്ങളുടെ കൃതികൾകൊണ്ട് നല്ല പേരെടുത്തിട്ടുള്ളവരാണ്.

രസികമണി, ടി. കെ. സി; എസ്. മഹാരാജൻ തുടങ്ങിയവരുടെ ഉപന്യാസങ്ങൾക്ക് ഒരു സവിശേഷ ചൈതന്യമുണ്ട്. പത്തു മുതൽ പതിനഞ്ചു വരെയുള്ള നൂറ്റാണ്ടുകളിലെ തമിഴ് സാഹിത്യ ചരിത്രം പ്രത്യേകം പ്രത്യേകം ഗ്രന്ഥങ്ങളായി രചിച്ച മു. അരുണാചലത്തിന്റെ പ്രസന്നഗദ്യശൈലി തമിഴ് ഗദ്യസാഹിത്യത്തിന്റെ പുരോഗതിക്ക് ഊന്നായിത്തീർന്നിട്ടുണ്ട്. ഈ ഗ്രന്ഥാവലിക്കു പുറമേ വേറേ കൃതികളും അദ്ദേഹം രചിച്ചിട്ടുണ്ട്.

മൈലൈ ചീനി വെങ്കടചാമിയും ഗവേഷണ കൃതികൾ രചിച്ചിട്ടുള്ള ഒരു സാഹിത്യകാരനാണ്. ഇതുവരെ പരാമർശിച്ചവരെല്ലാം തന്നെ ചെറിയ തോതിലും വലിയ തോതിലും തമിഴ് ഗദ്യസാഹിത്യാഭിവൃദ്ധിക്കു സഹായിച്ചിട്ടുള്ളവരാണ്.

സംഭാഷണ ശൈലിയിൽ ഗദ്യമെഴുതി ഈ ശാഖയെ പരിപോഷിപ്പിച്ചിട്ടുള്ളവർ പലരാണ്. പുതുമൈപ്പിത്തൻ, കു. പ. രാ. മുതലായവർ ഇത്തരം ശൈലിയിൽ ചെറുകഥ എഴുതിയവരിൽ മുന്നോടികളാണ്. ഇന്ന് ഷൺമുഖസുന്ദരം, ജയകാന്തൻ തുടങ്ങിയവർ ഈ ശാഖയിൽ മികച്ചു നില്ക്കുന്നു.

ഇവർ എഴുതിയിട്ടുള്ള നോവലുകളും ഗണനാർഹങ്ങളാണ്. ജാനകി രാമൻ, ചിദംബര രഘുനാഥൻ, ചിദംബര സുബ്രഹ്മണ്യൻ, പിച്ചൈമൂർത്തി മുതലായവർ തങ്ങളുടെ കൃതികൾ കൊണ്ട് ഗദ്യസാഹിത്യത്തെ പോഷിപ്പിച്ചവരാണ്. വാസവൻെറ ശൈലിയിൽ ഗാംഭീര്യവും ഭാവദീപ്തിയും തെളിഞ്ഞു കാണാം.

അറിഞ്ഞർ അണ്ണയുടെ (അണ്ണാദുരൈ) പ്രഭാഷണത്തിൽ അനുപ്രാസവും ആദിപ്രാസവും അഹമഹമികയാ അരങ്ങേറുന്നതുകാണാം. അദ്ദേഹത്തെ അനുകരിച്ച് ഡോ: കലൈഞർ കരുണാനിധി തുടങ്ങി പലരും ഗദ്യസാഹിത്യത്തെ വളർത്തിവരുന്നുണ്ട്.

ചെന്തമിഴ്, തമിഴ്പ്പൊഴിൽ, ചെന്തമിഴ്ച്ചെല്വി തുടങ്ങിയ മാസികകളിൽ തുടങ്ങിവെച്ച കഠിന പദസമൃദ്ധമായ ഗഹനശൈലി ഇന്ന് ലളിതവും പ്രസന്നവും നവീനവുമായ രീതിയായി മാറിക്കഴിഞ്ഞിരിക്കുന്നു. കലൈമകൾ, കല്കി തുടങ്ങിയ മാസികകളും, തമിഴ്നാട്, ദിനമണി തുടങ്ങിയ ദിനപ്പത്രങ്ങളും ഗദ്യസാഹിത്യാഭിവൃദ്ധിയിൽ വലിയ പങ്കു വഹിച്ചിട്ടുണ്ട്. സംഭാഷണശൈലിയിൽ നല്ല കഥകൾ പ്രസിദ്ധീകരിക്കുന്നുണ്ട് താമര. ആരായ്ചി എന്ന പ്രസിദ്ധീകരണം വാനമാമല നല്ല നിലയിൽ നടത്തിവരുന്നു.

വ. വേ. ശു അയ്യരുടെ ബാലഭാരതം, മാധവയ്യരുടെ പഞ്ചാമൃതം, ഭാരതിയാരുടെ ഇൻഡ്യ മുതലായ പ്രസിദ്ധീകരണങ്ങൾ തമിഴ് ഗദ്യസാഹിത്യാഭിവൃദ്ധിയിൽ സാരമായ പങ്കു വഹിച്ചിട്ടുണ്ട്.

കുട്ടികൾക്ക് മനസ്സിലാകുന്ന ഭാഷയിൽ പലരും എഴുതിയിട്ടുണ്ട്. തി. ജ. ര., അഴ, വള്ളിയപ്പാ, പൂവണ്ണൻ തുടങ്ങിയവർ ഇതിൽ ശ്രദ്ധാർഹരാണ്.

ഇന്ന് ശാസ്ത്രീയ ഗ്രന്ഥങ്ങളും, ഉപന്യാസങ്ങളും ലളിതശൈലിയിൽ എഴുതിവരുന്നുണ്ട്. ഈ വകുപ്പിൽ വളരെക്കാലമായി പരിശ്രമിച്ചുകൊണ്ടിരിക്കുന്ന ഒരു വ്യക്തിയാണ് പി. എൻ. അപ്പുസ്വാമി അയ്യർ അവർകൾ.

അഴകുള്ള ഗദ്യത്തിൽ പ്രസന്നതയും ലാളിത്യവും കലർത്തി ശാസ്ത്രീയ ഗ്രന്ഥങ്ങൾ എഴുതുന്നതിനുവേണ്ടി പുതിയ ശ്രമങ്ങൾ ആരംഭിച്ചിട്ടുണ്ട്. ഈ ശ്രമത്തിൽ തമിഴ് കലൈക്കളഞ്ചിയം, കുഴന്തൈകൾ കലൈക്കളഞ്ചിയം എന്നീ വിജ്ഞാന കോശസമിതികൾ സമുചിതസഹായം നൽകുന്നുണ്ടെന്ന വസ്തുത പറയാതെ തരമില്ല.

ചുരുങ്ങിയ രൂപത്തിലുള്ള ഈ ഉപന്യാസത്തിൽ തമിഴ് ഗദ്യസാഹിത്യത്തിൻെറ പല വിഭാഗങ്ങളെപ്പററിയും സവിസ്തരം പ്രസ്താവിക്കാൻ നിർവാഹമില്ല. അവശ്യം ശ്രദ്ധേയമായ ചില ഭാഗങ്ങൾ നിർദ്ദേശിക്കാനേ സാധിക്കൂ. ഒരു സാമാന്യ സത്യം ചൂണ്ടിക്കാണിക്കട്ടെ. കഴിയുന്നതും ഇതര ഭാഷാപദങ്ങൾ കലർത്താതെ ചൈതന്യവത്തും ലാളിത്യപൂർണ്ണവും

ആയ ഗദ്യശൈലി വളർത്തിയെടുക്കുന്ന കാര്യത്തിൽ എല്ലാവരും ഇന്നു ആവേശം കാണിക്കുന്നുണ്ട്. ദിനപ്പത്രങ്ങളും മററു പ്രസിദ്ധീകരണങ്ങളും ഈ ശ്രമത്തിൽ ആണ്ടിരിക്കുന്നുവെന്നത് പ്രസ്താവ്യമത്രേ.

ഉയർന്ന വീക്ഷണവും, ഋജുവും സുന്ദരവുമായ ശൈലവും നമ്മുടെ സ്ത്രീകൾക്ക് വേണമെന്ന് ശഠിച്ച ആളാണ് ഭാരതിയാർ. അദ്ദേഹത്തിന്റെ കവിതകളും ഗദ്യലേഖനങ്ങളും ഈ ആദർശത്തെ പ്രതിഫലിപ്പിക്കുന്നുവെന്ന് പറയത്തക്കവിധം ലാളിത്യവും ഹൃദയസ്പൃക്കായ ഊർജസ്വലതയും ഉൾക്കൊള്ളുന്നവയാണ്. അദ്ദേഹത്തിന്റെ കവിതകളെപ്പോലെ ഗദ്യലേഖനങ്ങൾ ഗവേഷണ വിഷയമാക്കിയിട്ടില്ലെന്ന് പറയട്ടെ. സംസ്കൃത പദബാഹുല്യമായിരിക്കും അതിനൊരു വിഘ്നമായി നിൽക്കുന്നത്. എങ്കിലും അദ്ദേഹം എഴുതിയ കാലത്തെ പരിഗണിച്ചു വീക്ഷിക്കുമ്പോൾ എന്തുകൊണ്ട് ആ രീതി സ്വീകരിച്ചെന്ന് മനസ്സിലാകും. ആളുകൾക്ക് മനസ്സിലാകണം; ദൃഢബദ്ധമാവണം; ഹൃദയാകർഷകമാവണം. എഴുത്തുകാരന്റെ ലക്ഷ്യങ്ങൾ ഇവയെല്ലാമാണ്. അതിലെല്ലാം ഭാരതിയാർ വിജയിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ ഗദ്യശൈലി സൂക്ഷ്മനിരീക്ഷണത്തിന് വിധേയമാക്കിയാൽ ആർജവം, ലാളിത്യം, ഉന്നതവീക്ഷണം, ഉജ്വലഭാവം എന്നീ ഗുണങ്ങൾ കൊണ്ട് വിശിഷ്ടമാണതെന്ന് മനസ്സിലാകും. ഈ സമാഹാരത്തിലെ കഥകളും ഉപന്യാസങ്ങളും നോക്കുക; എല്ലാം അപക്രമായ ഭാഷയിലാണ്. ആ ലാളിത്യവും ആർജവവും പുലർത്തുന്നതിൽ ഭാരതിയാർക്കുള്ള പാടവം കണ്ട് നിങ്ങൾ ആഹ്ലാദിക്കും. അതോടൊപ്പം അദ്ദേഹത്തിന്റെ നർമ്മബോധത്തെപ്പററിയും നിങ്ങൾക്ക് മനസ്സിലാകും. വെട്ടൊന്ന് മുറി രണ്ട് എന്ന മട്ടിൽ എന്തും തുറന്നടിക്കാനുള്ള മനോഭാവമാണദ്ദേഹത്തിന്റേതെന്നും അറിവാകും. അദ്ദേഹം എഴുതിയ 'ജ്ഞാനരഥം' ഉപന്യാസങ്ങളിൽ വെച്ച് സർവോൽകൃഷ്ടമാണ്.

ഗദ്യസാഹിത്യാഭിവൃദ്ധിക്ക് സഹായിച്ചിട്ടുള്ള പലരുടേയും പേരുകൾ ഞാൻ വിട്ടുപോയിട്ടുണ്ടാവും. ഈ ലേഖനത്തിൽ പരാമർശിച്ചിട്ടുള്ളവർ തന്നെ ഏത് വിധമാണ് ഗദ്യസാഹിത്യം വളർത്തിയതെന്ന് വിസ്തരിക്കാൻ എനിക്കു കഴിഞ്ഞിട്ടില്ല.

ഈ ലഘുലേഖനത്തിൽ, ശ്രീലങ്കയിലും മലയേഷ്യാ തുടങ്ങിയ നാടുകളിലും ഉള്ള സാഹിത്യകാരന്മാർ ഗദ്യസാഹിത്യത്തിന് ചെയ്ത സേവനങ്ങളെപ്പററി പരാമർശിച്ചാൽ ഇതിന്റെ പരിമിതി ആകെ ഉല്ലംഘിക്കേണ്ടിവരും; അതുകൊണ്ട് അതിനും തുനിഞ്ഞിട്ടില്ല. അവരും തക്കതായ സേവനങ്ങൾ അനുഷ്ഠിച്ചിട്ടുണ്ട് എന്നു മാത്രം പറഞ്ഞ് ഇത് ഉപസംഹരിക്കട്ടെ.

പെ. തൂരൻ

# ഉള്ളടക്കം

## ചെറുകഥകൾ



## സ്ത്രീകൾ



## സമൂഹം

## തത്വം

# 1. ആറിൽ ഒരു പങ്ക്

## 1

വീണ വായനയിൽ മീനാംബാൾ സരസ്വതിക്കു സമമാണ്. പുരചുപ്പാക്കത്തിലുള്ള ഞങ്ങളുടെ വീട്ടിൽ അവൾ വരുമ്പോഴെല്ലാം മുകൾ നിലയിലുള്ള മുറി അവളുടെ ഉപയോഗത്തിന് ഒഴിഞ്ഞു കൊടുക്കുക പതിവായിരുന്നു. നിലാവുള്ള രാത്രികളിൽ ഞങ്ങളുടെ എല്ലാം അത്താഴം എട്ടുമണിക്കേ കഴിയും. ഒൻപതു മണി മുതൽ പാതിരാവരെ അവൾ അവളുടെ മുറിയിലിരുന്ന് വീണ വായിച്ചുകൊണ്ടിരിക്കും. ആ മുറിയുടെ തൊട്ടു വെളിയിലുള്ള പന്തലിൽ അവളുടെ അച്ഛൻ റാവുബഹദൂർ സുന്ദരരാജുലു നായിഡു, കട്ടിലിൽ കിടന്നുകൊണ്ട് കുറച്ചുനേരം വീണവായന കേൾക്കും. അതിനിടയിൽ കൂർക്കം വലിച്ച് അദ്ദേഹം ഉറക്കവുമാകും. എങ്കിലും കൂർക്കം വലിയുടെ ശബ്ദം വീണാനാദം കേൾക്കാതിരിക്കത്തക്കവണ്ണം ഉണ്ടാകാറില്ല; അത് വളരെ പതിഞ്ഞ ഒച്ചയിലായിരിക്കും. എന്റെ ''ബ്രഹ്മചാരിക്കിടക്ക''യും വിരിച്ച് മുററത്ത് ഒരു വശത്തായി ഞാൻ മാത്രം കിടക്കും. വീണവായനഅവസാനിക്കുംവരെ പുളിപ്പശ പുരട്ടി കൺപോളകൾ ഒട്ടിച്ചാലും എന്റെ കണ്ണുകൾ ഒട്ടാതെ തുറന്നുതന്നെ ഇരിക്കും. എന്റെ സഹോദരി രത്നവും മീനാംബാളുടെ മുറിയിൽ തന്നെയാണ് കിടപ്പ്. അവളും കിടന്നാലുടൻ ഉറങ്ങും. അമ്മ, മച്ചുനൻ, അദ്ദേഹത്തിന്റെ ഭാര്യ മുതലായവരെല്ലാം ഉറങ്ങുന്നത് താഴെയുള്ള മുറികളിലാണ്. മച്ചുനന്റെ ഭാര്യ അത്താഴമുണ്ട് കൈ കഴുകുന്നതേ ഉറക്കം തൂങ്ങിക്കൊണ്ടാണ്. അവൾ കിടന്നാൽ പിന്നെ ഇടയ്ക്കിടയ്ക്ക് കുട്ടികൾ കരയുന്ന ശബ്ദം മാത്രമേ കേൾക്കൂ. മച്ചുനന് കോട്ടയിൽ റവന്യൂ പോർട്ടാപ്പീസിൽ ജോലിയാണ്. അദ്ദേഹത്തിന് നാലു വർഷം കൂടുമ്പോൾ ആപ്പീസിൽ പത്തുരൂപയും വീട്ടിൽ രണ്ടു കുട്ടികളും വീതം പ്രമോഷൻ കിട്ടും.

വസന്തകാലം. ചന്ദ്രികയിൽ മുങ്ങിയ ഒരു സുന്ദരരാത്രി. പുരചുപാക്കം നിദ്രയിൽ ലയിച്ചു. രണ്ടുപേർ മാത്രം ഉണർന്നിരിപ്പുണ്ട്. ഞാനും അവളും.

ഗന്ധർവ്വനാരികൾ വീണവായിക്കുന്നതുപോലെയാണ് മീനാംബാൾ വായിക്കുന്നത്. കണ്ടാലും അവൾ ഒരു ഗന്ധർവ്വ സുന്ദരി തന്നെ. പ്രായം പതിനാറു കാണും. എന്തിന് കഥ ഞാൻ വളർത്തുന്നു? മന്മഥൻ ശരമ്പിൻ മുനയിൽ എന്റെ ഹൃദയം കുത്തി എടുത്ത് അവളുടെ ഹൃദയത്തോടു ചേർത്തുവച്ചു. അവളുടെ പാട്ട് എത്രനേരം കേട്ടാലും മുഷിച്ചിലില്ല; അവ

ളുടെ മുഖംപോലെ തന്നെ ദിവസംതോറും അതിൽ പുതുമ തോന്നുന്നുണ്ടാവും. അവളുടെ അച്ഛൻ റാവു ബഹദൂർ സുന്ദരരാജുലു നായിഡു എന്റെ അമ്മയുടെ ബഹുമാനപ്പെട്ട അണ്ണനാണ്. തഞ്ചാവൂർ മുതലായ പല ജില്ലകളിലും നെടുനാൾ പോലീസ് ഇൻസ്പെക്ടർ ഉദ്യോഗം നോക്കി സർക്കാരിനു സംതൃപ്തി വരുത്തി ''റാവുബഹദൂർ'' പദവി നേടിയ ആളാണദ്ദേഹം. ദേശീയ പ്രസ്ഥാനം തുടങ്ങുന്നതിനുമുൻപു തന്നെ അദ്ദേഹത്തെ ജോലിയിൽ നിന്ന് പിരിച്ചുവിട്ടു. ഇതിനു കാരണമായി പറയുന്നത്, ചില രാഷ്ട്രീയ നേതാക്കന്മാരെ സേവപിടിച്ച് റിപ്പോർട്ടുകൾ എഴുതിച്ച് റാവുബഹദൂർ പദവി കൃത്രിമമായി തട്ടിഎടുത്തു എന്നുള്ളതാണ്. യഥാർത്ഥത്തിൽ നീതിപൂർവ്വം അദ്ദേഹത്തിന് കിട്ടിയതാണ് ആ ബഹുമതി. മീനാംബാളെ എനിക്കു വിവാഹം കഴിച്ചുതരണമെന്ന് ഞങ്ങളുടെ ബാല്യകാലത്തുതന്നെ അദ്ദേഹം ആശിച്ചിരുന്നതാണ്. ആ ആഗ്രഹത്തിനു നേരിട്ട പ്രതിബന്ധങ്ങൾ പലതാണ്. അവയിൽ പ്രധാനമായതിനു കാരണക്കാരൻ ഞാനും.

ഞാൻ പതിനാറു വയസുവരെ ചെന്നൈയിൽ ക്രിസ്ത്യൻ കോളേജിലാണ് പഠിച്ചത്. ''വൈദികകാലം മുതൽ ഇന്നുവരെ ഭാരതത്തിലുണ്ടായിട്ടുള്ള ഋഷികൾ എല്ലാവരും ഒന്നും അറിയാത്ത മൂഢന്മാരാണ്. അർജ്ജുനനും, കാളിദാസനും, ശങ്കരാചാര്യരും, ശിവാജിയും, രാമദാസനും, കബീർദാസനും അതിനു മുൻപും പിൻപും അതീവഭക്തന്മാരെന്നു ഭാരതീയരായ നാം കരുതി വന്നവരും സംസ്ക്കാരരഹിതരായ മൂഢഭക്തന്മാർ മാത്രമായിരുന്നു.'' ഇങ്ങനെയുള്ള ആംഗ്ലേയ ''സത്യങ്ങൾ'' എല്ലാം എന്റെ മനസ്സിൽ കുടികൊണ്ടിരുന്നു. ക്രൈസ്തവ പാതിരി ഒരു വിനോദ ജീവിയാണ്. ഹൈന്ദവമതത്തിലും ഹൈന്ദവസംസ്ക്കാരത്തിലും വിശ്വാസമർപ്പിക്കുന്നതു മൗഢ്യമാണെന്ന് പറയുന്നതോടൊപ്പം അവർ പുകഴ്ത്തുന്ന ക്രിസ്തുമതത്തിലും മൂഢവിശ്വാസങ്ങളുണ്ടെന്ന നിലയ്ക്കാണ് അവരുടെ പെരുമാററവും പ്രവൃത്തികളും. മതവിഷയങ്ങളെപ്പററി വിസ്തരിച്ചെഴുതി വായനക്കാർക്ക് തലവേദനയുണ്ടാക്കുവാൻ ഞാനുദ്ദേശിക്കുന്നില്ല. ചുരുക്കത്തിൽ: പൂർവ്വമതാചാരങ്ങളിൽ കെട്ടിപ്പിടിച്ച് ഞാൻ ''ജ്ഞാനസ്നാനം'' ചെയ്തില്ല. ബ്രഹ്മസമാജത്തിൽ ഞാൻ ചേർന്നു.

ഞാൻ, എറെനാൾ കഴിയുംമുൻപ് കോളേജ് വിദ്യാഭ്യാസം നിർത്തി, വീട്ടിൽ ആരോടും മിണ്ടാതെ, കൽക്കട്ടായിക്ക് പുറപ്പെട്ടു. അവിടെ ബ്രഹ്മസമാജതത്വങ്ങൾ പഠിപ്പിക്കുന്ന ഒരു വിദ്യാലയത്തിൽ ചേർന്ന് ഏതാനും മാസങ്ങൾ കഴിച്ചു. ബ്രഹ്മസമാജപ്രവാചകരിൽ ഒരുവനായി പുറത്തിറങ്ങണമെന്നായിരുന്നു എന്റെ ലക്ഷ്യം. അങ്ങനെതന്നെ പഠിത്തം കഴിഞ്ഞ് അവിടെനിന്ന് പഞ്ചാബ്, ഹിന്ദുസ്ഥാൻ മുതലായ പല പ്രദേശങ്ങളിലും യാത്രചെയ്ത് ഒടുവിൽ ചെന്നൈ പട്ടണത്തിൽ വന്നുചേർന്നു. കുലാചാരങ്ങൾ വെടിഞ്ഞവനെന്ന് മുദ്രയടിച്ച് എന്നെ എന്റെ മതക്കാർ പലവിധ

ത്തിൽ കുററപ്പെടുത്തി. അവരുടെ ദ്രോഹപ്രചരണങ്ങളും പ്രവൃത്തികളും വിഫലമായതല്ലാതെ എന്റെ മനസ്സിന് അല്പംപോലും ഇളക്കംവരുത്തുവാൻ അവ ഉതകിയില്ല. എന്റെ അച്ഛൻ പറയും "ഇവന്റെ പേര് സുബാഷ് രാമചന്ദ്രനായിഡു എന്നാണെ"ന്ന്. സാധാരണക്കാരന്റെ ആചാരമര്യാദകൾ ഞാൻ വെളിയിലിറങ്ങുമ്പോൾ പ്രകടിപ്പിച്ചു. എങ്കിലും എന്റെ യഥാർത്ഥ ബന്ധുക്കൾ ബ്രഹ്മസമാജക്കാരാണെന്ന് എനിക്ക് ഉള്ളിൽ ഉറപ്പുണ്ടായിരുന്നു. എന്റെ ശരിക്കുള്ള ഈശ്വരവിശ്വാസവും, ആത്മധൈര്യവും എപ്പോഴും ഉപനിഷത്തുകൾ വായിക്കുന്നതിനുള്ള താല്പര്യവും കണ്ട് അദ്ദേഹത്തിന് മനസ്സിൽ വലിയ കളിപ്പു പററിപ്പോയി. വെളിയിലുള്ള പെരുമാററത്തിൽ അദ്ദേഹം എന്നോടു കോപം നടിക്കുന്നതുകണ്ട് എന്റെ ബന്ധുക്കൾ എനിക്ക് കൂടുതൽ ശല്യങ്ങളൊന്നുമുണ്ടാക്കിയില്ല. മുൻപുണ്ടായിരുന്നതിലും കൂടുതൽ സൗകര്യങ്ങൾ എനിക്ക് വീട്ടിൽ ലഭിച്ചു. എങ്കിലും എന്റെ മച്ചുനൻമാത്രം എന്തുകാരണത്താലോ എന്നോടു കഠിനമായ വെറുപ്പ് പുലർത്തിവന്നു. ഞാൻ പഞ്ചാബികളെപ്പോലെ തലപ്പാവ് കെട്ടിവന്നു. എങ്കിലും ഗൃഹസ്ഥന്മാർക്ക് പ്രത്യേകമായി അഴകും അന്തസ്സും ഗാംഭീര്യവും ഉണ്ടാക്കുവാൻ വേണ്ടിയുള്ള പതിനഞ്ചു രൂപായ്ക്കു കിട്ടുന്ന കുംഭകോണത്തലപ്പാവ് ഞാൻ അണിഞ്ഞില്ല. ഇതും മച്ചുനന്റെ കോപം വർദ്ധിപ്പിച്ചു. അങ്ങനെയിരിയ്ക്കെ ഒരു ദിവസം വായുമുട്ടലാൽ അച്ഛൻ പെട്ടെന്നു മരിച്ചു. അദ്ദേഹത്തിന് ബ്രഹ്മസമാജമുറയനുസരിച്ചുള്ള കർമ്മാദികൾ നടത്തണമെന്നു ഞാൻ അഭിപ്രായപ്പെട്ടു. അതല്ലാ, സാധാരണഗതിയിലുള്ള ക്രിയകളാണ് നടത്തേണ്ടതെന്നു മച്ചുനനും. ഇതു സംബന്ധിച്ച് ഭയങ്കര കലഹമുണ്ടായി. സമാധാനമായി ഒത്തുതീർപ്പുണ്ടാക്കുവാൻ മദ്ധ്യസ്ഥന്മാർ അനേകം വന്നു. ഒടുവിൽ അദ്ദേഹം തനതിഷ്ടപ്പടി ക്രിയാദികൾ നടത്തിയതിനുശേഷം ഞാനും എന്റെ ആഗ്രഹമനുസരിച്ച് കർമ്മങ്ങൾ നടത്തി. ബ്രഹ്മസമാജത്തിലെ ഒരു ഗുരുവിനെ വരുത്തി സമാജത്തിന്റെ ചിട്ടയിൽ കാര്യങ്ങൾ നിർവഹിച്ചു. ഇതെല്ലാം റാവുബഹദൂർ സുന്ദരരാജുലുനായിഡുവിന് എന്നിലുണ്ടായിരുന്ന മതിപ്പിന് കുറവു വരുത്തി. അതിനാൽ, വിവാഹത്തിനുള്ള തടസ്സങ്ങൾ നീണ്ടുനീണ്ടു പോയി. എങ്കിലും ഈ വിഘ്നങ്ങൾ കഴിവതും വേഗം അകററി സ്വപുത്രിയെ എനിക്കു വിവാഹം ചെയ്തു തരണമെന്നായിരുന്നു അദ്ദേഹത്തിനുള്ള ഇച്ഛ.

വസന്തത്തിലെ, നിലാവുള്ള ഒരു രാത്രി. പുരചുപാക്കം നിദ്രയിലാണ്ടു കഴിഞ്ഞു. രണ്ടുപേർമാത്രം ഉണർന്നിരിപ്പുണ്ട്. ഞാനും അവളും. സുഖശീതളമായി മന്ദമാരുതൻ വീശുന്നുണ്ട്. മാളികമുകളിൽനിന്ന് പതിവുപോലെ മീനാംബാളുടെ വീണാനാദം കേൾക്കുന്നുണ്ട്. എങ്കിലും, കൂർക്കംവലിയുടെ ശബ്ദം ഇന്നു കേൾക്കുന്നില്ല. ആ കൂർക്കം വലിക്കാരൻ ഇന്നു സ്ഥലത്തില്ല. അടുത്തുള്ള ഒരു ഗ്രാമത്തിലേക്ക് അദ്ദേഹം പോയിരിക്ക

യാണ്. ഞാൻ ആ പൂനിലാവിൽ മുററത്ത് എൻെറ കട്ടിലിൽ ഇരിക്കയാണ്. എൻെറ ഉള്ളത്തിൽ ചീറിപ്പായുന്ന രണ്ട് അഗ്നിപർവ്വതങ്ങൾ സമരം ചെയ്തു കൊണ്ടിരുന്നു. അതിൽ ഒന്ന് എൻെറ സ്നേഹം; മറെറാന്ന്—അതു പിന്നീടു മനസ്സിലാകും. വീണവായന പെട്ടെന്നു നിലച്ചു. നിമിഷങ്ങൾക്കകം എൻെറ പുറകിൽ ആരോ വന്നു നില്ക്കുന്നതായി എനിക്കു തോന്നി. ഞാൻ തിരിഞ്ഞു നോക്കി. മീനാംബാൾ!

ഞങ്ങൾ ആദ്യമായിട്ടാണ് ഈദൃശ രഹസ്യ സന്ദർശനം നടത്തുന്നതെന്നും അതിനാൽ പരസ്പരാനുരാഗം സംബന്ധിച്ച വാർത്തകളാൽ സമയം പോക്കുമെന്നും വായനക്കാർ വിചാരിക്കരുത്. ഇങ്ങനെ ഞങ്ങൾ പലതവണയും സമ്മേളിച്ചിട്ടുണ്ട്. മീനാംബാൾ കട്ടിലിൽ ഇരുന്നു.

“മീനാ ഇന്നു ഞാനൊരു വിശേഷവാർത്ത പറയുവാൻ പോകുന്നു” ഞാൻ പറഞ്ഞു.

“അതെനിക്ക് നേരത്തേ അറിയാം” അവൾ പറഞ്ഞു.

“എന്താ അത്? പറയൂ.”

“നിങ്ങൾ ബ്രഹ്മചര്യാവ്രതം കൈക്കൊള്ളുവാൻ ഉറച്ചതായി കേട്ടു. അതല്ലേ വിശേഷം?”

“എന്തിന്? അതെങ്ങനെ? ഇതാരു നിന്നോടു പറഞ്ഞു?”

“വന്ദേമാതരം.” എന്നവൾ മൊഴിഞ്ഞു.

അവളുടെ ബുദ്ധികൂർമ്മ എനിക്ക് നേരത്തേതന്നെ അറിയാമായിരുന്നു. അതിനാൽ എനിക്ക് അതു കേട്ട് വിസ്മയമൊന്നുമുണ്ടായില്ല.

തെല്ലിട ആലോചിച്ചിട്ട് ഞാൻ അവളോടു പറഞ്ഞു:— “ശരിതന്നെ. ഭാരതനാടിനെ ബ്രഹ്മചാരികൾ തന്നെയാണ് ഇപ്പോൾ രക്ഷിക്കേണ്ടത്. ഉന്നതനിലയിൽ പ്രശോഭിച്ചിരുന്ന ഈ നാട് ഇന്നിതാ അധഃപതിച്ചിരിക്കുന്നു. ഹിമാലയ പ്രാന്തങ്ങളിൽ മുൾച്ചെടികളും വിഷജന്തുക്കളും നിറഞ്ഞ് അവിടം ഒരു ഘോരാരണ്യമായിത്തീർന്നിട്ടുണ്ട്. അർജ്ജുനൻ അധിവസിച്ചിരുന്ന മണിമാളികയിൽ വവ്വാലുകളാണ് തൂങ്ങിക്കിടക്കുന്നത്. ബ്രഹ്മചാരികളാണ് ഇതു രക്ഷിക്കേണ്ടത്. ഭോപ്പാൽ രാജാവിൻെറയോ, രാജാ സർ രാമസ്വാമി മുതലിയാരുടെയോ മകനായി പിറക്കാതെ, സാധാരണ കുടുംബത്തിൽ ജനിച്ച ഞാൻ വിവാഹം കഴിക്കുന്നു എങ്കിൽ, പഞ്ഞം പിടിച്ച ഈ വീട്ടിൽ അതു ശ്വാസംമുട്ടലുണ്ടാക്കും. കുരുവിയുടെ തലയിൽ പനങ്കാവച്ചുകെട്ടുംപോലെ ഈ നരിക്കൂട്ടത്തിലുള്ള ഒരു ചെറുപ്പക്കാരൻെറ തലയിൽ കുടുംബഭാരം ചുമത്തിയാൽ അവൻ പിതുങ്ങിപ്പോവുകതന്നെ ചെയ്യും. അവനവൻേറതായ നിസ്സാര കാര്യങ്ങൾക്കുപോലും ഭഗീരഥപ്രയത്നമാണ് വേണ്ടിവരുന്നത്. പിന്നെങ്ങനെ രാഷ്ട്രീയകാര്യങ്ങളിൽ അവൻ തലയിടും? അതുകൊണ്ട് ബ്രഹ്മചാരികളെയാണ് നാടിനാവശ്യം; അതും വിവര

മുള്ളവരെ; ലോകസുഖങ്ങളിൽ മയങ്ങാത്ത വീരന്മാരെ. രാഷ്ട്രീയ പ്രവർത്തനമെന്നത് കേവലം ലൌകികമായ ഒരു കാര്യമല്ല. ഇത് ഒരു ധർമ്മമാണ്. ഇതിൽ പ്രവേശിക്കുന്നവർക്ക് തന്റേടം, കർമ്മശക്തി, അന്തസ്സ് മുതലായ യോഗ്യതകൾ ഉണ്ടായിരിക്കണം. ഞാൻ ബ്രഹ്മചര്യവ്രതം കൈക്കൊള്ളുവാൻ ഉദ്ദേശിക്കുന്നു. എങ്കിലും—''

മീനാ:— ''എങ്കിലും, ഞാൻ അതിനൊരു വിലങ്ങുതടിയായിത്തീർന്നിരിക്കുന്നു എന്നു പറയാം.''

''കേട്ടില്ലേ! എന്താണീപ്പറയുന്നത്? ഞാൻ പറഞ്ഞു വന്നതു കേൾക്കൂ. എനിക്ക് ഈ പുതിയ സങ്കല്പം ഉണ്ടാവുന്നതിന് മുൻപുതന്നെ എന്റെ ഹൃദയം ഞാൻ നിനക്ക് അർപ്പിച്ചുകഴിഞ്ഞു. അങ്ങനെ എന്റെ ഹൃദയത്തിന് മറെറാരു കടമകൂടി ഏർപ്പെട്ടിരിക്കുന്നു. അക്കാര്യങ്ങളിൽ ഞാൻ നിന്റെ അഭിപ്രായം കാത്തിരിക്കയാണ്.''

അതിനവൾ മറുപടി പറയും മുമ്പ് പുറമെ ഒരു വണ്ടി വന്നു നില്ക്കുന്ന ശബ്ദം കേട്ടു.

''അച്ഛൻ വന്നു എന്നു തോന്നുന്നു. ഞാൻ പോകുന്നു.'' ഇത്രയും പറഞ്ഞ് തിടുക്കത്തിൽ ഒരു ചുംബനത്തോടെ അവൾ ഓടിമറഞ്ഞു.

ആ കുറുകുറുപ്പൻ നായിഡു കതക് തള്ളിത്തുറന്ന് അകത്തുവന്നു ഉറക്കത്തിനു കേറി. കിടന്നു അരനാഴികയ്ക്കുള്ളിൽ പതിവു ''കൂർക്കസംഗീതവു''മാരംഭിച്ചു. രണ്ടു ജീവികൾ മാത്രം ആ രാത്രി ഉറക്കമില്ലാതെ കിടന്നു. ഒന്നു ഞാൻ; രണ്ടാമതവളും.

## 2

മുന്നദ്ധ്യായത്തിൽ വിവരിച്ച സംഭവങ്ങൾ നടന്നിട്ട് മാസങ്ങൾ പലതു കഴിഞ്ഞു. ഇതിനിടയിൽ പല മാററങ്ങളും എനിക്ക് ജീവിതത്തിൽ ഉണ്ടായി. വന്ദേമാതര പ്രസ്ഥാനത്തിന്റെ ഒരു നേതാവാണ് ഞാനെന്ന് റാവുബഹദൂർ അറിഞ്ഞു. അതുമൂലം, മീനാമ്മയെ എനിക്കു വിവാഹം കഴിച്ചുതരണമെന്ന് അദ്ദേഹത്തിനുണ്ടായിരുന്ന ഉദ്ദേശം പാടേ മറിഞ്ഞു. കുറെ മാസങ്ങളായി തഞ്ചാവൂരിലുള്ള സ്വവസതി വിട്ട് അടുത്തുള്ള ഗ്രാമങ്ങളിൽ പോലും അദ്ദേഹം പോകാറില്ല. ഇതിനിടയിൽ മീനാമ്മയ്ക്ക് മററു കല്യാണാലോചനകൾ നടത്തുന്നുണ്ടെന്നും കേൾക്കുന്നുണ്ട്. ഒരെഴുത്തുപോലും അവൾ എനിക്കയയ്ക്കാറുമില്ല. ഒരു പക്ഷേ, അവളെന്നെ തീരെ മറന്നിരിക്കാം. വഞ്ചനയുടെ അവതാരമാണ് സ്ത്രീ എന്ന ചൊല്ല് സത്യം തന്നെയോ?

''എടാ വിഡ്ഢീ! നീ എന്തിനിത്ര വേദനിക്കുന്നു? ബ്രഹ്മചര്യ വ്രതത്തിൽ ഉറച്ചുനില്ക്കണമെന്ന് ദൃഢനിശ്ചയം ചെയ്തവനല്ലേ നീ? മീനാ മററൊരുവനെ വിവാഹം കഴിച്ചാൽ നിനക്കെന്ത്? നീ വേറൊരു പെണ്ണിനെ സ്നേഹിക്കുവാൻ പോകുന്നില്ല. ഇവൾ മാത്രമായിരുന്നു നിന്റെ പ്രേമഭാജനം. അവളും വേറെ ആരെയും വിവാഹം കഴിച്ച് അയാളുടെ ഭാര്യയാകാൻ പോകുന്നില്ല. അതിനാൽ നിന്റെ സ്നേഹം നിർവിഘ്നം നിലനിന്നുപോകും. ഈശ്വരേച്ഛയാൽ നിനക്കിവിടം നന്മയായിത്തീർന്നു. അതിനു നീ എന്തിനു ദുഃഖിക്കുന്നു?'' ചിലപ്പോൾ എനിക്ക് ഈവിധ സമാധാനചിന്തകളുയരും.

മററു ചിലപ്പോൾ തോന്നും:— ''അവൾ എന്നെ മറക്കുകയില്ല; നിശ്ചയം. അച്ഛന്റെ ഇച്ഛയനുസരിച്ച് അവൾ അന്യന്റെ ഭാര്യയാകുകയില്ല. എന്റെ പ്രാണനോട് അവൾ ഒന്നുപെട്ടുപോയതിനാൽ എന്റെ മനസ്സിൽ ജ്വലിക്കുന്ന ചിന്തകൾക്ക് അവളും പങ്കുകാരിയാണ്. അതിനു തടസ്സങ്ങൾ ഉണ്ടാകുമെന്നു കരുതി അവൾ എഴുതാതിരിക്കുന്നതാവാം. ശരിതന്നെ, മീനാ! എനിക്കു നിന്നെ അറിഞ്ഞുകൂടയോ? എന്തായാലും നീ എന്നെ മറക്കുമോ? ആ കണ്ണുകൾ 'ഞാൻ അങ്ങയെ ഒരിക്കലും മറക്കുകയില്ല' എന്ന് എത്രയെത്ര പ്രാവശ്യം പ്രതിജ്ഞ ചെയ്തിരിക്കുന്നു. ആ കണ്ണുകൾ! ഹാ! എന്റെ കൺമുന്നിൽ അവ സദാ വിളങ്ങുന്നു. ആ നീലമിഴികൾ കള്ളം പറയുമോ?''

അപ്പോൾ വേറൊരു ചിന്ത:— ''കൊള്ളാം, നിന്റെ നീക്കം നന്നായിരിക്കുന്നു. നിന്റെ ദൃഢനിശ്ചയം അചഞ്ചലം തന്നെ! നയകർമ്മശ്രേഷ്ഠി! നല്ല ഉത്സാഹം! ഈ ആര്യഭാരതം ഉദ്ധരിക്കുവാൻ ഇങ്ങനെയുള്ള യുവാക്കളാണോ വേണ്ടത്? ഭീഷ്മർക്ക് ജന്മം നല്കിയ നാടല്ലേ ഇത്? നിന്നെപ്പോലുള്ളവർ അതിന് ഇപ്പോൾ മാററെററുകയാണ്. ഛീ! മൂഢചിത്തമേ! അമൃതജലത്തെ വെടിഞ്ഞ് അളിഞ്ഞുനാറിയ വെള്ളം തേടുകയാണോ നീ? ലോകോദ്ധാരണമോ നിന്റെ പ്രേമമോ വലുത്? ധർമ്മസേവയോ സ്ത്രീ സേവയോ മെച്ചം? പറയൂ. നീ ഏതു കൈക്കൊള്ളുവാൻ തുടങ്ങുന്നു?''

അപ്പോൾ മറെറാരു ചിന്ത:— ''എങ്ങനെയും അവളിൽ നിന്ന് ഒരു ഉറപ്പു കിട്ടിയാൽ, അതെനിക്കൊരു ആത്മധൈര്യമായിത്തീരും. 'നീ ധർമ്മപരിപാലനം ചെയ്യു; ഞാൻ കാരണം നീ ധർമ്മം കൈവെടിയരുത്. ഞാൻ മരണം വരെ അങ്ങയെ എന്റെ ഹൃദയേശ്വരനായി പ്രതിഷ്ഠിച്ച് വ്രതാനുഷ്ഠാനങ്ങളാൽ ദിവസങ്ങൾ കഴിച്ചുകൊള്ളാം.' സ്വർഗ്ഗത്തിൽ നാം ഇരുവരും ഒത്തുചേരും. അവൾ ഈവിധം ഉറപ്പുതന്നാൽ ഈ ജന്മത്തിൽ ജീവിതം ആനന്ദപ്രദമായിരിക്കും.''

അഥവാ:— ''അവൾ ഇതിനിടയിൽ വിവാഹിതയായിരിക്കുന്നു എങ്കിൽ ദുഃഖം ശമിച്ചിരിക്കും. എനിക്ക്, പിന്നെ, ലോകവുമായുള്ള ബന്ധം വെടിഞ്ഞ് ധർമ്മസേവനം തൊഴിലായി സ്വീകരിക്കുകയും ചെയ്യാം.''

ഉടൻ മറെറാരു വിചാരം:— "അങ്ങനെ ഒരു സംഭവമുണ്ടായാൽ പിന്നെ ജീവിച്ചിരിക്കുവാൻ കഴിയാതെയാകും. അവളുടെ പ്രേമം ഇല്ലാതെയായാൽ ഞാൻ പിന്നെന്തിനു ജീവിക്കണം?"

"അവളുടെ സ്നേഹം! സ്ത്രീകഠംക്ക് സ്നേഹം എന്ന ഒന്നുണ്ടോ? വഞ്ചനയും ലോഭവുംകൂടി കലർത്തി ബ്രഹ്മദേവൻ സ്ത്രീയെപ്പടച്ചു."

ഇങ്ങനെയുള്ള ആയിരമായിരം ചിന്തകഠം മാറിമാറി വന്ന് എൻെറ മനം കുഴഞ്ഞു. അടക്കമില്ലാത്ത മനസ്സ് കലങ്ങി മറിഞ്ഞ സമുദ്രം പോലെയാണ്. വായനക്കാർ ക്ഷണനേരം സാക്ഷിപോലെ നിന്ന് അവനവൻെറ ഉള്ളിലുള്ള കാര്യങ്ങളേയും, ചിന്തകളേയും കലക്കങ്ങളേയും പരിശോധിച്ചാൽ അത്യധികം വിയർത്തുപോകും. മനുഷ്യജീവിതത്തിൽ ഇത്രമാത്രം കഷ്ടപ്പാടുകഠം എന്തിനുണ്ടാകുന്നു?

അങ്ങനെയിരിക്കെ അപ്രതീക്ഷിതമായി മീനമ്മയുടെ ഒരു കത്ത് എനിക്കുകിട്ടി. അതിവിടെക്കുറിക്കുന്നു. അതു വായിച്ചിട്ട് എൻെറ ഹൃദയം എത്രമാത്രം വിഷമിച്ചു എന്ന് നിങ്ങഠം തന്നെ തീരുമാനിക്കുവിൻ.

ഓം

തഞ്ചാവൂർ

ഈ കത്ത് എഴുതാൻ തുടങ്ങുമ്പോഴേ എൻെറ ഉള്ളം പിടയ്ക്കുന്നു. എങ്ങനെ എഴുതണമെന്നുപോലും എനിക്കറിഞ്ഞുകൂടാ. ഹാ! ഇതെൻെറ അവസാനത്തെ കത്താണ്. അങ്ങയുടെ മുഖം ഞാൻ ഇനിയും ഈ ലോകത്ത് കാണാൻ പോണില്ലാ.

ഇവിടെ പുതിയ ഇൻസ്പെക്ടറായി വന്നിരിക്കുന്ന മന്നാർ എന്നയാളിന് അടുത്ത തൈമാസത്തിൽ എന്നെ ബലികൊടുക്കുവാൻ അച്ഛൻ നിശ്ചയിച്ചിരിക്കുന്നു. കല്യാണത്തിനു വേണ്ട കോപ്പുകളെല്ലാം അടുപ്പിച്ചുകൊണ്ടിരിക്കയാണ്. അങ്ങയുടെ പേരൊന്നു മിണ്ടിപ്പോയാൽ വേട്ടപ്പട്ടിപോലെ അദ്ദേഹം ചീറി അടുത്ത് കേഠംക്കുവാൻ കൊള്ളാത്ത വൃത്തികേടുകഠം വിളിച്ചുപറയും. ഞാൻ ഒളിച്ചോടും എന്നു കരുതി എന്നെ വെളിയിൽ വിടാതെ കാവൽ ഏർപ്പെടുത്തിയിട്ടുണ്ട് അച്ഛൻ. ഈ വിവരങ്ങളറിഞ്ഞ്, അങ്ങ് ഇവിടെ വന്നാൽ വീട്ടിൽ കേററാതിരിക്കാൻ അച്ഛനും മന്നാരെന്നയാളുംകൂടി നീചമായ ചില ഏർപ്പാടുകളെല്ലാം ചെയ്തിട്ടുണ്ട്. അച്ഛൻെറ പണത്തേലാണ് അയാളുടെ നോട്ടം. ഞാൻ മറെറാരാളെ സ്നേഹിക്കുന്നു എന്നും ഈ വിവാഹത്തിൽ എനിക്ക് വിരോധവും അറുവെറുപ്പുമാണുള്ളതെന്നും ഇങ്ങനെയുള്ള പെണ്ണിനെ ബലമായിപ്പിടിച്ചു താലികെട്ടി

യാൽ അവനു ജീവിതം മുഴുവൻ ദുഃഖമല്ലാതെ സുഖമുണ്ടാകയില്ലാ എന്നും അയാളെ അറിയിച്ചു. അതിനാമൃഗം പറഞ്ഞയച്ച മറുപടി ''എനിക്കവളുടെ മനഃസ്ഥിതിയൊന്നും അറിയേണ്ട. അതു ഞാൻ പിന്നീട് ശരിപ്പെടുത്തി ക്കൊള്ളാം. പണം എന്റെ കൈയിൽ വരട്ടെ. അതിനുശേഷം അവൾ ഒളി ച്ചോടി, ജയിലിൽ കയറുവാൻ പോകുന്ന ആ ആളിനോടു ചേർന്ന് തെണ്ടി ത്തിരിഞ്ഞ് ഒടുവിൽ കടലിൽ ചാടിച്ചാകട്ടെ'' എന്നായിരുന്നു.

ഞാൻ ഒരു പോളക്കണ്ണടച്ചിട്ട് ദിവസങ്ങൾ പലതായി. ഇന്നലെ രാത്രി ഞാൻ ഉറക്കം വരാതെ കണ്ണു തുറന്നു തിരിഞ്ഞും മറിഞ്ഞും കിടക്കയായിരു ന്നു. അപ്പോൾ സ്വപ്നം പോലൊരു കാഴ്ചയുണ്ടായി. ഉണർന്നിരിക്കു മ്പോൾ സ്വപ്നമുണ്ടാകുമോ? അത് കനവുമല്ല, നിനവുമല്ല. ഏതോ പ്രത്യേകതരമായ ഒരു കാഴ്ച. ഭയങ്കരമായ ഒരു രൂപം. ചോര പോലെ ചുവ ന്ന മിഴികളും കാർമേഘം പോലെ കറുത്തിരുണ്ട ഉടലും കപാല മാലയും പാണിയിൽ ശൂലവുമായി കാളിദേവി പ്രത്യക്ഷപ്പെട്ടതായി എനിക്കു തോന്നി. ഞാൻ ഞടുങ്ങിപ്പോയി. ''അമ്മേ! എന്നെ കാത്തുരക്ഷിക്കണേ'', എന്നു ഞാൻ പ്രാർത്ഥിച്ചു. പെട്ടെന്ന് ആ രൂപം അഴകാർന്നതായി മാറി. ആ സൗന്ദര്യം വർണ്ണിപ്പാൻ എനിക്കു കഴിവില്ല. അവളുടെ തിരുമുടിയെ ചുററി കോടി സൂര്യപ്രകാശം പരത്തുന്ന ഒരു തേജോമണ്ഡലം കാണായ്‌വന്നു. കണ്ണുകൾ ആനന്ദബാഷ്പം പൊഴിച്ചു. അപ്പോൾ ദേവി എന്റെ പ്രാർത്ഥന സഫലീകരിക്കുമാറ് അരുളി: ''നിന്റെ അച്ഛൻ ഗോവിന്ദരാജുലു എന്നെ സേവിച്ചതിന്റെ ഫലം തിരിച്ചെടുക്കുകയാണ്, കുഞ്ഞേ ഞാൻ. നിനക്ക് ഈ ജന്മം അവനെ തടുത്തു നില്പാൻ സാദ്ധ്യമല്ല. നീ അന്യന്റെ ഭാര്യ യാകയുമില്ല. നിനക്ക് ഈ ഭൂമിയിൽ ജീവിതവുമില്ല. നിങ്ങളുടെ വീട്ടി ലെ തോട്ടത്തിൽ വടക്കുപടിഞ്ഞാറെ മൂലയിൽ തനിയെ ഒരു വള്ളി വളർന്നു പടരുന്നുണ്ട്. നാളെ രാവിലെ കുളിച്ച് പൂജാദികൾ കഴിഞ്ഞാലുടനെ അതിന്റെ രണ്ടിലകൾ നീ തിന്നണം. പേടിക്കണ്ട.'' ഇങ്ങനെ അരുളിച്ചെ യ്തിട്ട് പരാശക്തി മറഞ്ഞു.

ഞാൻ രാവിലെ എഴുന്നേററ് ആ ചെടി നോക്കുവാൻ തോട്ടത്തിൽ പോ യി. മുകളിൽനിന്ന് ഒരു കാകൻ പറന്നുതാണു. അത് ആ വള്ളിയിൽ നിന്ന് രണ്ടിലകൾ കൊത്തിത്താഴെയിട്ടു. ദേവിയുടെ ദിവ്യശക്തി തന്നെ അത് എന്നു ഞാൻ വിശ്വസിച്ചു. ഇന്നു പത്തുനാഴിക പകലുള്ളപ്പോൾ ഞാ നതു തിന്ന് പരലോകം ഗമിക്കും. അങ്ങയുടെ വരവും നോക്കി ഞാൻ കന്യക യായിക്കാത്തിരിക്കും. അങ്ങയുടെ കർമ്മങ്ങൾ ശരിക്കും നിറവേററി മാതൃ തൃപ്തി വരുത്തുക. എങ്കിൽ ആ മാതാവു എൻറടുത്തേക്ക് അങ്ങയെ കൂട്ടി ക്കൊണ്ടുവരും. ഞാൻ പോകട്ടെ! രാജാ!............രാജാ! എന്നെ മറക്കരുതേ!

വന്ദേ മാതരം.

* * * * *

ഈ എഴുത്തു വായിച്ചുതീർന്നതോടെ ഞാൻ തളർന്ന് തറയിൽ വീണു.

## 3

മീനയുടെ "അന്ത്യസന്ദേശം" കിട്ടിക്കഴിഞ്ഞു വർഷങ്ങൾ രണ്ടായി. അതിനിടയിൽ എന്റെ ജീവിതത്തിലുണ്ടായ അനുഭവങ്ങളെല്ലാം സവിസ്തരം പ്രതിപാദിച്ചുകൊണ്ടുപോയാൽ അതൊരു വലിയ പുരാണമാകും. അതിനാൽ ഞാനതു ചുരുക്കിപ്പറയാം. അസഹ്യതമൂലം വീടുവിട്ട ഞാൻ കാഷായവസ്ത്രം ധരിച്ച് ഉത്തരദേശങ്ങളിൽ സഞ്ചരിച്ചുകൊണ്ടിരുന്നു. 'വന്ദേമാതര ധർമ്മത്തെ' ഞാൻ തെല്ലുപോലും മറന്നില്ല. എന്നെ സർക്കാർ അധികാരികൾ തടഞ്ഞുവച്ചു എങ്കിലും എനിക്ക് മനംമാററമുണ്ടായില്ല. ജനങ്ങൾക്ക് ഒരുമയും, ആവേശവും ഉണ്ടായാൽ സ്വാതന്ത്ര്യം തനിയെ വന്നുചേരും എന്ന വിശ്വാസമായിരുന്നു എനിക്ക്. ആവശ്യമായ പ്രചരണങ്ങൾ അങ്ങിങ്ങായി നടത്തിവന്നു. ചിലേടങ്ങളിൽ പോലീസുകാർ എനിക്കു നിരോധനം ഏർപ്പെടുത്തുകയുമുണ്ടായി. അതിനാൽ ജനങ്ങളുമായി നല്ലപോലെ ഇഴുകിച്ചേർന്ന് ഫലപ്രദമായി കാര്യങ്ങൾ നടത്തുന്നതിന് അസാധ്യമാംവണ്ണം തടസ്സങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നു. പൊതുവേ എന്റെ പ്രസംഗങ്ങൾ അനുകൂലത്തിലേറെ പ്രതികൂലമാണുളവാക്കിയത്. പക്ഷേ എന്റെ പ്രസംഗങ്ങൾ കേൾക്കുമ്പോൾ ജനങ്ങൾ കൂടുതൽ ആവേശഭരിതരാകയും തൻമൂലം എന്നോട് മററു നേതാക്കൻമാരേക്കാൾ കൂടുതൽ ബഹുമാനവും ആദരവും അവർ പ്രകടിപ്പിക്കുകയും ചെയ്തു. ഇതും മററവർക്ക് എന്നോട് വെറുപ്പും അസൂയയും പെരുകാൻ കാരണമായി.

വാസനാഗുണമനുസരിച്ചാണ് തൊഴിലുകൾ രൂപം പ്രാപിക്കുന്നത്. "ഞാനാണിതു ചെയ്തതു എന്നു കരുതുന്നു മൂഢൻ" എന്ന ഭഗവത്ഗീതയിലെ വാക്യങ്ങൾ ഞാൻ ഓർത്തുകൊണ്ടിരുന്നു. എന്നോടുള്ള വെറുപ്പും പകയും നാൾതോറും വളർന്ന് എന്നെ ഗ്രസിച്ച് ഭയപ്പെടാതെ ഒന്നുംതന്നെ ചെയ്യുവാൻ വയ്യാതായി. പുറമേകാണിക്കാതെ, ജനങ്ങളുടെ മതിപ്പും സ്വന്തം സ്ഥാനവും നോക്കാതെ, സാധാരണ പ്രവർത്തനങ്ങൾക്കാണ് മാതാവ് എന്നെ നിയോഗിച്ചിരിക്കുന്നതെന്ന് ഞാൻ വിശ്വസിച്ചു. അതിനാൽ പ്രസംഗവേദികളിൽനിന്ന് ഞാൻ വിരമിച്ചു. തൻമൂലം എനിക്കുണ്ടായിരുന്ന പോലീസ് അകമ്പടിയും ഇല്ലാതായി. പല ദിക്കുകളിലും പദയാത്ര ചെയ്ത് പല തൊഴിലുകളും സ്വീകരിച്ച് ലാഹൂർ നഗരത്തിൽ ഞാൻ വന്നുചേർന്നു.

അവിടെ ലാലാ ലജപത്റോയ് മുതലായ പലരേയും കാണണമെന്ന് ഇച്ഛയുണ്ടായി. അവരെപ്പോയിക്കണ്ടതിൽ അവർക്കെന്നോട് താൽപ്പര്യ

മുണ്ടായി എന്നുമാത്രമല്ല, കോസലനാട്ടിലും സമീപ പ്രദേശങ്ങളിലും പഞ്ഞം നടമാടുകയാണെന്നും, ദാരിദ്ര്യത്തിൽ കഷ്ടപ്പെടുന്ന ആ ജനങ്ങൾക്ക് ആഹാരവും വസ്ത്രവും കൊടുക്കുന്നതിന് തൻമുതലും പൊതുപിരിവും ശേഖരിച്ച് ധാരാളം ചെറുപ്പക്കാർ അവിടെ എത്തി രാഷ്ട്ര സേവനം നടത്തിവരുന്നു എന്നും എന്നെ അറിയിച്ചു. അതിനുശേഷം അവർ ചോദിച്ചു. "നിങ്ങൾക്കും അവിടെപ്പോയി ധർമ്മസേവനം ചെയ്തുകൂടേ?" എന്ന്.

ഹാ! ഭഗവാൻ രാമചന്ദ്രൻ വാണരുളിയ നാട്. വാല്മീകിമഹർഷി പാടിപ്പുകഴ്ത്തിയ നാട്. അവിടെ അരിയും തുണിയുമില്ലാതെ ആയിരക്കണക്കിനാളുകൾ കഷ്ടപ്പെടുകയാണ്. അവിടെ പോകാമോ എന്ന് അവർ ചോദിക്കേണ്ട ആവശ്യമുണ്ടോ? അവരെല്ലാം എന്റെ കാണപ്പെട്ട ദൈവങ്ങളല്ലേ? അതു ചെയ്തില്ലെങ്കിൽ എന്തിനീത്തടിയും ചുമന്ന് ഞാൻ നടക്കുന്നു? ലാലായോട് അനുമതിയും വാങ്ങി ഞാൻ യാത്രയായി. കുറച്ചു നാൾ ആ പഞ്ഞത്തിൻ നടുവിൽ ആതുരസേവനം നടത്തി. അവിടെക്കണ്ട കാഴ്ചകൾ ഞാൻ വർണ്ണിക്കാം. ദേവലോകത്തെപ്പററി നിങ്ങൾ കേട്ടിരിക്കുമല്ലോ? ശരി. ആ ദേവലോകം നരകലോകമായി മാറിയാൽ എങ്ങനെയിരിക്കുമോ അങ്ങനെയായി ഭഗവാൻ ശ്രീരാമചന്ദ്രൻ ഭരിച്ച രാജ്യം. അവിടത്തെ കാര്യങ്ങൾ പറഞ്ഞ് എന്തിന് നിങ്ങളെ വിഷമിപ്പിക്കുന്നു. ആ പുണ്യഭൂമിയെപ്പററി ഇതെല്ലാം പറയുന്നതുതന്നെ പാപമായിരിക്കാം. അവിടെ രണ്ടു മാസം ഇളവില്ലാതെ പണിനോക്കി. അപ്പോൾ ലജപത്റായിയുടെ ഒരു കത്തുവന്നു. അവിടെ ജോലിനോക്കിയതു മതി എന്നുള്ള ആജ്ഞയായിരുന്നു അത്.

കോസലനാട്ടിൽ ദാരിദ്ര്യത്തിനെതിരെ ഞാൻ യുദ്ധം ചെയ്തുകൊണ്ടിരുന്ന ആ കാലത്ത്, ദീർഘകാലമായി എന്റെയുള്ളിൽ വേരൂന്നിയിരുന്ന ഒരു ചിന്ത തഴച്ചു വളർന്നു. താണവർഗ്ഗക്കാരുടെ നന്മയിലുള്ള ചിന്ത. നമ്മുടെ നാട്ടിൽ ഉയർന്നവരായി പരിഗണിച്ചു വരുന്നവർ എന്തുമാത്രം അശ്രദ്ധയോടും വിരസതയോടുമാണ് ഇത് കൈകാര്യം ചെയ്യുന്നതെന്നോർക്കുമ്പോൾ എന്റെ മനം തളരുന്നു. തെക്കെ ഇന്ത്യയിലെപ്പോലെതന്നെ വടക്കെ ഇന്ത്യയിലും ഹീനജാതിയായി ഒരുകൂട്ടം ആളുകളെ മാററിനിർത്തിയിട്ടുണ്ട്. അവിടെയും താഴ്ന്ന ജാതിയിൽപ്പെട്ടവർ കാർഷികത്തൊഴിലാളികളുമാണ്. കാർഷികവൃത്തിയിലും മററും ദേഹാദ്ധ്വാനം കൊണ്ടു പജീവിക്കുന്ന ഇക്കൂട്ടർ ശാസ്ത്രീയമായി നോക്കിയാൽ വൈശ്യരാണ്. ഇവരിൽ പലരും ഗോമാംസം ഭക്ഷിക്കുക മുതലായ അനാചാരങ്ങൾ കൈക്കൊണ്ടിരിക്കുന്നതിനാൽ മേൽ ജാതികൾ ഇവരെ താഴ്ന്ന ജാതിയായി കരുതിപ്പോരുന്നു. ഹിന്ദു സംസ്കാരത്തിൽ പശുവിന് പ്രധാനമായ ഒരു സ്ഥാനമാണുള്ളത്. ഹിന്ദു സംസ്കാരം കാർഷികവൃത്തിയിൽ അധിഷ്ഠിതമാണ്. കൃഷിത്തൊഴിലിനു പശു ജീവനാണ്. അതിനാൽ ഉയർന്ന

വർ പുരാതന കാലം മുതൽ തന്നെ ഗോമാംസം വർജ്ജിച്ചു. ഒരു ചെറുവി ഭാഗം അതിനോട് ചേരാതെ ഗോമാംസഭുക്കുകളായി. അവരെ താഴ്ന്ന ജാതി യെന്ന് മററുള്ളവർ മുദ്ര അടിച്ചു. ഇതാണ് പരമാർത്ഥം. എന്നാൽ പഞ്ചം ജാതിയുടെ ഉച്ചനീചത്വങ്ങൾ നോക്കിനില്ക്കുമെന്ന വിചാരം അജ്ഞതമൂല മാണ്. താഴ്ന്ന ജാതികളെ നാം തള്ളിത്താഴ്ത്തുകയാണ്. അതിൻെറ ഫല ങ്ങൾ നാമനുഭവിക്കയാണ്.

നാം അധഃകൃതർക്കുവേണ്ടി ചെയ്യുന്നതെല്ലാം അന്യനാടുകൾ വീക്ഷി ക്കുന്നുണ്ട്. നമ്മുടെ ശൃംഗേരി ശങ്കരാചാര്യരും വാനമാമലജീയാർ സ്വാമി കളും നേററാൾ, ട്രാൻസുവാൾ മുതലായ ദേശങ്ങളിൽ പോകുന്നു എങ്കിൽ പട്ടണങ്ങൾ വിട്ടു ചേരികളിൽ താമസിക്കണം. സാധാരണ ജനങ്ങൾ നടക്കാ റുള്ള പാതകളിൽ അവർ നടക്കരുത്. പ്രത്യേക മാർഗ്ഗങ്ങളിൽകൂടി അവർ സഞ്ചരിക്കണം. വണ്ടികളും പല്ലക്കുകളും അവർ പാടെ വിസ്മരിക്കണം. ചുരുക്കത്തിൽ, നാം നമ്മൾക്കുള്ള ഒരു വിഭാഗം ജനങ്ങളെ നീചജാതിയായി മാററിനിർത്തി. ഇപ്പോഴിതാ, മനുഷ്യവർഗ്ഗത്തിൽ ഏററവും നീചജാതി യായി നമ്മെ ലോകം മുദ്രയടിച്ചിരിക്കുന്നു. ഒരു വിഭാഗത്തെ നാം തീണ്ടൽ ജാതിയായി മാററി. ക്രിസ്ത്യാനികളും മുഹമ്മദീയരും ഒരു വൻവിഭാഗ മായിത്തീർന്നിരിക്കുന്ന നമ്മുടെ ജനതയിൽ, ഉയർന്ന ജാതിക്കാർ തീണ്ടലുള്ള വരായി കരുതപ്പെടുന്നു. ലോകത്ത് എല്ലാ ജാതിയിലും വിഭാഗങ്ങളുണ്ട്. എന്നാൽ തീരാത്ത ജാതിവ്യവസ്ഥ വച്ചുപുലർത്തുന്ന സമൂഹത്തെ ദുർബ ലപ്പെടുത്തുവാൻ അന്യർക്ക് വളരെ എളുപ്പമാണ്. "ഊരിരുണ്ടു കണ്ടാൽ കൂത്താടിക്കു കൊണ്ടാട്ടം."

1200 വർഷം മുമ്പ് ഉത്തരദേശങ്ങളിൽ നിന്ന് മുഹമ്മദീയർ പഞ്ചാബിൽ പ്രവേശിച്ചപ്പോൾ തടുത്തുനിൽക്കാൻ കഴിയാതെ, പറയർ, കുറവർ മുതലായ വരെ ചേർത്ത് ഒരു വൻപട സംഘടിപ്പിച്ച് ശത്രുവിനെ നേരിട്ടു എന്നും പക്ഷേ അവർ ദീർഘകാലമായി അനുഭവിച്ചു വന്ന അസമത്വം മൂലം ശത്രു ക്കളോട് കൂടുകയാണുണ്ടായതെന്നും ഇതിഹാസങ്ങളിൽ പറയുന്നു. ജാതി യെപ്പററിയുള്ള ഭീതി ഇന്നും തീർന്നിട്ടില്ല. പഞ്ഞകാലത്ത് ഇവരെപ്പററ ആരും ചിന്തിക്കാറില്ല. എവിടെ നിന്നോ വന്ന ആംഗ്ലേയ പാതിരിമാർ പഞ്ഞത്തിൽ വലയുന്ന ജനങ്ങൾക്ക് പലവിധ സഹായങ്ങൾ ചെയ്ത്, നൂറു കണക്കിന് ആളുകളെ പ്രത്യേകിച്ച്, നിരാധാരരായ കുട്ടികളെ ക്രിസ്ത മതത്തിൽ ചേർക്കുന്നു. മേൽജാതികളുടെ സംഖ്യ വർഷംതോറും അതിഭയ രമായി കുറഞ്ഞുകൊണ്ടിരിക്കുന്നു. മഠാധിപതികളും മതാചാര്യൻമാരു അവരുടെ സ്വത്തിൻെറ വളർച്ച ജ്ഞാനാഭിവൃദ്ധിയായിക്കരുതിആറ്റാദിക്ക ന്നു. ഇതാണ് സംസ്കാരസമ്പന്നർ! നമ്മുടെ ചോര, നമ്മുടെ മാംസം, നമ്മു ടെ എല്ല്, നമ്മുടെ ജീവൻ—ഉയർന്ന സ്ഥാനമലങ്കരിക്കുന്ന ജനങ്ങൾ! എന്തെ ന്നു ചോദിക്കാൻ പോലുമാളില്ലാതെ പട്ടിണിയിൽ മനുഷ്യൻ ചത്തൊടു ങ്ങുന്നു.

അധഃകൃതരായവരുടെ ഗോമാംസാഹാര സ്വഭാവം മാററി അവരെ ശുദ്ധീകരിച്ച്, നമ്മുടെ സമൂഹത്തിൽ ചേർത്ത്, വിദ്യാഭ്യാസവും, സംസ്കാരവും തൊഴിലും നൽകി നാം അവരെ ആദരിക്കേണ്ടതാണ്. അല്ലെങ്കിൽ അവരെല്ലാം നമ്മുടെ ശത്രുക്കളായിത്തീരും. എന്റെ അൽപമായ കഴിവ് വളർത്തി വലുതാക്കുന്നതിന് ശ്രമിക്കണമെന്ന് ഞാൻ മനസ്സിലുറച്ചു. വംഗദേശത്ത് അശ്വനി കുമാരദത്ത് എന്ന ഒരു ദേശഭക്തൻ ഉണ്ടെന്നും അദ്ദേഹം ആ നാട്ടിലെ ''ശൂദ്രരെ''ന്നു വിളിക്കപ്പെടുന്ന ജനങ്ങളെ സാമൂഹ്യവലയത്തിൽപ്പെടുത്തി, രക്ഷാപ്രവർത്തനങ്ങൾ ചെയ്ത് അവരെ ഉയർത്തുവാൻ പ്രയത്നിച്ചു വരുന്നുവെന്നും ഞാൻ കേട്ടു.

അദ്ദേഹത്തെക്കാണുവാൻ എനിക്കാശയായി.

## 4

കൽക്കട്ടയിൽ വന്ന് ഏതാനും ദിവസങ്ങൾ കഴിച്ചിട്ട് ബാരിസാലിൽ പോയി. അവിടെ എത്തി ഭാവിപരിപാടികൾ ചിന്തിച്ച് അശ്വനികുമാരദത്തിന്റെ വീട്ടിൽപോയി. മുൻവശത്തവിടെ ഒരു ബംഗാളിബാബു നിൽപ്പുണ്ടായിരുന്നു. അശ്വനിബാബു അവിടെയുണ്ടോ എന്ന് ഞാൻ അയാളോട് ചോദിച്ചു. ''ഇല്ല. ഇന്നലെയാണദ്ദേഹം കാശിക്കു പോയത്'' എന്നയാൾ പറഞ്ഞു. അതുകേട്ട് നിരാശയോടെ ഞാനവിടെ നിന്നു. ഞാനണിഞ്ഞിരുന്ന കഷായ വസ്ത്രങ്ങൾകണ്ട് ഉപചാരവാക്കുകളോടെ എന്നെ അകത്തു കൂട്ടിക്കൊണ്ടുപോയി, ശീതളപാനീയം നൽകിയിട്ട് എന്റെ ഊരും പേരും കാര്യവുമെല്ലാം ചോദിച്ചു. ആ വിവരങ്ങളെല്ലാം പറഞ്ഞിട്ട് ഞാൻ എന്റെ മനസ്സിലിരുപ്പുകളും അദ്ദേഹത്തെ ധരിപ്പിച്ചു. ''നോക്കു ബാബു! നമ്മിൽ ആറിലൊരുഭാഗം ജനങ്ങളെ നാം തീണ്ടൽ ജാതിയായി തള്ളിയാൽ ദൈവം നമ്മൾക്ക് നൻമ വരുത്തുമോ?'' എന്നു ഞാൻ ചോദിച്ചു. അതുകേട്ടതോടെ അദ്ദേഹത്തിന്റെ മുഖം ചിന്താഭാരത്തിൽ മുഴുകി. കണ്ണുകൾ നിറഞ്ഞു കവിയും എന്ന മട്ടായി. അധഃകൃതരുടെ നിലയെപ്പററി ഓർത്തിട്ടായിരിക്കാം ആ കദനഭാരം എന്നു ഞാൻ ഊഹിച്ചു. ''നിങ്ങളുടെ പോലെ നൂറു ഹൃദയം ഉണ്ടെങ്കിൽ നമ്മുടെ നാട് സ്വതന്ത്രമാകും'' എന്നദ്ദേഹത്തോട് വികാരാവേശത്തോടെ ഞാൻ പറഞ്ഞു.

''സ്വാമി, അങ്ങ് ഉദ്ദേശിക്കുംപോലെ അത്ര ഏറെക്കരുണയുള്ള ഒരു ഹൃദയം അമ്മ എനിക്ക് തന്നിട്ടില്ല. ഹീനജാതിയിൽപ്പെട്ടവരെ സഹായിക്ക എന്നത് എന്റെ ജൻമസ്വഭാവം മാത്രമാണ്. അതിലെനിക്കു താൽപ്പര്യവുമുണ്ട്. ഹീനജാതികൾക്ക് കഴിവുള്ള എളിയ രക്ഷാപ്രവർത്തനങ്ങൾ

ചെയ്യുന്നതിനാണ് ഞാൻ അശ്വിൻബാബുവിന്റെകൂടെ കൂടിയിരിക്കുന്നത്. ഈ രാജ്യത്ത് ആറിൽ ഒരു ഭാഗം ജനങ്ങൾ കഷ്ടപ്പെടുന്ന വിവരം താങ്കൾ വർണ്ണിച്ചത് കേട്ടിട്ടല്ല എന്റെ മുഖത്ത് ഭാവഭേദമുണ്ടായത്. നിങ്ങൾ പറഞ്ഞ അതേ കാര്യങ്ങൾ ഏതാനും ദിവസങ്ങൾ മുമ്പ് ഇവിടെ വന്നിരുന്ന ഒരു മദ്രാസുകാരി സ്ത്രീയുടെ വായിൽ നിന്നും അതേപടി കേട്ടതാണ് ഞാൻ. നിങ്ങൾ ഇതു പറഞ്ഞപ്പോൾ ആ സ്ത്രീയെക്കുറിച്ച് എനിക്കോർമ്മ വന്നു. അവളുടെ തൽക്കാല സ്ഥിതിഗതികൾ ഓർത്തപ്പോൾ എനിക്ക് സങ്കടമുണ്ടായതാണ്. ഹാ! എന്തൊരു സ്വഭാവശുദ്ധി! എന്തൊരു രൂപസൗന്ദര്യം! ഇത്ര ചെറുപ്പത്തിലേ അപരിമിതമായ ദേശഭക്തി ഞാൻ കണ്ടിട്ടില്ല." ഇത്രയും പറഞ്ഞിട്ട് അദ്ദേഹം മൂകനായിരുന്നു. ഒന്നുരണ്ടു തവണ എന്റെ മുഖത്തോട്ടദ്ദേഹം സൂക്ഷിച്ചു നോക്കി. അദ്ദേഹത്തിന്റെ പേർ സതീശചന്ദ്രബാബു എന്നാണെന്ന് നേരത്തെ അദ്ദേഹം പറഞ്ഞിരുന്നു.

"സതീശബാബു, എന്താണിങ്ങനെ ഉററു നോക്കുന്നത്?" ഞാൻ ആരാഞ്ഞു.

"സ്വാമിജി ക്ഷമിക്കണം. നിങ്ങൾ സന്യാസിയാണ്. എവിടെയാണ് ജൻമദേശമെന്നുപോലും ഞാനിതേവരെ അറിഞ്ഞിട്ടില്ല. എങ്കിലും നിങ്ങളുടെ മുഖം കാണുമ്പോൾ ആ യുവതിയുടെ രൂപസ്മരണയുണ്ടാകുന്നു. നിങ്ങൾ ഇരുവരുടേയും മുഖങ്ങൾ ഒന്നുപോലിരിക്കുന്നു എന്നു ഞാൻ പറയുന്നില്ല. നിങ്ങളുടെ മുഖത്ത് അവളുടെ ഛായ അൽപ്പമായി കലർന്നിരിക്കുന്നതായിത്തോന്നുന്നു." അദ്ദേഹം പറഞ്ഞു.

മദിരാശിക്കടുത്ത് എവിടെയോ ഉള്ള യുവതി എന്നദ്ദേഹം പറഞ്ഞപ്പോൾ തന്നെ എന്റെ മനസ്സിൽ എന്തെന്നില്ലാത്ത ഒരു കിതപ്പുണ്ടായി. അതിനു പുറമെ അദ്ദേഹം പറഞ്ഞ വാർത്തകൾ കൂടി കേട്ടപ്പോൾ അതെന്റെ ഉള്ളിൽ ഒരു സംഭ്രമമായി. സന്യാസിമാരുടെ വേഷവുമാണ്. ഏറെ നാളായി ത്യാഗശീലമാചരിക്കുന്നവനും. വേഷത്തിലെന്തിരിക്കുന്നു?

"മീനാമ്മ?—എടാ പ്രാന്താ! അവൾ മരിച്ചിട്ടു വർഷങ്ങൾ രണ്ടുകഴിഞ്ഞില്ലേ?...........ഹാ! എന്റെ കൺമണി എന്തു വേദനയോടെയാണ് മരിച്ചത്!" ഒരു ക്ഷണനേരത്തിനുള്ളിൽ ഈ വിധം ആയിരം ചിന്തകൾ എന്റെ മനസ്സിൽകൂടി പാഞ്ഞുപോയി.

"സതീശബാബു, ഞാനും മദിരാശിക്കടുത്തുള്ളവൻതന്നെ. ആ യുവതിയെപ്പററി നിങ്ങൾ പറഞ്ഞതു കേൾക്കുമ്പോൾ എനിക്ക് എന്റെ ഒരു ബന്ധുവിനെ ഓർമ്മ വരുന്നു. നിങ്ങൾ പറഞ്ഞ യുവതി ആരാണ്? അവൾ എവിടെയാണ് ഇപ്പോൾ? അവളുടെ തൽക്കാല സ്ഥിതിയോർത്ത് നിങ്ങൾക്ക് സങ്കടമുണ്ടാവാൻ കാരണമെന്ത്? എന്തു കാര്യമായിട്ടാണ് അവൾ ഇവിടെ വന്നിരിക്കുന്നത്? ഇപ്പോൾ എന്തു വിഷമതകളാണവൾക്കുള്ളത്? എല്ലാം എന്നോട് വിവരിച്ചു പറയണം." എന്നു ഞാൻ.

സതീശബാബു കഥ വിവരിക്കുവാൻ തുടങ്ങി. അദ്ദേഹം പറഞ്ഞ ഓരോ വാക്കും എന്റെ ഹൃദയത്തിൽ ചുട്ടുപഴുത്ത ഇരുമ്പുകഷ്ണങ്ങൾ പോലെ വന്നു വീണു. അദ്ദേഹം അതു പറയുന്നതിനിടക്ക് എന്റെ ഉള്ളിലുണ്ടായ ചിന്തകൾ അതേപടി പകർത്തിപ്പോയാൽ വായനക്കാർ മുഷിയും. അതിനാൽ അദ്ദേഹം പറഞ്ഞതായ കഥ മാത്രം ഞാൻ ചുരുക്കി എഴുതാം. എന്റെ ഉള്ളിലുണ്ടായ പരിഭ്രമവും ആധിയും നിങ്ങൾ ഊഹിച്ചുകൊള്ളുക. സതീശബാബു ഇങ്ങനെ കഥ തുടങ്ങി:—

"ആ യുവതിയുടെ നാട് തഞ്ചാവൂരാണ്. പേരെന്തെന്ന് അറിഞ്ഞുകൂടാ. ഞങ്ങൾ അവളെ "മീനാമ്മ" എന്നാണ് വിളിച്ചുവന്നത്. അവളുടെ ശരിക്കുള്ള പേര് അശ്വൻ ബാബുവിനു മാത്രമേ അറിയാവൂ. അദ്ദേഹമാണ് ആ ദേവിയുടെ കഥ ഇടയ്ക്കിടയ്ക്ക് ഞങ്ങളോട് പറഞ്ഞിട്ടുള്ളത്. അത് ഞാൻ പറയാം. കേട്ടോളൂ:— അവൾ പെൻഷൻ പററിയ ഒരു പോലീസ് ഇൻസ്പെക്ടറുടെ മകളാണ്. അവളുടെ അച്ഛന്റെ സഹോദരീപുത്രനായ ഒരു ചെറുപ്പക്കാരൻ മദിരാശിയിലുണ്ട്. അവളെ ആ യുവാവിന് വിവാഹം ചെയ്തു കൊടുക്കണമെന്ന് ഇരുകൂട്ടരുടേയും രക്ഷകർത്താക്കൾ തീരുമാനിച്ചിരുന്നു. അയാൾ "വന്ദേമാതര" സംഘത്തിൽ അംഗമായിച്ചേർന്നു. അതിനാൽ അവളുടെ അച്ഛൻ അവളെ ഒരു പോലീസ് ഇൻസ്പെക്ടറെ കൊണ്ട് കല്യാണം കഴിപ്പിക്കുവാൻ തീരുമാനിച്ചു. ഒടുവിൽ ഏതോ ദൈവീക പ്രചോദനത്താൽ ഒരു പച്ചില തിന്ന് അവൾക്ക് കഠിനമായ ജ്വരം പിടിപെട്ട് ആ വിവാഹം നടക്കാതെ പോയി. അതുവേണ്ട എന്നും വച്ചു. അങ്ങനെ ഇരിക്കെ അവളുടെ പിതാവ് മരിച്ചു. ഇതിനിടയിൽ അവളുടെ കാമുകനായ രാജൻ എന്ന ആ യുവാവ്, തന്റെ പ്രേയസി ഏത് വിധമോ മരിച്ചുപോയി എന്നു വിശ്വസിച്ച്, സർവ്വവും വെടിഞ്ഞ് സന്യാസം സ്വീകരിച്ച് നാടുവിട്ടു."

"ദുർബലഹൃദയമേ, നീ വിവശമാകാതെ അൽപം കൂടി ക്ഷമിക്കൂ" എന്നു ഞാൻ സ്വയം സമാധാനപ്പെടുവാൻ ശ്രമിച്ചു. പക്ഷേ ഹൃദയം പൊട്ടി ഒഴുകി. "അയ്യോ! മീനാ, മീനാ!!" എന്നു ഞാൻ വാവിട്ടു കരഞ്ഞു. "ഹാ! സതീശബാബു, അവൾ ഇപ്പോൾ എത്രമാത്രം കഷ്ടപ്പെടുന്നുണ്ടാവും? പറയൂ, ബാബൂ" എന്നു ഞാൻ പുലമ്പി.

സതീശചന്ദ്രന്റേയും മനസ്സ് തെല്ലൊന്നു കുലുങ്ങി. അദ്ദേഹം സമാശ്വസിപ്പിച്ചു, "ഇപ്പോൾ വിഷമങ്ങളൊന്നുമില്ല. സൗഖ്യമായിരിക്കുന്നു."

"ഇല്ല, ഇല്ലാ. എന്നോടു സത്യം പറയുവാൻ അങ്ങ് മടിക്കുന്നു. സത്യമറിഞ്ഞാൽ ഞാൻ ഏറെ വ്യസനിക്കുമെന്നു കരുതി കാര്യങ്ങൾ തുറന്നു പറയുന്നില്ലാ, അങ്ങ്. ഈ സംശയം എന്നെ നരകവേദന അനുഭവിപ്പിക്കുന്നു. പറയൂ, ബാബു എല്ലാം പറയൂ" എന്നു ഞാൻ കെഞ്ചി.

അദ്ദേഹം ശരിക്കു കാര്യങ്ങൾ തുറന്നു പറയാതെ എന്നെ ആശ്വസിപ്പിക്കുവാൻ പലതും പറഞ്ഞു.

''ഭാരതമാതാവിലും, ഭഗവത് കഥകളിലും വിശ്വസിച്ചു പ്രതിജ്ഞാബദ്ധനാണ് ഞാൻ. എന്നോട് സത്യം മറച്ചുവയ്ക്കാതെ പറയണം.''

ഈ നിർബന്ധത്തിൽ സതീശബാബുവിന് നീരസം ജനിച്ചു. അദ്ദേഹം തെല്ല് കോപത്തോടെ പറഞ്ഞു:—

''പോകൂ, കള്ളസന്യാസീ! നിങ്ങൾ എന്താണ് പറയുന്നത്! ഇതാ, എങ്കിൽ കേട്ടോളു സത്യം. തീവ്രമായ അനാഥ സംരക്ഷണപ്രവർത്തനങ്ങളിൽ അവൾ മുഴുകിയതിനാൽ പനി വീണ്ടും കടുത്തു. ഞങ്ങൾ അവളെ വൈദ്യരുടെ അടുക്കലേക്കയച്ചു. അതിനുശേഷം കാശിയിൽ പോകണമെന്നായി അവർക്ക് ആഗ്രഹം. അശ്വൻബാബു അതിനാൽ അവളെ അങ്ങോട്ടു കൊണ്ടു പോയിരിക്കയാണ്. ഇതാണ് സത്യം. പോകൂ.''

''കാശിക്കോ?''

''അതേ''

''കാശിയിൽ എവിടെ?''

''അശ്വഘട്ടത്തിൽ''

''അവിടെ ഏത് ഭാഗം?''

''അവിടെ തെക്കോട്ടു മാറി 'നാർലാ' എന്നൊരു ഗ്രാമമുണ്ട്. പൂന്തോട്ടങ്ങളും ബംഗ്ലാവുകളും ധാരാളമായി അവിടെക്കാണാം. അതിൽ മികച്ചത് 'ജൈപ്പൂർ' മഹാരാജാവിന്റെ ബംഗ്ലാവാണ്. അശ്വൻബാബു താമസിക്കുന്നതവിടെയാണ്.''

''എനിക്ക് തീവണ്ടിയാത്രയ്ക്കുള്ള പണംകൂടി തരൂ.'' ഒരു പത്ത് രൂപാനോട്ടെടുത്ത് അദ്ദേഹം എനിക്കെറിഞ്ഞു തന്നു. മാനമെവിടെ, മര്യാദയെവിടെ? ക്ഷണനേരത്തിനുള്ളിൽ ഞാൻ അവിടെ നിന്നുമിറങ്ങി. ഹൃദയഭാരവും കണ്ണീരുമായി ഞാൻ കാശിയിലെത്തി.

## 5

കാശിയിൽ ഹനുമന്ത ഘട്ടത്തിൽ എനിക്ക് പരിചയക്കാരുണ്ട്. എന്റെ ഒരു സ്നേഹിതന്റെ ബന്ധു അവിടെ പാർക്കുന്നുണ്ട്. ഇത് വായിക്കുന്ന തമിഴരിലാരെങ്കിലും കാശിയിൽ പോയിട്ടുണ്ടെങ്കിൽ, ഞാൻ പറയുന്ന സ്ഥലം അവർക്ക് മനസ്സിലാകും. അവിടെ എത്തുന്ന തമിഴരെല്ലാം ഹനുമന്ത ഘട്ടത്തിൽ ഇറങ്ങുക പതിവാണ്. അവിടെ കിഴക്കുപടിഞ്ഞാറായി ഒരു ഇട

വഴി കാണാം. അതിൽ പടിഞ്ഞാറെ അററത്ത്, മൂലയിൽ മൂന്നാമത്തെ വീടാണത്. ആ വീടിന് 'ശിവമഠം' എന്നാണ് പേർ. യാത്രക്കാർ ഇറങ്ങി താവളം വയ്ക്കുന്ന വീടുകൾ മഠങ്ങൾ എന്നാണ് കാശിയിൽ അറിയപ്പെടുന്നത്. ശിവമഠത്തിൽ പോയി ഇറങ്ങി, കുളിയും മററും കഴിച്ച് മഠത്തിൽ നിന്നു കിട്ടിയ ആഹാരവും കഴിച്ചതിനുശേഷം അവിടെനിന്ന് ഒരാളെ സഹായത്തിന് കൂട്ടിക്കൊണ്ട് നാർലാ ഘട്ടത്തിലേക്കു പുറപ്പെട്ടു. അവിടെ രാജാവിൻെറ ബംഗ്ലാവ് തപ്പിപ്പിടിച്ച് എത്തിയപ്പോഴേക്ക് രാത്രി ഏഴുമണിയായി. ഗെയിററിൽ ഒരു കുതിരവണ്ടി വന്നുനിന്നു. വണ്ടിയിൽ ആംഗ്ലേയ രീതിയിൽ വസ്ത്രധാരണം ചെയ്ത ഒരു ബംഗാളിബാബു ഇരിപ്പുണ്ട്. വണ്ടിയുടെ അടുത്ത് ഒരു വൃദ്ധനും മററു ചിലരുമായി വന്നുനിന്നു സംസാരിക്കുന്നു. അശ്വനികുമാരദത്തിൻെറ പടം ഞാൻ പലയിടത്തും കണ്ടുപരിചയമുള്ളതാകയാൽ ആ വൃദ്ധൻ അശ്വൻബാബുതന്നെ എന്നുറയ്ക്കുന്നതിനെനിക്ക് വിഷമമുണ്ടായില്ല. ഞാൻ ചെന്നയുടനെ "ഏതോ ഒരു സന്യാസി വന്നിരിക്കുന്നു. അദ്ദേഹത്തെ അകത്ത് കൊണ്ടുപോയി ഇരുത്തു. ഞാൻ ഇതാ, വന്നു കഴിഞ്ഞു" എന്ന് അദ്ദേഹം അടുത്തു നിന്ന ഒരുവനെ നോക്കിപ്പറഞ്ഞു. ആ മാളികയുടെ താഴ് നിലയിലുള്ള ഒരു മുറിയിൽ എന്നെ അയാൾ കൂട്ടിക്കൊണ്ടു പോയി. ഒരു കസേരയിൽ ഞാനും മറെറാന്നിൽ ആ യുവാവും ഇരുന്നു. അശ്വൻബാബുവും വണ്ടിക്കുള്ളിൽ ഇരുന്ന മനുഷ്യനുമായി സംസാരിക്കുന്നത് എനിക്ക് കേൾക്കാമായിരുന്നു.

അശ്വൻബാബു:— "ഡാക്ടർ സാഹിബ്, ഇന്നലെത്തെക്കാൾ ഇന്ന് സ്വല്പം ആശ്വാസമുണ്ടെന്ന് എനിക്കു തോന്നുന്നു. അങ്ങയുടെ അഭിപ്രായം?"

ഡാക്ടർ:— "ഗുരുതരാവസ്ഥ കഴിഞ്ഞിട്ടില്ല. ഇരുപത്തിനാലു മണിക്കൂറുകൾ കൂടിക്കഴിയാതെ തീർത്തു പറയാനാവില്ല. അത്രയും സമയം കൂടിക്കഴിഞ്ഞാൽ പിന്നെ പേടിക്കാനൊന്നുമില്ല."

വിഷം പുരട്ടിയ തീയമ്പുപോലെയാണ് ആ സംഭാഷണം എൻെറ ചെവിയിൽ വന്നു വീണത്. "മീനാ, മീനാ" എന്നു ഞാൻ മുറവിളിയിട്ടു. വണ്ടി പുറപ്പെട്ടു കഴിഞ്ഞു. ഞാൻ അലറിയ ശബ്ദം കേട്ട് അശ്വൻബാബുവും അദ്ദേഹത്തിൻെറ കൂടെയുണ്ടായിരുന്നവരും സംഭ്രമിച്ച് അകത്തേക്കു വന്നു. അവർ വരുന്നത് കണ്ട് ഞാൻ ഒരു വിധം മനസ്സടക്കി, എഴുന്നേററു നിന്നു വണങ്ങി. അദ്ദേഹം "സ്വാമികൾ എവിടെ നിന്ന്? എന്താണ് യാത്രോദ്ദേശം? എന്തിനാണ് ഒച്ചവച്ചത്" എന്നാരാഞ്ഞു.

ഞാൻ:— "ബാബു, ഞാൻ സന്യാസിയല്ല. ഒരു കള്ളനാണ്. നിർഭാഗ്യവാനായ ഒരു മഹാപാപി. മീനാ അങ്ങയോട് ഗോവിന്ദരാജൻ എന്ന ഒരു പേര് പറഞ്ഞുകാണുമല്ലോ. ആ പാപിയാണ് ഞാൻ."

ഉടൻതന്നെ അദ്ദേഹം എന്നെ മുകാം നിലയിലുള്ള ഒരു മുറിയിലേക്കു കൂട്ടിക്കൊണ്ടുപോയി. എന്നെ നോക്കി അദ്ദേഹം പറഞ്ഞു: ''ഇന്നലെ മുഴുവൻ ഞാൻ നിങ്ങളെപ്പററിത്തന്നെ വിചാരിച്ചുകൊണ്ടിരുന്നു. നിങ്ങഠം ഇവിടെ വരും എന്ന് എനിക്കു തോന്നലുണ്ടായി.''

അദ്ദേഹം പറഞ്ഞു ''കിഴക്കോട്ടു തിരിഞ്ഞിരിക്കൂ'' എന്ന്. ഞാൻ അങ്ങനെ ഇരുന്നു. ഉടൻ ''കണ്ണു രണ്ടും അടച്ചുകൊള്ളു'' എന്ന്. ഞാനതും ചെയ്തു. അദ്ദേഹം അടുത്തു വന്ന് എന്തോ പിറുപിറുത്തു കൊണ്ട് എൻെറ നെററി തലോടി. എനിക്ക് ഉറക്കം വരുന്നു എന്ന് തോന്നി. ''ഇതെന്ത്! ഇതുവരെ മീനാമ്മയെ കാണാൻ കഴിഞ്ഞില്ല. അവഠം മരണാവസ്ഥയിൽ കിടക്കുന്നു. അവളേക്കാണും മുൻപ് എനിക്ക് ഉറക്കം വരിക എന്നോ! എന്നെ ഇദ്ദേഹം ഏതോ മന്ത്രവാദത്തിൽപ്പെടുത്തിയിരിക്കയാണ്. എൻെറ പ്രാണേശ്വരിയെ കാണിക്കാതിരിക്കുവാൻ ഉള്ള ശ്രമമായിരിക്കുമിത്. ഈ മായാവലയിൽ ഞാൻ വീഴരുത്. കണ്ണു തുറന്ന് നിവർന്നു നിൽക്കയാണുത്തമം'' എന്നുറച്ച് ഞാൻ എഴുന്നേൽക്കുവാൻ ശ്രമിച്ചു. ''ഹും'' എന്നൊരു ശബ്ദം. എത്ര ശ്രമിച്ചിട്ടും കൺപോളകഠം അനങ്ങുന്നില്ല! ബോധം മറഞ്ഞുമറഞ്ഞു വന്നു. ഞാൻ ഉറങ്ങിപ്പോയി.

രണ്ടു ദിവസം ഞാനങ്ങനെ ഉറങ്ങിക്കിടന്നു എന്നാണ് ഉണർന്നപ്പോഠം ഞാനറിഞ്ഞത്. അടുത്തുനിന്ന വേലക്കാരനോടു ഞാൻ ചോദിച്ചു: ''മീനാ എവിടെ? അവഠം സൗഖ്യമായിരിക്കുന്നുവോ?'' എന്ന്. അവൻ പറഞ്ഞു: ''എനിക്കൊന്നുമറിഞ്ഞുകൂടാ.'' സാധാരണ ഗതിയിലായിരുന്നു എങ്കിൽ, ആ സേവകനെ ഉന്തിമാററി, തടുക്കാൻ വരുന്നവരെ തല്ലി വീഴ്ത്തി, മീനാമ്മ ഇരിക്കുന്നിടത്തേക്കോടിച്ചെന്ന് അവളെ ഞാൻ കാണുമായിരുന്നു. എന്നാൽ ഇപ്പോഠം എൻെറ ദേഹത്തിനു തളർച്ചയും മനസ്സിനു ശാന്തിയുമാണുണ്ടായിരുന്നത്. ആ വൃദ്ധൻെറ പണിയാണിതെല്ലാമെന്നെനിക്കറിയാമായിരുന്നു. അര നാഴികയോളം കഴിഞ്ഞ് അശ്വൻബാബു ഞാനിരുന്ന മുറിയിലേക്ക് ഒററയ്ക്കു വന്ന്, ഒരു കസേര വലിച്ചിട്ട് എൻെറയടുക്കൽ ഇരുന്നു. അറിയാതെ തന്നെ ഞാൻ അദ്ദേഹത്തിനു കൈകൂപ്പി.

''ഓം'' എന്ന് അദ്ദേഹം ആശീർവദിച്ചു. ''കപടസന്യാസി, ബാലസന്യാസി, അർജ്ജുന സന്യാസി, നിങ്ങഠംക്ക് ചീട്ടു വീണു.'' മീനയെപ്പററി ഇനി ചിന്തിക്കണ്ടാ എന്നെനിക്കു മനസ്സിലായി.

''എല്ലാം സൗഖ്യമാക്കി വിട്ടോ?''

''പരിപൂർണ്ണ സൗഖ്യമായി. അവളെ ഒരൻപതു വർഷം സമുദ്രത്തിലിട്ടാലും ഒരസുഖവും ഉണ്ടാകയില്ലാ.''

''അങ്ങനെയാണെങ്കിൽ ഞാൻ പോകുന്നു. അവഠം മരിച്ചുപോയേക്കുമെന്നുള്ള വിചാരത്താലാണ് ഞാൻ അടങ്ങാത്ത ദുഃഖത്തോടെ പക്ഷിപോലെ പറന്ന്, ഇവിടെ എത്തിയത്. അവളെ ഒരു നോക്കു കാണാനെങ്കിലും സാധി

ക്കുമെന്നുള്ള ആശയായിരുന്നു എനിക്കുണ്ടായിരുന്നത്. മേലിൽ അവളെ കാണണമെന്നോ അവളുമൊത്തു കഴിയണമെന്നോ ഉള്ള ആശ എനിക്കില്ല. ഞാൻ പോയ്‌വരട്ടെ.''

അശ്വിൻബാബു കുടുകുട ചിരിച്ചു. അടുത്തുനിന്ന സേവകനോട് എനിക്കു കുറച്ചു പാൽ കൊണ്ടുവന്നു തരുവാൻ പറഞ്ഞു. അയാഠം പോയി, മുഖം കഴുകുന്നതിനു വെള്ളവും ഒരു പാത്രം പാലും കൊണ്ടു വന്നു. ആ പാൽ കുടിച്ച ഉടനെ തിരുക്കുററാലത്തുള്ള അരുവിയിൽ കുളി ച്ചതുപോലെ എന്റെ ശരീരത്തിന് ആരോഗ്യവും മനസ്സിന് തെളിവും ഉണ്ടായി.

ചിരിച്ചുകൊണ്ട് അദ്ദേഹം ചോദിച്ചു: ''ഇപ്പോഠം എന്തു പറയുന്നു? യാത്രയാകുന്നോ?''

''അവളെ ഒരുനോക്കു കണ്ടിട്ട്, അവളോട് യാത്രയും പറഞ്ഞിട്ട് എന്നാ ണാശ'' എന്റെ മറുപടി.

പെട്ടെന്ന് അദ്ദേഹത്തിന്റെ പുഞ്ചിരി മറഞ്ഞു. തെല്ലിട ചിന്താധീന നായിരുന്നിട്ട് എന്നോടു പറഞ്ഞു.

''നീ മീനാംബാളെ വിവാഹം കഴിക്കും. പൂർവ്വകാലങ്ങളിൽ മഹർഷിമാർ, സ്വപത്നികളോടൊപ്പം വേദകർമ്മങ്ങഠം ചെയ്തു വാണപോലെ നിങ്ങഠം ഒരുമിച്ച് ജീവിതകാലം മുഴുവൻ മാതൃസേവനം ചെയ്തു വാഴുക.''

''കാളീദേവിയുടെ നിർദ്ദേശം എങ്ങനെയിരിക്കുന്നു?''

''ഈ ജന്മം ഗോവിന്ദരാജനെ നിനക്ക് വിവാഹം കഴിക്കുവാൻ സാധ്യ മല്ല'' എന്ന് കാളിമാതാ മീനാമ്മാളിന് സൂചന നൽകിയതുമൂലമാണല്ലോ അവഠം വിഷം കഴിക്കുവാൻ ഇടയായത് എന്നുള്ള കാര്യം ഞാൻ അദ്ദേഹത്തെ ഓർമ്മിപ്പിച്ചു.

അദ്ദേഹം പറഞ്ഞു: ''അക്കാര്യമെല്ലാം എനിക്കറിയാം. മഹാമായയുടെ സൂചനയിൽ അടങ്ങിയ സദുദ്ദേശം മനസ്സിലാക്കാതെയാണ് അവഠം നിനക്കെഴുതിയത്. അവളുടെ ജന്മം മാറണമെന്ന് അമ്മ അറിയിച്ചതിനു ദ്ദേശം വേറൊന്നാണ്. പച്ചില തിന്നുവാൻ അമ്മ നിയോഗിച്ചത് അവഠംക്ക് അതുമൂലം ജ്വരബാധയുണ്ടായി അച്ഛൻ ഉദ്ദേശിച്ചിരുന്ന വിവാഹം മുട ങ്ങുന്നതിനാണ്. അതിനു മുൻപ് അവളുടെ ജന്മം മറെറാന്നായിരുന്നു. ജ്വരബാധയോടെ അവഠംക്ക് രണ്ടാം ജന്മമായി. അമ്മ വ്യക്തമായാണ് സംസാരിച്ചത്. എന്നാൽ അവഠംക്കിഷ്ടമില്ലാത്ത ഒരു വിവാഹമാണ് തനി ക്കുണ്ടാകാൻ പോകുന്നതെന്ന ഹൃദയക്ഷോഭത്താൽ എന്തെല്ലാമോ നിങ്ങഠംക്കെ ഴുതി അയക്കയാണുണ്ടായത്. നിങ്ങളും ആധി കേറി കാഷായവസ്ത്രം ധരിച്ചു. നിങ്ങഠംക്ക് സന്യാസം സ്വീകരിക്കുന്നതിന് ഒരു ഗുരു ഉണ്ടായി രുന്നില്ല. ഇതെല്ലാം നിങ്ങളുടെ മാനസികഭ്രാന്തിയാൽ ഉണ്ടായതാണ്. നിങ്ങഠം ഇരുവർക്കും പൂർണ്ണമായ ഹൃദയശുദ്ധിയുണ്ടാവാൻ ഈ വേർപാട്

അത്യന്താപേക്ഷിതമായിരുന്നു. ഞാൻ ഇപ്പോൾ പോകുന്നു. ഇന്നു വൈകിട്ട് നാലു മണിക്ക് അരുവിക്കരയിലുള്ള ലതാമണ്ഡപത്തിൽ മീനാമ്മാൾ ഇരിക്കുന്നുണ്ടാവും. ആ ഇരിപ്പ് നിങ്ങളെ പ്രതീക്ഷിച്ചുമാണ്.'' ഇത്രയും പറഞ്ഞ് അദ്ദേഹം പുറത്തിറങ്ങി.

നേരം പകലായി. സന്യാസവേഷം മാററി സാധാരണ വസ്ത്രങ്ങൾ ഞാൻ ധരിച്ചു. ആ ലതാമണ്ഡപത്തിൽ ഞാനും, എന്റെ ഹൃദയം സ്ത്രീരൂപം പൂണ്ട് അരികിൽ വന്ന്, ചേർന്നിരിക്കുംപോലെ, അവളും ഇരുന്നു. രണ്ടു ജീവാത്മാക്കൾ മാതൃസേവന നിബദ്ധരായി. മാതാവ് പ്രകൃതീശ്വരിയുടെ രൂപത്തിൽ പുഞ്ചിരി പൊഴിച്ചു.

വന്ദേമാതരം.

## 2. ചുമ്മാ

ഇന്നലെ വൈകിട്ട് ഞാനൊററയ്ക്ക് ആ കെട്ടിടത്തിന്റെ മൂന്നാംനിലയിൽ ഇരിക്കയായിരുന്നു. ആ വീടിന് രണ്ടാംനിലയിൽ നിന്ന് മൂന്നാംനിലയിലേക്ക് പടികൾ ഉണ്ടായിരുന്നില്ല. അതൊരു വാടക വീടാണ്. വീട്ടുടമസ്ഥൻ ചെട്ടിയാരോട് കോവണി കെട്ടിക്കുന്ന കാര്യം കൂടെക്കൂടെ ഞാൻ പറയാറുണ്ട്. ഇന്നാകട്ടെ, നാളെയാകട്ടെ എന്നയാൾ നീട്ടിനീട്ടിക്കൊണ്ടു പോകയാണ്. മൂന്നാം നിലയിലേക്കു കേറുവാൻ വളരെ ബുദ്ധിമുട്ടുമാണ്. ചെറിയ അരമതിൽ കേറി അവിടെ നിന്ന് ഒരാൾപൊക്കം വലിഞ്ഞു കയറണം. എന്നിട്ട് മൂന്നാംനിലയുടെ ചുവരിൽ പിടിച്ച് സാവധാനം നീങ്ങി അകത്തു കയറാം. ആ പിടി സ്വല്പമൊന്നു വഴുതിയാൽ ഒന്നരയാൾ താഴ്ചയിലേയ്ക്ക് മലർന്നടിച്ചു വീഴും. ഞാൻ ഏകാകിയായിരിക്കുന്നതിൽ പ്രിയമുള്ളവനാണ്. അതിനാൽ ബുദ്ധിമുട്ട് വളരെ സഹിച്ചിട്ടാണെങ്കിലും അവിടെ ചെന്നിരിക്ക എന്നത് ഒരു ശീലമായിത്തീർന്നു. അത് ഒരു മാർകഴിമാസ സായാഹ്നമായിരുന്നതിനാൽ തണുപ്പും ശക്തിയാണ്. അതിനാൽ മുകളിൽപോയി വെയിൽ കായുന്നതിലും ഒരു സുഖമുണ്ട്. അങ്ങനെ ഞാനിരിക്കുമ്പോൾ കുള്ളസ്വാമിയാരും വേണുമുതലിയാരും അവിടെ വന്നു. അവർ രണ്ടാം നിലയുടെ വെളിയിൽ വന്നുനിന്ന് എന്നെ കൈകൊട്ടി വിളിച്ചു. താഴത്തേയ്ക്ക് ഇറങ്ങിച്ചെല്ലുവാൻ ഭാവിച്ച് ഞാൻ മുണ്ട് മുറുക്കി ഉടുത്തു. അതു കണ്ട് സ്വാമിയാർ ''വിഷമിക്കണ്ടാ; ഞങ്ങൾ അങ്ങോട്ടു വരാം'' എന്നു പറഞ്ഞു.

കുള്ളസ്വാമി കലിയുഗത്തിലെ ജടഭരതനാണ്. മഹാജ്ഞാനി. സർവ്വജീവദയാപരൻ. രാജയോഗം കൊണ്ട് ശ്വാസം അടക്കാൻ കഴിവുള്ളവൻ. പിച്ചക്കാരനെപ്പോലെ കീറിപ്പറിഞ്ഞ തുണിയുമുടുത്ത് അദ്ദേഹം തെരുവു തോറും നടക്കും. എങ്ങനെയോ ഇദ്ദേഹത്തിന്റെ മഹിമകൾ സ്ത്രീകളും കുട്ടികളും നല്ലതുപോലറിഞ്ഞിട്ടുണ്ട്. സ്വാമികളെ വഴിയിൽവച്ചു കണ്ടാൽ സ്ത്രീകൾ കൈകൂപ്പി വണങ്ങും. കുട്ടികൾ കണ്ടാൽ അമ്മയെക്കണ്ടിട്ട് ഓടി അടുക്കുംപോലെ അദ്ദേഹത്തിന്റടുക്കലേക്കോടി കാലിൽ കെട്ടിപ്പിടിക്കും. പക്ഷേ, സാധാരണക്കാർക്ക് ഇദ്ദേഹത്തിന്റെ ദിവ്യശക്തികൾ അറിവില്ലായിരുന്നു. സ്വാമികൾ ഒരു ചാട്ടത്തിന് രണ്ടാം നിലയിലും അവിടെ നിന്ന് മറ്റൊരു ചാട്ടത്തിന് മൂന്നാം നിലയിൽ എന്റെ അടുത്തും എത്തിക്കഴിഞ്ഞു. അതുകണ്ട്, അതുപോലെതന്നെ താനും ചെയ്യണമെന്നു കരുതി വേണു മുതലിയാർ സാവധാനം കയറാതെ മുന്നോട്ടു പാഞ്ഞു. പിടുത്തം ശരിക്കു കിട്ടിയില്ല. കൈ വഴുതി രണ്ടാം നിലയിൽ നിന്നും അയാൾ നിലംപതിച്ചു. അരക്കെട്ടും മുഴങ്കാലുമടിച്ചാണ് വീണത്. പുള്ളിക്ക് മിണ്ടാട്ടമില്ല. എന്നെപ്പോലുള്ളവർക്കാണ് ആ വീഴ്ച പറ്റിയതെങ്കിൽ കുറഞ്ഞത് എട്ട് ദിവസമെങ്കിലും വേണ്ടിവരും ആ കിടപ്പിൽ നിന്ന് പൊങ്ങുവാൻ. മുതലിയാർക്ക് നല്ല തടിയുമുണ്ട്. എങ്കിലും ക്ഷണനേരത്തിനുള്ളിൽ വേദന സഹിച്ച് വീണ്ടും കേറുവാൻ തുടങ്ങി.

അതു കണ്ട് സ്വാമിയാർ എന്നെ നോക്കിപ്പറഞ്ഞു:—

''നമ്മൾക്കു താഴോട്ടിറങ്ങാം.'' മുകളിലേയ്ക്കു വരേണ്ടാ എന്നു മുതലിയാരോടു വിളിച്ചു പറഞ്ഞിട്ട് ഞങ്ങൾ താഴത്തേയ്ക്കിറങ്ങി. രണ്ടാം നിലയിൽ മൂന്നു കസേരകൾ വലിച്ചിട്ട് ഞങ്ങൾ ഇരുന്നു.

വേണുമുതലിയാർ എന്നോടു ചോദിച്ചു: ''ഹനുമാനേപ്പോലെ അവിടെ എത്തി ഒററയ്ക്കിരുന്ന് എന്തു ചെയ്യുകയാണ്?''

''ചുമ്മാ. ഇരിക്കയായിരുന്നു.'' ഞാൻ വന്നതുതന്നെ മുതലിയാർക്ക് കോപമായി. അങ്ങേര് ദ്വേഷ്യപ്പെട്ടു തുടങ്ങി.

''ചുമ്മാ, ചുമ്മാ, ചുമ്മാ ഇരുന്നു തന്നെയാണ് ഹിന്ദുരാജ്യം പാഴാക്കി കുട്ടിച്ചോറാക്കിയത്. ഇനിയും ചുമ്മാതെന്നോ? ഈ നാട്ടിൽ ആരെ നോക്കിയാലും ചുമ്മാതിരിപ്പുതന്നെ. ലക്ഷക്കണക്കിന് പരദേശികൾ, പണ്ടാരങ്ങൾ, സന്യാസികൾ, സ്വാമിമാർ മുതലായവർ കൂട്ടംകൂട്ടമായി മടിപിടിച്ചു കഴിയുന്ന യോഗ്യൻമാർ. കഞ്ചാവ് വലിക്കുന്നതും, പിച്ചതെണ്ടി വയറുനിറയ്ക്കുന്നതും വെറുതെ നടക്കുന്നതുമാണവരുടെ ജോലി. രണ്ടുനേരത്തെ ആഹാരത്തിനു വഴിയുണ്ടെങ്കിൽ, അവൻ പിന്നെ ജോലി ചെയ്യുന്ന പതിവ് ഈ നാട്ടിലില്ല. ജമീൻദാർ, മിട്ടാദാർ, ഇനാംദാർ, ജാഗീർദാർ, മഠാധിപതി, രാജാവ് ഇവർക്കെല്ലാം ചുമ്മാതിരിപ്പുതന്നെയാണ് വേല. മടിയൻമാരുടെ നാട്.'' ഇങ്ങനെ വേണു മുതലിയാർ കലിതുള്ളുമ്പോൾ കുള്ളസ്വാമിയാർ

മേലോട്ടു മുഖംവെട്ടിച്ചു സൂര്യനെ നോക്കി. "[1] ചുമ്മാതിരിപ്പതുവേ ചുട്ടററ പൂരണം എൻറമ്മാൽ അറിതർ കേളിതോ ചരാപരമേ"എന്ന തായുമാനവരുടെ ചൊല്ലു പാടി. വേണുമുതലിയാർ അദ്ദേഹത്തെ നോക്കി:– "സ്വാമികളെ, നിങ്ങൾ ഏതോ ഒരു രാജയോഗി എന്ന് കാളിദാസൻഎന്നോടു പറഞ്ഞിട്ടുണ്ട്. ഞാൻ നിങ്ങളോടൊന്നും പറയുന്നില്ല. കാളിദാസനോടാണ് സംസാരിക്കുന്നത്. സന്യാസി എന്നും പറഞ്ഞ് ഈ ജൻമം മരത്തിൻെറ ജൻമംപോലെ യാതൊരു പ്രയോജനവുമില്ലാതെ കാലം പാഴാക്കിക്കളയുന്നവരുമായാണ് നിനക്ക് കൂട്ടുകെട്ട്. മരമായിപ്പിറന്നാൽ പഴങ്ങൾ കിട്ടും; ഇലകിട്ടും, വിറകും കിട്ടും. നിങ്ങളെ മരത്തോടുപമിച്ചത് തെററ്. നിങ്ങൾ ഒരു നഷ്ടമാണ്; മരം ലോകത്തിന് എത്രയോ ലാഭം" എന്ന് മുതലിയാർ ഇങ്ങനെ പറയുന്നതിനിടയിൽ തന്നെ സ്വാമിയാർ:–

"[2] ചുമ്മാ ഇരുക്ക ചുകംചുകമെൻറു കരുതിയെല്ലാം
അമ്മാ നിരന്തരം ചൊല്ലവും കേട്ടു അറിവിൻറിയേ
പെമ്മാൻ മവുലി മൊഴിയെയും തപ്പി എൻ പേതമൈയ്യാൽ
വെമ്മായക്കാട്ടിൽ അലൈന്തേൻ അന്തോ എൻ വിതിവശമേ!"

തായുമാനവരുടെ പാട്ട് വീണ്ടും പാടി.

മുതലിയാർക്ക് താഴെ വീണതിൻെറ വേദന സഹിക്കവയ്യാതായി. അതിൻെറ കോപം മനസ്സിൽ പൊങ്ങിപ്പൊങ്ങി വരുന്നു. അതിനിടയിൽ സ്വാമിയാരുടെ ചിരിയും പാട്ടും അതു വർദ്ധിപ്പിച്ചു. അയാൾ വിറയാർന്നു പറകയാണ്:– ഹേ, സ്വാമിയാരേ, നിങ്ങൾ പഴയകാലത്തെ ഒരു മനുഷ്യനാണ്. ഞാൻ തർക്കിക്കുവാൻ ഒരുങ്ങുന്നില്ല. എൻെറ സാമർത്ഥ്യം നിങ്ങൾക്കറിഞ്ഞുകൂടാ. പന്ത്രണ്ടു ഭാഷകൾ അറിയാവുന്നവനാണ് ഞാൻ. നിങ്ങൾക്കാണെങ്കിൽ തമിഴു മാത്രവും. ഈ യുദ്ധം അവസാനിച്ചാലുടൻ അമേരിക്കയിലും യൂറോപ്പിലും സഞ്ചരിച്ച് നമ്മുടെ മതം പ്രചരിപ്പിക്കണമെന്നാണ് ഞാൻ ഉറപ്പിച്ചിരിക്കുന്നത്. നിങ്ങൾ തെരുവുതോറും പിച്ചതെണ്ടി, കണ്ട തിണ്ണയിൽ തല ചായ്ക്കുന്നവൻ. എനിക്ക് നിങ്ങളോട് ഒന്നും തന്നെ സംസാരിക്കാനില്ല. നാടു രക്ഷിക്കുവാൻ പാടുപെടുന്നതായി "ഹംബഗ്ഗ്" കാണിക്കുന്ന കാളിദാസൻ, ഈ വിധം അലസതയാണ്ട സ്വാമിയാരുടെ കൂടെ ഈ വീട്ടിൽ കഴിയുന്നത് എനിക്ക് ആശ്ചര്യമായിരിക്കുന്നു. ഈ ചുമ്മാ ഇരിപ്പു തൊഴിൽ നിങ്ങളോടാണവൻ അഭ്യസിച്ചതെന്നു ഞാൻ സംശയിക്കുന്നു."

---

[1] ചുമ്മാതിരിക്കലും ഇന്നതെന്നു തിട്ടപ്പെടുത്താനാവാത്ത ഒരുതരം പൂർണ്ണതയാണെന്ന് അറിഞ്ഞാലും.

[2] ചുമ്മാതിരിക്ക സുഖമെന്നു നിനച്ചതെല്ലാം
അമ്മാ! നിരന്തരമുരപ്പതു കേട്ടു മൂഢൻ
നിർമ്മായ മൂകമൊഴി തപ്പിയലഞ്ഞു കൊണ്ടേൻ
വൻമായയാം വനിയിലാ വിധി വൈഭവത്താൽ.

സ്വാമിയാർ വീണ്ടും:—

> 1"ചുമ്മാ ഇരുക്ക ചുകം ഉദയമാകുമേ
> ഇമ്മായായോകം ഇനി ഏനടാ—തമ്മറിവിൻ
> ചുട്ടാലേയാകുമോ ചൊല്ലവേണ്ടാം കർമ്മ
> നിഷ്ടാ ചെറു പിള്ളായ് നീ."

തായമാനവരെ ഉദ്ധരിച്ചു പാടി.

അപ്പോൾ മുതലിയാർ എന്നെ നോക്കി ചോദിച്ചു:—

"ഹേ, കാളിദാസാ, ഈ സ്വാമിയെ നിനക്ക് എത്രനാളത്തെ പരിചയമുണ്ട്?"

മറുപടി പറയാതെ ഞാൻ "ചുമ്മാ" ഇരുന്നു. സ്വാമിയാർ അന്നേരം പറയാൻ തുടങ്ങി:—

"ഇത് വളരെ നീണ്ട ഒരു കഥയാണ്. അതു ചുരുക്കിപ്പറഞ്ഞാലും രണ്ടു ഭാഗങ്ങളിലേ പറവാൻ സാധിക്കൂ."

അങ്ങനെ നീളമുള്ള ഒരു കഥ, കടലാസിന് ക്ഷാമം പെരുത്തിരിക്കുന്ന ഈ സന്ദർഭത്തിൽ എഴുതുന്നതെന്തിനെന്നു ചോദിച്ചാൽ ആ കഥ അത്രയ്ക്കു വിസ്മയകരമായതു കൊണ്ടുമാത്രം. അത്ഭുതകഥ തന്നെ അത്! ഇങ്ങനെയുള്ള ഒന്ന് ഞാൻ എഴുതിയിട്ടേയില്ലാ; മററു പുസ്തകങ്ങളിൽ വായിച്ചിട്ടുമില്ലാ. ഇതുകേട്ടാൽ നിങ്ങൾക്കും ആശ്ചര്യം ജനിക്കും. കേട്ടിട്ടില്ലാത്ത അത്ഭുതമാണ് ഞാൻ കേട്ടത്. കാണാത്തതായ അത്ഭുതമാണ് ഞാൻ കണ്ടത്. ലോകത്ത് ഇതിനുമുൻപ് എഴുതപ്പെട്ടിട്ടുള്ള കഥകളേക്കാൾ അത്ഭുതകരമായ കഥ നിങ്ങളോടിതാ പറയുവാൻ തുടങ്ങുന്നു: ഇതുതന്നെ നീണ്ടുപോയി. അടുത്ത ഭാഗത്തിലേ കഥ തുടങ്ങുവാൻ സാധിക്കുകയുള്ളൂ. ഞാൻ വാക്കു പാലിക്കുന്നവനാണ്. അടുത്ത ഭാഗത്ത് വേഗം തന്നെ കഥ തുടങ്ങാം. അല്പം കൂടെ ക്ഷമിച്ചിരിക്കൂ.

## 2

അപ്പോൾ കുള്ളസ്വാമികൾ പറഞ്ഞു:— "കേൾക്കൂ അനിയാ, ഞാൻ ചുമ്മാ ഇരിപ്പുകാരുടെ പാർട്ടിയിൽ ചേർന്നവനാണ്. നിങ്ങൾ പറഞ്ഞതു പോലെ സന്യാസികൾ ചുമ്മാ ഇരുന്നതുകൊണ്ട് ഈ രാജ്യം കെട്ടുപോയില്ലാ. നാടു നശിച്ചത് അധർമ്മം വളർന്നതുമൂലമാണ്. സന്യാസികൾ മാത്രം അധർമ്മം ചെയ്യുന്നില്ലാ. യഥാർത്ഥ യോഗികൾ ഈ നാട്ടിൽ ഇനിയുമുണ്ട്.

---

1 ചുമ്മാതിരുന്നാൽ സുഖം ഉദിക്കും
ഈ മായായോഗം ഇനി എന്തിന്?
അറിവാൻ എല്ലാം ആയോ?
കർമ്മ നിഷ്ഠനാം പൈതൽ നീ!

അവർമൂലമാണ് ഈ ദേശം സർവ്വനാശം അടയാതെ തപ്പിപ്പിടിച്ചു നില്ക്കുന്നത്. ഇപ്പോൾ ഭൂമണ്ഡലം തന്നെ ഉലയുകയാണ്. പല രാജ്യങ്ങളും തകർന്നു വരുന്നു എങ്കിലും ഹിന്ദുസ്ഥാനം ഊർദ്ധോന്മുഖമായി ഉന്നതനില നോക്കിപ്പോകുകയാണ്. താനോ പിഴച്ചു. ഭൂലോകത്തെ ഉജ്ജീവിപ്പിക്കുവാൻ വേണ്ടതു ചെയ്യാമെന്ന ധൈര്യം ഹിന്ദുസ്ഥാനിന്റെ ഹൃദയത്തിൽ മുളച്ചിരിക്കുന്നു. ഇതുപോലുള്ള എത്ര പ്രളയങ്ങളിൽനിന്ന് നമ്മുടെ രാജ്യം രക്ഷപ്പെട്ടിരിക്കുന്നു. കുറേനാൾ മുൻപ് കൽക്കത്തായിൽ ജഗത്ചന്ദ്രബോസ് അദ്ദേഹത്തിന്റെ ശാസ്ത്രാലയോത്ഘാടനവേളയിൽ എന്താണ് പറഞ്ഞതെന്ന് വായിച്ചോ? ബാബിലോണിലും, നീലനദീതടങ്ങളിലും ഉണ്ടായിരുന്ന സംസ്ക്കാരം അപ്രത്യക്ഷമായി. ഹിന്ദുസ്ഥാനത്തിൽ അതിലിന്നും ജീവരക്തം മുമ്പെന്നപോലെ ഓടിക്കൊണ്ടിരിക്കുന്നു. എന്തെന്നാൽ പരമോന്നതധർമ്മമായ ആത്മപരിത്യാഗം ഇന്നാട്ടിൽ നിന്ന് അറുതി വരാതെ ചിലർ ഇന്നും അനുഷ്ഠിക്കപ്പെട്ടുവരുന്നു'' എന്നായിരുന്നു.

ഈ വിധം കുള്ളസ്വാമിയാർ പറഞ്ഞു വരവേ വേണു മുതലിയാർ ചോദിച്ചു: ''സ്വാമിയാരെ, നിങ്ങൾക്ക് ഇംഗ്ലീഷ് ഭാഷ അറിയാമോ? നിങ്ങൾ പത്രങ്ങൾ വായിക്കാറുണ്ടോ? ജഗത്ചന്ദ്രബാബു സംസാരിച്ച വിഷയങ്ങൾ നിങ്ങൾക്കെങ്ങനെ മനസ്സിലായി.'' അപ്പോൾ സ്വാമിയാർ പറയുകയാണ്: ''അനാവശ്യങ്ങൾ ചോദിക്കരുത്. പറയുന്നതു കേട്ടാൽ മതി. ഹിന്ദുസ്ഥാനിന്റെ ആത്മബലം യുഗയുഗാന്തരങ്ങളായി നശിക്കാതെ കാത്തുരക്ഷിച്ചു വരുന്നത് ആ യോഗീശ്വരന്മാരത്രെ! കഠോരമായ കലിയുഗത്തിൽ തല കീഴായി ലോകം മറിയുമ്പോൾകൂടെ ഹിന്ദുസ്ഥാൻ നശിക്കാതെ മററുള്ളവരെ സംരക്ഷിക്കുവാൻ ആവശ്യമായ ജീവശക്തി നമുക്ക് നേടിത്തന്നത് ആ യോഗീന്ദ്രന്മാരുടെ തപോബലം മാത്രമാണ്. ഹാ, ഹാ, ഹാ, ഹാ! പലവിധ കായകല്പ ലേഹ്യങ്ങൾ കഴിച്ച് നൂറുനൂററമ്പത് ഭാര്യമാരേയും പുലർത്തി ദിവസംപ്രതി പട്ടികളെപ്പോലെ മനുഷ്യരെയും കെട്ടിയിട്ടടിച്ച് നാടുവാഴവേ, ഹിമവാന്റെ ഉത്തരഭാഗത്തുനിന്നു വന്ന പരദേശികൾക്ക് നനഞ്ഞൊലിച്ച ചുവരുപോലെ തകർന്നുവീണ സ്വന്തരാജ്യം അടിയറവച്ച, രാജാക്കന്മാരുടെ മേന്മകൊണ്ടാണീ നാടു പിഴയ്ക്കുന്നതെന്നാണോ നിങ്ങൾ കരുതുന്നത്? നേരം വെളുത്താൽ ആരെല്ലാം ചാകും, പിണ്ഡമടിയന്തിരമുണ്ടോ, ബ്രാഹ്മണഭോജനം എവിടെയാണുള്ളത് എന്നെല്ലാം ആലോചിച്ചു ചുററി നടന്ന് വേദമന്ത്രങ്ങൾ അർത്ഥം അറിയാതെ വീണ്ടും വീണ്ടും ചൊല്ലിക്കൊണ്ടിരിക്കുന്ന, ബ്രാഹ്മണരാണ് ഈ രാജ്യം നാശം അടയാതെ സംരക്ഷിച്ചു പോരുന്നതെന്നാണോ നിങ്ങളുടെ വിചാരം? നിങ്ങളുടെ വൈശ്യരുടെ ഔദാര്യംമൂലം ഈ നാടു വളരുന്നു എന്നാണോ കരുതുന്നത്? അതോ ശൂദ്രരുടെ മൗഢ്യംമൂലമാണെന്നോ? ഹിന്ദുസ്ഥാനത്ത് നിനക്ക് ജന്മം കിട്ടിയതെന്തുകൊണ്ടെന്നാണ് വിചാരം?''

''ഹേ വേണു മുതലിയാരെ, ശ്രദ്ധിക്കു. താങ്കൾ യുദ്ധം അവസാനി

ക്കുമ്പോൾ അമേരിക്ക, യൂറോപ്പ് എന്നിവിടങ്ങളിൽ പോയി ഹിന്ദുധർമ്മത്തെ സുസ്ഥിരമായി നില നിർത്തുവാൻ ശ്രമിക്കുമെന്നു പറഞ്ഞല്ലോ. ഹിന്ദുസ്ഥാനത്തെ മഹായോഗിവര്യന്മാരുടെ മഹിമയറിയാതെ ഹിന്ദുമതധർമ്മത്തെ എങ്ങനെ നിലനിർത്തും? അതോർക്കുമ്പോൾ എനിക്കു ചിരി വരുന്നു.''

''എടോ മുതലിയാരെ, കേൾക്ക്. ഹിന്ദുസ്ഥാനത്തുള്ള മഹർഷിവര്യന്മാരുടെ മഹിമയാൽ ഈ നാട് ഇന്നും പിഴയ്ക്കുന്നു. ഈ ഭൂമി നില നില്ക്കുംവരെ പിഴയ്ക്കുകയും ചെയ്യും. മനസ്സിലായോ?''

ഞാനും മുതലിയാരും ഇതു കേൾക്കവേ സ്വാമികളെ ഉററു നോക്കിക്കൊണ്ടിരുന്നു.

കുള്ളസ്വാമി നെടിയ സ്വാമിയായി.

നാലേമുക്കാൽ അടി ഉയരം ഉണ്ടായിരുന്ന സ്വാമി ഇപ്പോൾ ഏഴേമുക്കാലടിയായി വളർന്നു.

അദ്ദേഹത്തിന്റെ ഒരു കണ്ണ് സൂര്യനെപ്പോലെയും മററത് ചന്ദ്രനെപ്പോലെയും തിളങ്ങി. മുഖം വലതുഭാഗം ശിവന്റേയും ഇടതു ഭാഗം പാർവ്വതിയുടേയും ലക്ഷണങ്ങൾ പേറി. കുനിഞ്ഞാൽ, ഗണപതിയാണെന്നും തോന്നും. നിവർന്നാൽ മഹാവിഷ്ണുവിന്റെ മുഖഛായയാണ്. വീണ്ടും സ്വാമിയാർ തുടർന്നു:—

''ഞാൻ ഹിന്ദുസ്ഥാനത്തുള്ള യോഗികളുടെയെല്ലാം തലവനാണ്. ഞാൻ ഋഷിമാരുടെ ഉള്ളിലുള്ള ഋഷിയാണ്! ദേവന്മാർക്കെല്ലാം അധിപതി. ഞാനാണ് ബ്രഹ്മാവും വിഷ്ണുവും ശിവനും! ഹിന്ദുസ്ഥാനം നശിക്കാതെ ഞാൻ കാത്തുരക്ഷിക്കും. ഭൂമണ്ഡലത്തിൽ ധർമ്മത്തെ ഞാൻ നില നിർത്തും.''

''ഞാൻ കൃതയുഗം സ്ഥാപിക്കും. ഞാൻ തന്നെയാണ് പരംപുരുഷൻ. ഇതിനു മുൻപ് ആചാര്യന്മാർ നിങ്ങളോട് എന്താണ് പറഞ്ഞിട്ടുള്ളത്? എല്ലാ ജീവനും ഒന്നുതന്നെ. അതിനാൽ കാക്ക, പുഴു മുതലായ ജന്തുക്കളോട് ക്രൂരത കളഞ്ഞ് കാരുണ്യം പുലർത്തുക.

മുതലിയാർ ശ്രദ്ധയോടെ കേൾക്കൂ.

ശൈവാചാര്യന്മാർ വൈഷ്ണവരെ പഴിക്കും. വൈഷ്ണവാചാര്യന്മാർ ശൈവരേയും.

ഞാൻ ഒന്നു ചെയ്യാം.

കാക്കയെക്കണ്ടാൽ സങ്കടപ്പെടാതെ തല കുനിക്കൂ; കൈകൂപ്പി നമസ്കരിക്കൂ. പൂച്ചിയെക്കണ്ടാൽ നമസ്കരിക്കൂ; മണ്ണിനെയും കാററിനെയും വീണ്ടു നമസ്ക്കാരം ചെയ്യൂ. ഇതാണ് ഞാൻ പറയുന്നത്.

''വേദത്തിൽ നിന്ന് ഞാൻ മുൻപറഞ്ഞ വാക്കുകാം ഇപ്പോാം അനുഭവ ത്തിൽ കാണിക്കാം. മണ്ണും കാററും, സൂര്യചന്ദ്രൻമാരും, നിന്നിലും എന്നിലും നിറഞ്ഞു നിൽക്കുന്ന ആത്മാവുകളും നീയും ഞാനും എല്ലാം ദൈവം തന്നെ എന്ന് വേദങ്ങാം പറയുന്നു. ഇവയാണ് ദൈവം. ഇവയല്ലാതെ മററു ദൈവങ്ങളില്ല. നമ്മുടെ മുന്നിൽ കാണുന്നതു നാരായണൻ. ഇത് ഹൃദ യത്തിൽ ഉറപ്പിച്ച്, ഇതിനെ വണങ്ങി, തൊഴുകൈയാകുന്ന കനിയിൽ മുഴുകി, മനുഷ്യനെന്ന വിചാരംതന്നെ നീ മറക്കുക.

''അപ്പോാം നാരായണൻ പ്രത്യക്ഷമാകും. ഇങ്ങനെ, ഞാൻ ഉപദേശിച്ച പ്രകാരം ജീവിച്ചാൽ മനുഷ്യന്റെ തിൻമകളകന്ന് അവൻ അമരനാകും. അങ്ങനെയാണ് ഞാൻ ദേവനായത്. ഇതാണ് ദൈവം. ഇതല്ലാതെ വേറെ ദൈവമില്ലാ. ദേവൻമാരുടെ അധിപതിയാണ് ഞാൻ. ഞാനാണ് വിഷ്ണുവും, ശിവനും, ശിവപുത്രൻ കുമാരനും, ഗണപതിയും, അള്ളാഹുവും, യഹോവയും, പരിശുദ്ധ ആലിയും, യേശുവും ഞാൻ തന്നെ. ഞാനാണ് ഗന്ധർവ്വനും, അസുരനും, പുരുഷോത്തമനും ഞാൻ, സമസ്ത ജീവരാ ശിയും ഞാൻ.

''ഞാനാണ് പഞ്ചഭൂതം; അഹംസത്; ഞാൻ കൃതയുഗത്തെ ആജ്ഞാപി ക്കുന്നു: അതുമൂലം കൃതയുഗം വരുന്നു. ഒരു ജന്തു മറെറാന്നിനെ ഹിംസ ചെയ്യാതെ, എല്ലാ ജന്തുക്കളും മറെറല്ലാ ജന്തുക്കളേയും ദേവതാ രൂപമായി കണ്ട് അവയെ ആദരിക്കുവാൻ വിധി വന്നാൽ അതുതന്നെയാണ് കൃതയുഗം. അതു ഞാൻ ചെയ്യാം. ഞാൻ നിങ്ങളുടെ മുന്നിൽ നിൽക്കുന്നു; എന്നെ അറിയൂ''' സ്വാമിയാർ ഇത്രയും പറഞ്ഞു. ഞാൻ അതിനുള്ളിൽ മൂർച്ഛരിച്ച് നിലംപതിച്ചു.

സുമാർ അരമണിക്കൂർ കഴിഞ്ഞിരിക്കും. എനിക്കു ബോധം തെളിഞ്ഞു. ഞാൻ ചുററും കണ്ണോടിച്ചു. മുതലിയാർ എന്റെ സമീപം ബോധമില്ലാതെ കിടക്കുന്നു. അയാാംക്കുവേണ്ട ശുശ്രൂഷകാം ചെയ്ത് ഞാൻ മുതലിയാരെ എഴുന്നേൽപ്പിച്ചു.

''കുള്ളസ്വാമിയാർ എവിടെ?'' എന്റെ ഭാര്യയോട് അയാാം തിരക്കി.

''സ്വാമിയാർ ഇതിലേതന്നെ താഴെ ഇറങ്ങി വന്നു. ഒരു പഴവും കുറച്ച് പായസവും ഞാൻ കൊടുത്തു. അദ്ദേഹം അത് ഭക്ഷിച്ചു. കുഞ്ഞുങ്ങാംക്കും എനിക്കും ഭസ്മം തന്ന് കുശലവും പറഞ്ഞ് അദ്ദേഹം പോയി. നിങ്ങാം മേൽനിലയിൽ സംസാരിച്ചുകൊണ്ടിരുന്നതെന്താണ് എന്നു ഞാൻ ചോദിച്ചു. അതിന് ''ഇരട്ട ഭാഷ'' എന്നതിനർത്ഥം എന്ത് എന്നതിനെപ്പററി ആ മറയൻ മുതലിയാർ തർക്കിച്ചുകൊണ്ടിരുന്നു എന്നു പറഞ്ഞു ചിരിച്ചു കൊണ്ടുപോയി'' എന്നവാം പറഞ്ഞു.

## 3. ഇരുട്ടിൽ

വിദ്യാനഗരമെന്ന പട്ടണത്തിൽ, എണ്ണൂറ് വർഷങ്ങൾക്കു മുൻപ് ദൃഢചിത്തൻ എന്ന ഒരു രാജാവ് വാണിരുന്നു. ബന്ധുക്കളിൽ ചിലർ വിരോധികളായിരുന്നതിനാൽ അവർ അദ്ദേഹത്തിന് പല ദ്രോഹങ്ങളും ചെയ്തു. ഒരു രാത്രി അദ്ദേഹം ഉറങ്ങിക്കിടക്കുമ്പോൾ, അരമനപ്പാറാവുകാരിൽ ചിലരെ സ്വാധീനപ്പെടുത്തി അവർ കൊട്ടാരത്തിനുള്ളിൽ പ്രവേശിച്ചു. നിദ്രചെയ്യുന്ന രാജാവിന്റെ കൈകാലുകൾ ബന്ധിച്ച് അവർ രാജാവിനെ കൊട്ടാരത്തിനു വെളിയിൽ കൊണ്ടുവന്നു. അവിടെ നിന്നും അദ്ദേഹത്തെ, അടുത്തുള്ള ഒരു മലയുടെ ചെരുവിൽ ഉണ്ടായിരുന്ന രഹസ്യ ഗുഹയിൽ കൊണ്ടുപോയിക്കിടത്തിയിട്ട്, പുറത്തിറങ്ങാതിരിക്കാൻ ഒരു പാറ കൊണ്ട് ഗുഹാദ്വാരവും അടച്ചു. ഇതിനിടയിൽ കണ്ണു തുറക്കാതിരിക്കാനായി, മയക്കം വരുത്തുന്ന ഒരു പച്ചിലച്ചാറ് അദ്ദേഹത്തിന്റെ മൂക്കിൽ അവർ ഒഴിച്ചിരുന്നു.

വളരെ നേരം കഴിഞ്ഞ് പച്ചിലനീരിന്റെ ഔഷധവീര്യം ശമിച്ചപ്പോൾ രാജാവ് കണ്ണുതുറന്നു. കൈകാലുകൾ കെട്ടി വരിഞ്ഞിരിക്കയാണെന്നും താൻ കൂരിരുട്ടിൽ ആണ് കിടക്കുന്നതെന്നും അദ്ദേഹത്തിന് മനസ്സിലായി. "ഞാൻ എവിടെയാണ്?" എന്നദ്ദേഹം ഓർത്തു നോക്കി. ഒരു പിടിയും കിട്ടുന്നില്ല.

ആരായിരിക്കും ഈ നീചകർമ്മം ചെയ്തതെന്നു രാജാവ് ആലോചിച്ചു. ഊഹങ്ങൾ ശരിയാകുന്നില്ല. എഴുന്നേററു നിൽപ്പാൻ ശ്രമിച്ചു; അതു സാധിക്കുന്നില്ല. ദാഹം കൊണ്ട് നാവു വരണ്ടു. കണ്ണുകൾ ചുഴന്നു. നെഞ്ച് 'പടപടാ' എന്നടിച്ചു. "ദൈവമേ, നീ എന്നെ കൊല്ലുവാനാണോ ഉദ്ദേശിച്ചിരിക്കുന്നത്?" അദ്ദേഹം കേണു.

"അതേ" എന്നൊരു ശബ്ദം.

"അതേ എന്നു പറഞ്ഞല്ലോ? നീ ആര്?"

"ഞാൻ—കാലൻ. നിന്റെ പ്രാണൻ കൊണ്ടുപോകുവാൻ വന്നതാണ്" എന്ന് ആ അശരീരി പ്രത്യുത്തരം നൽകി.

രാജാവ് "എനിക്ക് യൗവ്വനം കഴിഞ്ഞിട്ടില്ല. ജ്ഞാനവും സ്നേഹവും നിറഞ്ഞ രാജ്ഞിയേയും സിംഹക്കുട്ടിപോലെ സമർത്ഥനായ കുമാരനേയും പേരും പെരുമയുമാർജ്ജിച്ച എന്റെ നാടിനേയും വിട്ട് നിങ്ങളുടെ

കൂടെ വരുവാൻ എനിക്കു സമ്മതമില്ല. അതിനാൽ ഇവിടെ നിന്നു പോകൂ.''

ഒരു ചിരിയായിരുന്നു അതിനുത്തരം.

''എന്നെ എപ്പോഴാണ് കൊണ്ടുപോകുന്നത്?'' ദൃഢചിത്തൻ ചോദിച്ചു.

''വെളുപ്പിന് ഒരു യാമത്തിനകം'' എന്ന് ശബ്ദം.

ഇതു കേട്ടു ദൃഢചിത്തൻ അന്ധാളിച്ചു. കാലുകൾ വിറച്ചു. നെഞ്ചിടിപ്പ് വർദ്ധിച്ചു. കണ്ണുകൾ കൂടുതൽ കറങ്ങി.

രാജമാതാവ് ജപിച്ചുവന്നതായ ഒരു മന്ത്രം അപ്പോൾ രാജാവിനോർമ്മ വന്നു. അത് ഉടൻ ജപം തുടങ്ങി. അമ്മ മരിക്കുന്നതിനു മുൻപ് ഒരു ദിവസം പുത്രനെ അടുത്തു വിളിച്ച് ചെവിയിൽ ആ മന്ത്രം ഉപദേശിച്ചിട്ട് പറഞ്ഞു: ''ഉണ്ണീ, നിനക്ക് അത്യാപത്ത് ഏതെങ്കിലും സംഭവിച്ചാൽ ഈ മന്ത്രം ജപിച്ചോളു; ആപത്തു മാറും.'' ആ മന്ത്രമാണ് ജപിച്ചത്. ''കരോമി'' (ഞാൻ ചെയ്യുന്നു) അതാണാമന്ത്രം. മൂന്നു തവണ അതു ജപിച്ചു.

കാലിൽ ഒരു പാമ്പ് വന്നു കടിച്ചു.

''അമ്മേ, ആ മന്ത്രത്തിൻെറ ഫലം ഇതാണോ?'' എന്ന് അദ്ദേഹം അലറി.

''പേടിക്കാതെ ആ മന്ത്രം ജപിക്കൂ; മന്ത്രം ജപിക്കൂ; മന്ത്രം ജപിക്കൂ'' എന്ന് അശരീരിയുണ്ടായി. ഇതദ്ദേഹത്തിൻെറ അമ്മയുടെ വാക്കുപോലെ തോന്നി.

''കരോമി; കരോമി; കരോമി; ഞാൻ ചെയ്യുന്നു, ഞാൻ ചെയ്യുന്നു, ഞാൻ ചെയ്യുന്നു'' എന്നു ജപം തുടങ്ങി.

''കുരു; കുരു; കുരു'' (ചെയ്യ്; ചെയ്യ്; ചെയ്യ്) എന്ന് അശരീരി.

ഉടൻ മുച്ചുപിടിച്ച് അമാനുഷ ശക്തിയോടെ കൈകൾ അദ്ദേഹം ഉതറി. കെട്ടുകളെല്ലാം പൊട്ടി. ഉടവാൾ കൈയിലെടുത്തു. ''കുരു; കുരു; കുരു'' എന്ന ശബ്ദം കേൾക്കാം. പാമ്പുകടിച്ച കാൽവിരൽ ഒരു വെട്ടിനു മുറിച്ചു ദൂരെ എറിഞ്ഞു. കുരു; കുരു; കുരു എന്ന ശബ്ദം വീണ്ടും കേട്ടു.

ധരിച്ചിരുന്ന വസ്ത്രത്തിൻെറ ഒരു ഭാഗം കീറി എടുത്ത് മണൽ പുരട്ടി മുറിവിൽ അദ്ദേഹം കെട്ടി. വീണ്ടും വീണ്ടും 'കുരു' ശബ്ദം മുഴങ്ങിക്കൊണ്ടിരുന്നു. വാളുകൊണ്ട് കാലിലെ തളകളും മുറിച്ച് സ്വതന്ത്രനായി.

പക്ഷേ രാജാവിൻെറ ദേഹം വീണ്ടും തളർന്നു. നിൽപ്പാൻ വയ്യാതെ ദൃഢചിത്തൻ നിലംപതിച്ചു. തീപോലെ പൊള്ളുന്ന പനിയായി രാജാവിന്. അദ്ദേഹത്തിന് മരണദാഹവുമായി.

''അയ്യോ, ദാഹം സഹിക്കവയ്യല്ലോ. തൊണ്ട വററുന്നല്ലോ'' എന്ന് രാജാവ് വിലപിച്ചു.

''മന്ത്രം ജപിക്കൂ'' എന്ന് അശരീരി.

"കരോമി; കരോമി; കരോമി" എന്നിങ്ങനെ അമ്മയുടെ മന്ത്രം ജപം തുടർന്നു രാജാവ്.

"ചെയ്യ്" എന്നൊരാജ്ഞ കേട്ടു.

"എന്തുചെയ്യണം?" രാജാവ് ചോദിച്ചു.

"ക്ഷീണിക്കാതെ ചെയ്യേണ്ടതു ചെയ്യ്" എന്നൊരശരീരി പറഞ്ഞു.

"എന്താണു ചെയ്യേണ്ടത്?" വീണ്ടും രാജാവ് ചോദിച്ചു.

"കല്ലിൽ ചെന്ന് മുട്ട്" എന്ന കല്പനയുണ്ടായി.

ദൃഢചിത്തൻ നടന്ന് ഗുഹാദ്വാരത്തിലെത്തി, അതു മൂടിയിരുന്ന പാറയിൽ തലകൊണ്ടു മുട്ടി. തല പൊട്ടി മരിച്ചാലും വേണ്ടില്ല എന്നായിരുന്നു അദ്ദേഹത്തിന്. പക്ഷേ, തല പൊട്ടിയില്ല. ശത്രുക്കൾ ആ ഗുഹാദ്വാര മടച്ചത് തിടുക്കത്തിലാണ്. അതിനാൽ അതു ശരിക്കടയാതെ പാറ വളരെ ചരിഞ്ഞാണിരുന്നത്. രാജാവ് മുട്ടിയയുടൻ അതു നിലത്തു വീണുടഞ്ഞു. അദ്ദേഹം വെളിയിൽ ഇറങ്ങി നാലുപാടും നോക്കി. സൂര്യോദയമായിരിക്കുന്നു. ദൃഢചിത്തൻ കരോമിമന്ത്രവും ജപിച്ചുകൊണ്ട് രാജധാനിയിൽ എത്തി.

അദ്ദേഹത്തിന് പിന്നീട് ശത്രുഭയമുണ്ടായിട്ടില്ല.

# 4. ഒരു പുതിയ കോടാങ്കി

**വേ**ദപുരത്തിൽ ഒരു പ്രത്യേകതരം കുടുകുടുപ്പാണ്ടി വന്നിരിക്കുന്നു. ഒരു മുപ്പത്തിഅഞ്ചു താളങ്ങളിൽ അയാൾ ഉടുക്കടിക്കും. അവയിൽതന്നെ പല വിഭിന്നരീതികളും. താളത്തിൽ അയാളൊരു മാന്ത്രികനാണ്. സാധാരണ കോടാങ്കികളെപ്പോലെ ദേഹമാസകലം തുണിക്കെട്ടുകൾ അയാൾക്കില്ല. തൂ വെള്ളവേഷ്ടിയും ഉടുപ്പുമാണയാളുടെ വേഷം. തലയിൽ ചുവപ്പു തുണി ചുററിച്ചുററി ഒരു വലിയ തലപ്പാവുമുണ്ട്. നെല്ലൂർ അരിച്ചാക്കിന്റെ പകുതിയോളം വരും ആ തലപ്പാവ്. നെററിയിൽ ഒരു വലിയ കുങ്കുമപ്പൊട്ടും വലിയ ഒരു മീശയും കൃതാവുമുള്ള ആ മുഖം വിരിവാർന്ന് വലിപ്പമുള്ളതാണ്. ആ കുങ്കുമപ്പൊട്ട് അവന്റെ മുഖത്തിന് വളരെ ഇണങ്ങുന്നുമുണ്ട്. പൊക്കമുള്ളതും തടിച്ചതുമാണ് ശരീരം. ഹൈദരബാദ് ചെരിപ്പുകൾ കാലിലുണ്ട്. ഇന്നലെ രാവിലെ അയാൾ നമ്മുടെ വഴിയിൽ കൂടി വന്നു. ഉടുക്കിൽ താളങ്ങൾ അയാളടിക്കുന്നുമുണ്ടായിരുന്നു. നല്ല ഒരു മൃദംഗക്കാരന്റെ

വേലയെല്ലാം അയാൾ ആ ഉടുക്കിൽ പ്രദർശിപ്പിച്ചു. രസികൻ കൊട്ടുകാരൻ. അയാൾ പറഞ്ഞു:—

"കുടുു കടൂ കുടുു കുടൂ; കുടുു കുടൂ;
നല്ലകാലം വരുന്നു; നല്ലകാലം വരുന്നു,
ജാതികളൊന്നായി, ശണ്ഠകളില്ലാതായ്
ചൊല്ലുക ചൊല്ലുക മായേ മഹാകാളീ!
വേദപുരത്തുകാർക്കു ശുഭഫലം പറയെടീ
ദാരിദ്ര്യം മറയും സുഭിക്ഷത വന്നിടും
പഠിപ്പു വളരും, പാപങ്ങൾ നശിക്കുന്നു.
പഠിച്ചവൻ സൂത്രവും പാപവും ചെയ്താൽ
അവൻെറ അന്ത്യം അയ്യോ പാവം.
വേദപുരത്തിലോ വ്യാപാരം പെരുകുന്നു.
തൊഴിലും പെരുകുന്നു; തൊഴിലാളി വളരുന്നു.
ശാസ്ത്രവും സൂത്രങ്ങളും മേൽക്കുമേൽ തഴയ്ക്കുന്നു.
യന്ത്രവും തന്ത്രങ്ങളും വർദ്ധിച്ചു വന്നീടുന്നു.
മന്ത്രങ്ങളെല്ലാം വീണ്ടും വളരുന്നൂ; വളരുന്നൂ
കുടുു കുടൂ കുടുു കുടൂ കുടുു കുടൂ കുടുു കുടൂ
ചൊല്ലു നീ ചൊല്ലീടുക മാതാവേ ഭഗവതി
അന്തരീ, വീറീ, ചണ്ഡികേ, ശൂലീ"

ഇങ്ങനെ അവൻ പാടിക്കൊണ്ടു പോകുന്നത് മെത്തയിലിരുന്നു ഞാൻ കേട്ടു. ഇതാശ്ചര്യമായിരിക്കുന്നല്ലോ എന്നു കരുതിക്കൊണ്ട്, അവനോട് അവിടെ നില്ക്കുവാൻ ഞാൻ വിളിച്ചു പറഞ്ഞു. താഴെ ഇറങ്ങിച്ചെന്ന് അവനെ അടുത്തു വിളിച്ചു:— "നാട് ഏത്?" എന്നു ഞാൻ തിരക്കി

"സ്വാമീ, കുടുകുടുക്കാരന് നാടേത്, വീടേത്? എവിടെയോ ജനിച്ചു. എവിടെയോ വളർന്നു. എവിടെയൊക്കെയോ ചുററിത്തിരിഞ്ഞു വരുകയാണ്." എന്നയാൾ മറുപടി പറഞ്ഞു.

ഞാൻ:— "നിങ്ങളെക്കണ്ടിട്ട് ഒരു പുതുമ തോന്നിക്കുന്നു. ഒരസാധാരണ കോടാങ്കി. നിങ്ങളുടെ പൂർവ്വകഥയെല്ലാം വിസ്തരിച്ചു പറയൂ. ഞാൻ ഒരു കസവു വേഷ്ടി തരാം."

കോടാങ്കി:— "സ്വാമീ, പിറന്ന നാട് എനിക്കറിഞ്ഞു കൂടാ. അമ്മയുടെ മുഖം കണ്ടോർമ്മയില്ല. അച്ഛനു് ഇതേ തൊഴിലായിരുന്നു. കോടാങ്കി. അദ്ദേഹം തെക്കൻ ദിക്കുകാരനാണ്. 'ഓൻപതു കമ്പളത്താർ' എന്ന ജാതിയാണ് ഞങ്ങളുടേത്. എൻെറ പത്താമതു വയസ്സിൽ അച്ഛൻ എന്നെ തഞ്ചാവൂർക്ക് കൂട്ടിക്കൊണ്ടുപോയി. അവിടെ വസൂരി കണ്ട് പേടിച്ചാണദ്ദേഹം മരിച്ചത്. പിന്നീട് ഞാൻ ഇതേ തൊഴിൽ സ്വീകരിച്ച്, ദേശങ്ങൾതോറും ചുററി ഉപജീവനം നടത്തി ഒടുവിൽ ഹൈദരബാദിൽ

എത്തി. അന്നെനിക്കു പ്രായം ഇരുപതായി. അന്ന് അവിടെ ജോൺസൺ എന്ന ഒരു ധ്വര വന്നു. നല്ല മനുഷ്യനായിരുന്നു അയാാം. ഒരു കമ്പനിയുടെ ഏജൻറ്. ഇന്ത്യയിൽ നിന്ന് ദാസികാം, നാട്യഗുരുക്കന്മാർ, ഞാണിന്മേൽ കളിക്കാർ, ഇന്ദ്രജാലക്കാർ, ചെപ്പടിവിദ്യക്കാർ മുതലായ പലവിധ തൊഴിൽക്കാരെയും ശമ്പളം കൊടുത്ത് കൂട്ടിക്കൊണ്ടുപോയി. വെള്ളക്കാർ വസിക്കുന്ന വിവിധ നാടുകളിൽ കൂടാരമടിച്ച് കളികാം പ്രദർശിപ്പിക്ക എന്നതാണ് ആ കമ്പനിയുടെ പ്രധാന പ്രവർത്തനം. വിധിവശാൽ ഞാനും ആ കമ്പനിയിൽ ചേർന്നു. കമ്പനിയോടുകൂടെ ഇംഗ്ലണ്ട്, ഫ്രാൻസ് മുതലായ യൂറോപ്യൻ രാജ്യങ്ങളിൽ ഞാൻ സഞ്ചരിച്ചിട്ടുണ്ട്. അമേരിക്കയിലും ഞങ്ങാം കളി നടത്തിയിട്ടുണ്ട്. രണ്ടു വർഷങ്ങാംക്കു മുമ്പ് യുദ്ധം പൊട്ടിപ്പുറപ്പെട്ടപ്പോാം പിരിച്ചുവിട്ടു. ഞങ്ങാംക്കെല്ലാം പണം തന്ന് അയാാം ഇന്ത്യയിലേയ്ക്ക് ഞങ്ങളെ മടക്കി അയച്ചു. മരണംവരെ കഴിയാനുള്ള പണം കരുതി വച്ചിട്ടുണ്ട് ഞങ്ങളെല്ലാം. എന്നിരുന്നാലും പൂർവ്വികമായ തൊഴിൽ വെടിയുന്നത് നീതിയല്ലാ എന്നു കരുതി നാടുതോറും, ഈ തൊഴിലും കൊണ്ട് ചുററി സഞ്ചരിച്ച് ഞാനിതാ ഇവിടെ എത്തിയിരിക്കുന്നു.

യൂറോപ്പിലും മററും ഞാൻ സഞ്ചരിച്ച കാലത്ത് കമ്പനിയിൽപ്പെട്ട മററുള്ളവർ സമയം പാഴാക്കിക്കളയുമ്പോലെ ചെയ്യാതെ ഞാൻ പ്രാദേശിക ഭാഷകാം പഠിച്ചുവന്നു. ഇംഗ്ലീഷ് എനിക്ക് നല്ലതുപോലറിയാം. വേറെയും പല ഭാഷകാം ഞാൻ പഠിച്ചിട്ടുണ്ട്. അനേക പുസ്തകങ്ങളും ഞാൻ വായിച്ചിട്ടുണ്ട്. ഇവിടെ വന്നു നോക്കിയിട്ട് നമ്മുടെ നാട്ടുകാർക്ക് വിദേശിയരെക്കാാം പല വിഷയങ്ങളിലും വളരെ ഏറെ കുറവുകളുണ്ട്. നമ്മുടെ പാരമ്പര്യത്തൊഴിൽ വെച്ചുകൊണ്ടുതന്നെ നാടുചുററി ഇവിടെയുള്ളവർക്ക് കഴിയുന്നവിധം ഉപദേശം നല്കാമെന്നു കരുതി പുറപ്പെട്ടു.

ഇതാണെൻെറ വൃത്താന്തം.

ഞാൻ ഒരു കസവു വേഷ്ടി കൊണ്ടുവന്നു. കഴിഞ്ഞ ദീപാവലിയ്ക്കു വാങ്ങിയതാണ്; നല്ല വേഷ്ടി.

''സ്വാമി, ഇതെനിക്കു വേണ്ടാ'' എന്നു പറഞ്ഞ് അയാാം മുറപോലെ ഉടുക്കുമടിച്ച് നടന്നുപോയി.

''കുടു കുടു; കുടു കുടു; കുടു കുടു; കുടു കുടു
സ്വാമിമാർക്കെല്ലാം ധൈര്യം വളരുന്നു.
കുടവയർ ചുരുങ്ങുന്നു, ചുറുചുറുപ്പേറുന്നു.
അഷ്ട ലക്ഷ്മിയും കേറി വളരുന്നു.
ഭയം പോയി; പാപം പോയി
ശാസ്ത്രം വളരുന്നു; ജാതി കുറയുന്നു.
നേത്രം തുറക്കുന്നു; നിയമം നടക്കുന്നു.
പഴയ വൈര്യങ്ങാം മാറിത്തെളിയുന്നു.

ധൈര്യം വരിക്കുന്നു, മേന്മ ലഭിക്കുന്നു.
ചൊല്ലു നീ പരാശക്തീ മലയാള ഭഗവതീ
ധർമ്മം പെരുകുന്നു ധർമ്മം പെരുകുന്നു.

ഇതും പാടിക്കൊണ്ട് അയാളും പോയി. അവൻ പോയ വഴിയും നോക്കി, ദൈവചിന്തയോടെ ഞാനൊന്നു തല കുനിച്ചു.

## 5. അർജ്ജുന സന്ദേഹം

ഹസ്തിനപുരത്ത് ദ്രോണാചാര്യരുടെ കളരിയിൽ പാണ്ഡുപുത്രൻ മാരും ദുര്യോധനാദികളും പഠിക്കുന്ന കാലത്ത് ഒരു ദിവസം സായാഹ്ന വേളയിൽ കാററുംകൊണ്ട് നടക്കെ അർജ്ജുനൻ കർണ്ണനോടു ചോദിച്ചു: ''കർണ്ണാ, സമരമാണോ, സമാധാനമാണോ നല്ലത്?'' (ഇത് മഹാഭാരത ത്തിലെ ഒരു ഉപകഥ. ശാസ്ത്ര പ്രാമാണ്യമുള്ളത്, വെറുംകല്പനയല്ല.)

''സമാധാനമാണ് നല്ലത്'' എന്നു കർണ്ണൻ.

''കാരണം?'' കിരീടിയുടെ ചോദ്യം.

''കാരണം പറയാം. വഴക്കുണ്ടായാൽ ഞാൻ നിന്നെ അടിക്കും. അതു നിനക്കു വിഷമമാകും. ഞാൻ മൃദുലഹൃദയനാണ്. നീ വിഷമിക്കുന്നതു കണ്ടു നിൽപ്പാൻ എന്റെ ഉള്ളിനു കട്ടിയില്ല. അതിനാൽ രണ്ടുപേർക്കും വിഷമമാകും. അതാണ് സമാധാനം നല്ലതെന്ന് ഞാൻ പറഞ്ഞത്'' കർണ്ണൻ വിശദീകരിച്ചു.

അർജ്ജുനൻ:—''കർണ്ണാ, നാം ഇരുവരേയും മാത്രം ഉൾപ്പെടുത്തിയുള്ള തല്ലാ എന്റെ ചോദ്യം. പൊതുവേ ലോകത്തിന് യുദ്ധമാണോ സമാധാന മാണോ നല്ലത് എന്നാണെനിക്കറിയേണ്ടത്.''

കർണ്ണൻ:— ''പൊതു വിഷയ ചർച്ചകളിൽ എനിക്കു താൽപ്പര്യമില്ല.''

''ഇവനെ കൊന്നുകുഴിച്ചു മൂടണം'' എന്നു പിറുപിറുത്തുകൊണ്ട് അർജ്ജുനൻ സന്ദേഹനിവൃത്തിക്കായി ദ്രോണാചാര്യരെ സമീപിച്ച് ആ പ്രശ്നം ആവർത്തിച്ചു.

''സമരമാണു നല്ലത്'' ആചാര്യൻ അഭിപ്രായപ്പെട്ടു.

''എന്തുകൊണ്ട്?'' എന്നു പാർത്ഥനറിയണം.

ദ്രോണർ:— വിജയാ, യുദ്ധം സമ്പത്തുണ്ടാക്കും. കീർത്തി വളർത്തും. അല്ലാ എങ്കിൽ മരണം വരിക്കാം. സമാധാനത്തിൽ എല്ലാം സംശയപ്രദമാണ്.''

തൃപ്തനാവാതെ പാർത്ഥൻ ഭീഷ്മാചാര്യരുടെ അടുത്തെത്തി അതേ ചോദ്യം ആവർത്തിച്ചു.

ഭീഷ്മർ പറഞ്ഞു: ''കുഞ്ഞേ, വിജയാ, സമാധാനമാണ് നല്ലത്. യുദ്ധംകൊണ്ട് നമ്മുടെ ക്ഷത്രിയ വംശത്തിന് മഹിമയുണ്ടാകും. എന്നാൽ സമാധാനം ലോകത്തിനു മുഴുവൻ ഗുണം ചെയ്യും.''

അർജ്ജുനൻ:— ''അത് അത്ര ശരിയാണെന്ന് വിശ്വാസം വരുന്നില്ല.''

ഭീ:— അതെന്തുകൊണ്ടെന്നു പറയൂ. കാരണം പറഞ്ഞിട്ട് തീരുമാനമെടുത്താൽ മതി.''

അർജ്ജു:— ''മുത്തശ്ശാ, ഈ സമാധാനം മൂലം ഞാൻ എളിയവനും കർണ്ണൻ വലിയവനുമായിരിക്കയാണ്. ഒരു സമരം തുടങ്ങിയാൽ അതിന്റെ സത്യാവസ്ഥ വെളിപ്പെടും.''

ഭീഷ്മർ:— ''കുമാരാ, ധർമ്മം വിജയിക്കും; അതു സമാധാനംമൂലമോ സമരംമൂലമോ ആവാം. നീ മനസ്സിൽ നിന്ന് മദമാത്സര്യാദികൾ കളഞ്ഞ് സമാധാനം അവിടെ ഉറപ്പിക്കുക. മനുഷ്യരെല്ലാം ഏകോദരസഹോദരങ്ങളാണ്. അവർ പരസ്പരം സ്നേഹത്തിൽ കഴിയേണ്ടവരാണ്. സ്നേഹമാണ് താരകമന്ത്രം. മൂവരും പറയൂ സ്നേഹം താരകമന്ത്രമെന്ന്. അദ്ദേഹത്തിന്റെ കണ്ണിൽ ബാഷ്പകണം പൊടിഞ്ഞു.

അടുത്തുതന്നെ വേദവ്യാസൻ ഹസ്തിനാപുരത്തു വന്നു. അർജ്ജുനൻ അദ്ദേഹത്തെ സമീപിച്ച് തന്റെ സംശയപ്രശ്നം ഉന്നയിച്ചു.

അപ്പോൾ മഹർഷി പറഞ്ഞു:— ''രണ്ടും നല്ലതുതന്നെ. കാലത്തിനനുസരിച്ച് തക്കതു ചെയ്യണം.''

വർഷങ്ങൾ കഴിഞ്ഞ് കാട്ടിലിരുന്ന് ദുര്യോധനാദികളുടെ അടുക്കലേക്ക് പാണ്ഡവർ ദൂതനെ നിയോഗിക്കുന്നതിനു മുൻപ് കിരീടി ശ്രീകൃഷ്ണസന്നിധിയിലെത്തി ചോദിച്ചു.

''കൃഷ്ണാ, യുദ്ധമാണോ സമാധാനമാണോ നല്ലത്.'' അദ്ദേഹം പ്രതിപാദിച്ചു:- ''ഇപ്പോൾ സമാധാനമാണ് നല്ലത്. ആ സമാധാനം കാംക്ഷിച്ചാണല്ലോ ഹസ്തിനാപുരത്തേക്കു പോകുന്നത്.''

# 6. വേപ്പ്

വസന്തകാലത്ത് ഒരു ദിവസം രാവിലെ മലയഗിരിയുടെ അടിവാരത്തിൽ ഞാൻ ഒററക്ക് നടന്നുകൊണ്ടിരുന്നു. വളരെ ദൂരം നടന്നതിനാൽ ഞാൻ ക്ഷീണിതനായി. അടുത്തുള്ള ഒരു തോപ്പിൽ പന്തലിച്ചു നിന്ന ഒരു വേപ്പിന്റെ തണലിൽ ക്ഷീണം തീർപ്പാനായി ഞാൻ നീണ്ടുനിവർന്നു കിടന്നു. ക്ഷണ നേരത്തിനുള്ളിൽ കണ്ണുകൾ അടഞ്ഞു ഞാൻ ഉറക്കമായി. അപ്പോൾ കണ്ട അപൂർവ്വമായ ഒരു സ്വപ്നം ഞാനിവിടെക്കുറിക്കാം.

ഉറക്കത്തിൽ ''ഹേ, മനുഷ്യാ, ഹേ മനുഷ്യാ, എഴുനേററിരിക്ക്'' എന്ന് അമാനുഷികമായ ഒരു ശബ്ദം എനിക്ക് കേൾക്കായി. ഇതു കേട്ടയുടൻ കണ്ണു തുറന്നു. ശരിക്കുള്ള തുറക്കലല്ല; സ്വപ്നത്തിൽ. അതായത് കണ്ണു തുറന്നതായി സ്വപ്നം കണ്ടു.

കണ്ണു തുറന്നു ''ആരാ വിളിച്ചത്?'' എന്ന് ഞാൻ ചോദിച്ചു.

''ഞാൻ തന്നെ; വേപ്പുമരം. ഞാനാ വിളിച്ചത്. എഴുനേൽക്ക്.'' എന്നു മറുപടിയും കേൾക്കാം. ഞാൻ കിടന്നുകൊണ്ട് ചിന്തിച്ചു ''ഓഹോ; ഇത് പേയോ പിശാചോ യക്ഷകിന്നര ഗന്ധർവ്വരിൽ ആരെങ്കിലുമോ, വല്ല വന ദേവതയോ ആയിരിക്കാം. അല്ലെങ്കിൽ വേപ്പുമരം മിണ്ടുമോ? എടാ വിഡ്ഢി, അതെല്ലാം വെറും കെട്ടുകഥകളല്ലേ?'' എനിക്ക് ബോധം വീണിട്ടില്ല. ഇതെല്ലാം സ്വപ്നാവസ്ഥയിലാണ്. ഇങ്ങനെ ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ കേൾക്കാം ''ഹേ മനുഷ്യാ; എഴുനേൽക്ക്'' എന്ന്.

''നീ ആര്?'' എന്നു വീണ്ടും ഞാൻ ചോദിച്ചു.

''ഞാൻ വേപ്പുമരം. എന്റെ കീഴേയാണ് നീ കിടക്കുന്നത്. ചില നല്ല കാര്യങ്ങൾ നിനക്കു പറഞ്ഞു തരുവാനാണ് വിളിക്കുന്നത്'' എന്ന് മറു മൊഴി കേൾക്കായി.

''നമ്മൾ അറിയാത്ത വിഷയങ്ങൾ എത്രയേറെ ഈ ലോകത്തുണ്ടെന്ന് ഷേക്സ്പീയർ പറഞ്ഞിട്ടുണ്ട്. അതുപ്രകാരം മരങ്ങൾക്ക് സംസാരി ക്കുവാനുള്ള ശക്തിയും ഉണ്ടായിരിക്കാം. ആ വിഷയത്തെപ്പററി ഞാനിന്നു വരെ അജ്ഞനുമായിരുന്നിരിക്കാം. അതിനാൽ ഈ മരത്തിന്റെ സംഭാഷണം ഉണർന്നിരുന്ന് കേൾക്കുക തന്നെ.'' ഇങ്ങനെ തീരുമാനിച്ച് കണ്ണു തുറന്ന് എഴുനേററു നിന്നു.

(സ്വപ്നത്തിൽ, എഴുനേററു നിന്നതല്ലാതെ വാസ്തവത്തിലല്ല.) ''വേപ്പു മരമേ, നിനക്ക് മനുഷ്യഭാഷ എങ്ങനെ വശമായി? മനുഷ്യനുള്ളതു

പോലെ നെഞ്ച്, വായ്, തൊണ്ട, നാക്ക്, മൂക്ക്, പല്ല്, ചുണ്ട് മുതലായവ ഇല്ലാത്ത നീ എങ്ങനെ ഞങ്ങളുടെ ഭാഷ സംസാരിക്കുന്നു? പല്ലുമാത്രം കൊഴിഞ്ഞാൽ മതി, ഞങ്ങൾക്കുതന്നെ ശബ്ദോച്ചാരണം ശ്രമകരമായിത്തീരുന്നു. അടിനാക്കില്ലാത്തവർ ഊമകളായിത്തീരുന്നു. അങ്ങനെയിരിക്കെ, മനുഷ്യശരീരമേ ഇല്ലാത്ത നീ മനുഷ്യഭാഷ സംസാരിക്കുന്നതെങ്ങനെ?'' എന്നു ഞാൻ ചോദിച്ചു.

വേപ്പുമരം പറഞ്ഞു:— ''കേൾക്കു മനുഷ്യാ, കേൾക്കു. മനുഷ്യന് ഒരു വായ് മാത്രമേയുള്ളു. എനിക്ക് ശരീരമാസകലം വായാണ്. മനുഷ്യഭാഷ ഉച്ചരിക്കുന്നതിന് വായ് മുതലായ ബാഹ്യാവയവങ്ങൾ ആവശ്യമാണെന്ന് നീ കരുതുന്നു. സാധാരണഗതിയിൽ അത് ശരിതന്നെ. പക്ഷേ, ഞാൻ മരമല്ല; അഗസ്ത്യ മഹർഷിയുടെ ശിഷ്യനാണ്. തമിഴ് ഭാഷയിൽ എനിക്കുള്ള ജ്ഞാനം എന്റെ ഗുരുവിന് ഒഴികെ മററാർക്കുമില്ല.''

വേപ്പ് വീണ്ടും തുടർന്നു:— ''നടന്ന കഥ ഞാൻ ആരംഭം മുതൽ പറയാം. ഹേ മനുഷ്യാ, നീ അത് കേൾക്കുക. വയസെനിക്ക് മുപ്പതേ ആയിട്ടുള്ളു. ഞാൻ ഒരു തൈ മരമാണ്. പതിനഞ്ചു വർഷങ്ങൾക്കു മുമ്പ് വസന്തകാലത്തിലെ ഒരു രാത്രി. ഭൂമുഖം ചന്ദ്രികയിൽ മുങ്ങി മുഴുകി. ഞാൻ ഉണർന്നു നിൽക്കയാണ്. സാധാരണയായി മരങ്ങളും മനുഷ്യരെപ്പോലെതന്നെ പകൽ മുഴുവൻ ഉണർന്നും രാത്രിയിൽ ഉറങ്ങിയും നേരം കളയുന്നവരാണ്. എന്തുകൊണ്ടോ അന്നു രാത്രി എനിക്കുറക്കം വന്നില്ല. പാലൊളിനിലാവിനെയും, സുന്ദരവാനത്തെയും തിങ്ങിവളരുന്ന മരങ്ങളേയും നോക്കി, നോക്കി, ഞാൻ ബ്രഹ്മാനന്ദത്തിൽ മുഴുകി. അപ്പോൾ, അതിസുന്ദരനായ ഒരു പതിനാറുകാരൻ പുരുഷനും, അതിലും അഴകേറിയ ഒരു പന്ത്രണ്ടുകാരി പെണ്ണും അതാ, ആ കാണുന്ന പുഴയിൽ കുളിച്ചുകൊണ്ടിരിക്കുന്നത് ഞാൻ കണ്ടു. മനുഷ്യരല്ല അവരെന്ന് അധികം കഴിയും മുൻപ് എനിക്ക് മനസിലായി. ചിറകുകളില്ലാതെതന്നെ അവർ പറന്നു കളിക്കുന്നു. പിന്നീട് പരസ്പര സംഭാഷണത്തിൽ നിന്ന് അവർ ഇന്നാരെന്ന് ഞാൻ മനസിലാക്കി. അവർ യഥാർത്ഥത്തിൽ അഗസ്ത്യ മഹർഷിയും താമ്രപർണ്ണി അമ്മയുമായിരുന്നു. അഗസ്ത്യർ സാധാരണയായി ഹ്രസ്വകായ രൂപത്തിലാണ് കാണപ്പെടാറുള്ളത്. പക്ഷേ അദ്ദേഹം കാമരൂപിയാണ്. അതിനാൽ ക്ഷണമാത്രയിൽ ഇഛാനുസരണമുള്ള രൂപം കൈക്കൊള്ളുവാൻ അദ്ദേഹത്തിന് കഴിയും. താമ്രപർണ്ണിദേവിക്കും ആ ശക്തിയുണ്ട്. അതിനാൽ അവരിരുവരും അപ്പോൾ ഒരു സുന്ദരനും സുന്ദരിയുമായി രൂപങ്ങളെടുത്ത് നദിയിൽ ക്രീഡചെയ്യുകയായിരുന്നു. അവർ ഉദയംവരെ അങ്ങനെ കഴിച്ചു. അപ്പോൾ താമ്രപർണ്ണി അപ്രത്യക്ഷയായി...........''

വേപ്പുമരം വീണ്ടും തുടർന്നു: ''കേൾക്കു മനുഷ്യാ, ശ്രദ്ധിച്ചു കേൾക്കു. പ്രഭാതം കണ്ടതോടെ താമ്രപർണ്ണി മറഞ്ഞു. അഗസ്ത്യർ തനിയെ നദിയിൽ നിന്നു കേറിവന്ന് നീ നിൽക്കുന്ന അതേ ഇടത്തിൽ യോഗനിദ്രയി

ലാണ്ടു. എനിക്ക് അക്കാലത്ത് അഗസ്ത്യന്റെ ദിവ്യശക്തികൾ അറിവില്ലാ യിരുന്നു. ജലക്രീഡ കഴിഞ്ഞു ക്ഷീണം തീർപ്പാൻ സാധാരണ ഉറങ്ങും പോലെ അദ്ദേഹവും ഉറങ്ങുകയായിരിക്കുമെന്നാണ് ഞാൻ കരുതിയത്. അത് യോഗനിദ്രയാണെന്ന് ഞാൻ അറിഞ്ഞില്ല. ഏകദേശം ഉദയാൽപരം ഒരു യാമം കഴിഞ്ഞിരിക്കും. അതാ, നിനക്കെതിരേ ഒരു വലിയ പുളിമരം നിൽക്കുന്നില്ലേ? ആ മരച്ചുവട്ടിലെ പുററിൽ നിന്ന് ഒരു വലിയ നല്ല സർപ്പം ''ഹൂസ്''' എന്ന സീൽക്കാരത്തോടെ അഗസ്ത്യർ നിദ്ര ചെയ്യുന്ന സ്ഥല ത്തേക്ക് പാഞ്ഞുവന്നു. അതു കണ്ടതോടെ ഞാൻ ഭയന്നു വിറച്ചു. അയ്യോ! ഈ ഘോര സർപ്പം ഈ മഹാപുരുഷനെ കൊല്ലുവാൻ പോകുന്നല്ലോ. എങ്ങ നെയെങ്കിലും അദ്ദേഹം കണ്ണു തുറന്നാൽ തപഃശക്തിയാൽ പാമ്പിനെ മഹർഷി അടക്കിക്കൊള്ളും. എങ്ങനെ അദ്ദേഹത്തെ ഉണർത്തും എന്ന ചിന്ത യാൽ ഞാൻ അന്ധാളിച്ചു നിന്നു. ഒടുവിൽ ഒരു ബുദ്ധി തോന്നി. അദ്ദേ ഹത്തിന്റെ ദേഹത്ത് ഞാൻ ഇലകളെല്ലാം ചൊരിഞ്ഞു. എന്നിട്ടും അദ്ദേ ഹം ഉണരുന്നില്ല. ഇതിനിടയിൽ പാമ്പ് മഹർഷിയുടെ അടുത്തെത്തി. അത് ആ മുനിപുംഗവന്റെ പാദത്തിൽ രണ്ടു കൊത്തു കൊത്തി. മൂന്നാം തവണ കൊത്താനായി അത് ഫണം വിരിച്ചു. ആ മുഹൂർത്തത്തിൽ മഹർഷി കണ്ണു തുറന്നു. അക്ഷോഭ്യനായി പാമ്പിനെ ഒരു കയറെന്നപോലെ തൂക്കി യെടുത്ത് അദ്ദേഹം മാലപോലെ കഴുത്തിൽ ചുററി വളച്ചിട്ടു. ആ പാമ്പ് നിശ്ചലമായി ഒരു കയറുപോലെ അദ്ദേഹത്തിന്റെ കഴുത്തിൽ കിടന്നു. കടിച്ച കോൺവായിൽ നിന്ന് ചോര ഒലിക്കുന്നുണ്ടായിരുന്നു. സ്വൽപ്പം മണ്ണെടുത്ത് അദ്ദേഹം മുറിവിൽ പൂശി. ആ മുറിവുകൾ അക്ഷ ണം തന്നെ മറഞ്ഞു. ഞാൻ ഇതെല്ലാം കണ്ട് പകച്ചു നിന്നു. അങ്ങനെയുള്ള മഹാപുരുഷനോട് ഒരു വാക്കു പറയാൻ യോഗ്യതയില്ലാതെ ഒരു ഹീനമര മായി ജന്മം എടുത്തല്ലോ എന്നു ഞാൻ വ്യസനിച്ചു. എങ്ങനെയും എന്റെ വിചാരം അദ്ദേഹത്തെ അറിയിക്കണമെന്ന ആവേശത്താൽ ഞാൻ എന്റെ പൂക്കളും കുറെ ഇലകളും അദ്ദേഹത്തിന്റെ പാദങ്ങളിൽ ചൊരിഞ്ഞു. അദ്ദേഹം തലയുയർത്തി എന്നെ നോക്കി: ''വേപ്പുമരമേ!'' എന്നു വിളിച്ചു.

കഥ തുടരുകയാണ് മരം.

''കേൾക്കു മനുഷ്യാ, കേൾക്കു. ശ്രദ്ധിച്ചു കേൾക്കൂ. ഇങ്ങനെ അഗസ്ത്യർ എന്നെ വിളിച്ചപ്പോൾ ഞാൻ അറിയാതെ തന്നെ എന്റെ ചിനപ്പു കളിലുള്ള വായ്കളിൽ നിന്ന് 'എന്താണ് മുനിവരാ'. എന്ന ശബ്ദം പുറത്തു വന്നു. എന്റെ ദേഹം പുളകം പൂണ്ടു. ഒരു പുതുജൻമം അനുഭവപ്പെട്ടു. വേപ്പുമരം മനുഷ്യനായിത്തീർന്നിരിക്കുന്നു എന്നെനിക്ക് ബോധ്യമായി. ദേഹം മാറിയിട്ടില്ല. പക്ഷേ ദേഹം മാറിയാലെന്ത്? ഇല്ലെങ്കിലെന്ത്? ഞാൻ ദേഹമല്ല; ആത്മാവാണ്. ഞാൻ ബോധമാണ്, ഞാൻ ജ്ഞാനമാണ്. പെട്ടെന്ന് മരഹൃദയം മാറി മനുഷ്യഹൃദയമായി. അല്ലെങ്കിൽ എങ്ങനെ മനുഷ്യ ഭാഷ വശമാകും? കോടിജന്മങ്ങളിൽ ഞാൻ ചെയ്തിരിക്കാവുന്ന പുണ്യ

ങ്ങൾ ക്ഷണനേരത്തിൽ അദ്ദേഹം ഫലപ്രദമാക്കി. എനിക്കുണ്ടായ ആനന്ദത്താൽ ഞാൻ പൂക്കളും ഇലകളും അദ്ദേഹത്തിന്റെ പാദങ്ങളിൽ വർഷിച്ചു. അദ്ദേഹം സന്തുഷ്ടനായി. 'ഹേ, വേപ്പുമരമേ! കഴിഞ്ഞ രാവിൽ ഞാനും താമ്രപർണ്ണിയും ഈ രാമനദിയിൽ ജലക്രീഡ ചെയ്തു കൊണ്ടിരുന്നപ്പോൾ നീ അതുകണ്ട് സന്തോഷിച്ച് പല ആശീർവചനങ്ങളും മന്ത്രിച്ചു. ഞാനത് ദിവ്യചക്ഷുസാൽ അറിഞ്ഞിരിക്കുന്നു. കുറച്ചു മുൻപേ ഞാൻ യോഗനിദ്രയിലിരുന്നപ്പോൾ ഈ സർപ്പം വരുന്നതു കണ്ട് പരിഭ്രമിച്ച്, എന്നെ ഉണർത്തുവാൻ പൂക്കളും ഇലകളും നീ എന്റെമേൽ ചൊരിഞ്ഞു. നീ എന്നോടു കാണിച്ച താൽപര്യംമൂലം ഞാൻ പ്രസാദിച്ച് പകരമായി നിനക്ക് ഋഷിബോധം ഇതാ തരുന്നു. അതുമൂലം സകല ജന്തു ക്കളുടെ ഭാഷകളിലും നിനക്ക് പാണ്ഡിത്യമുണ്ടാകും. എല്ലാ ജന്തുക്കളോടും തുല്യമായ സന്തോഷ സന്താപാദികളും പരഹൃദയജ്ഞാനവും ദിവ്യദൃഷ്ടി യും നിനക്കുണ്ടാകും. അവസാനം നിനക്ക് മുക്തിയും ലഭിക്കും' എന്നദ്ദേ ഹം അനുഗ്രഹിച്ചു. അന്നു മുതൽ ആ ശക്തികളെല്ലാം ലഭിച്ച ഞാൻ യാതൊരു ദുഃഖവും യാതൊരു ഭയവും ഇല്ലാതെ മുക്തിയും പാർത്ത് ജീവി ക്കുകയാണ്.'' ഇതു കേട്ടതോടെ ഞാൻ ആ മഹാതരുവിനെ നമസ്കരിച്ചു. ''നിനക്ക് എന്തു വേണം?'' എന്ന് ആ മരം അപ്പോൾ ചോദിച്ചു. ഞാൻ പറഞ്ഞു: ''നിനക്ക് അഗസ്ത്യർ ഗുരുവാണ്; അതുപോലെ നീ എന്റെയും ഗുരുവായിത്തീർന്നിരിക്കുന്നു. അഗസ്ത്യർ നിനക്ക് ഉപദേശിച്ച ജീവന്മു ക്തിപദം നീ എനിക്കും ഉപദേശിച്ചു തരണം.''

''തന്നിരിക്കുന്നു'' വേപ്പുമരം അനുഗ്രഹിച്ചു. ആ സമയത്ത് ഞാൻ ഉറക്കം തെളിഞ്ഞ് കണ്ണും തുറന്നെഴുന്നേററു. അപ്പോൾ മരത്തിനു ചുററും പലയിനം കുരുവികൾ പറന്നുകളിച്ചുകൊണ്ടിരുന്നു. അണ്ണാനും ഓന്തും ഓടിക്കൊണ്ടിരുന്നു. കാക്ക, കിളി, പരുന്ത്, പലജാതി വണ്ടുകൾ എന്നിവ പ്രകാശസാഗരത്തിൽ ആനന്ദനൗകയിൽ നീന്തുന്നതുപോലെ ഉലാവി വന്നു. കണ്ണിൽപ്പെടാതെ മറവിലിരുന്നു ഒരാൺകുയിലും ഒരു പെൺകുയിലും പരസ്പരം പ്രണയഗാനം പാടിക്കൊണ്ടിരുന്നു.

ആൺകുയിൽ:—

''തൂഹൂ, തൂഹൂ, തൂഹൂ.
തൂഹൂ, തൂഹൂ, തൂഹൂ.
രാ താ രേ.''

(ഇതിന്റെ അർത്ഥം:—
നീ നീ നീ
നീ നീ നീ
രാ ധ യെടീ)

പെൺകുയിൽ:—

"തുഹൂ തുഹൂ തുഹൂ
രാധാ കൃഷ്ണ, കൃഷ്ണ, കൃഷ്ണ"

ആ വേപ്പ് തന്റെ പച്ചിലകൾ വെയിലിൽ സാവധാനം ഇളക്കിക്കൊണ്ടിരുന്നു. "എന്തൊരാശ്ചര്യമായ സ്വപ്നം!" എന്ന് ഓർത്തോർത്ത് ഞാൻ പുളകിതനായി. ഇതിനകം നേരം ഉച്ചയായി. എനിക്ക് വിശപ്പും തുടങ്ങി. വേപ്പുമരത്തിന് ഒരു നമസ്കാരവും കഴിച്ച് തോപ്പിൽനിന്നു പുറത്തിറങ്ങി വീട്ടിലേക്കു നടന്നു.

## 7. കാന്താമണി

"കാന്താമണീ, നിന്റെ ച്ഛന്റെ പേരെന്ത്?" എന്ന് പാട്ടിഅമ്മ ചോദിച്ചു. ഒരു കിണററിൻകരയിൽ നടന്ന കഥയാണിത്. വേനൽക്കാലത്തെ ഒരു പ്രഭാതവേള. ബാലാർക്കന്റെ കിരണാവലി എങ്ങും തടവില്ലാതെ വീശി കളിക്കുന്നു. മുൻഭാഗത്ത് നീലമല; പച്ചമരങ്ങൾ; പശുക്കൾ; പല മനുഷ്യർ; ചില കഴുതകളും. ഇവ ചേർന്ന കൂട്ടം നീങ്ങിക്കൊണ്ടിരുന്നു. സൂര്യകിരണങ്ങൾ എന്തിന്മേൽ പതിച്ചാലും അവയ്ക്കൊരു പ്രത്യേക അഴകുണ്ടാകുമെന്ന് ഷെല്ലി എന്ന ആംഗ്ലേയ കവി പറഞ്ഞിട്ടുണ്ട്. എന്നാൽ ഏതു വസ്തുവും ഏതു സമയത്തും എന്റെ നോട്ടത്തിൽ അഴകുള്ളതാണ്.

പ്രഭാതത്തിൽ എല്ലാവർക്കും ഉൻമേഷവും ചുറുചുറുക്കും കുറച്ചു കൂടുതലായിരിക്കും. അപ്പോൾ ആഹ്ലാദം തുളുമ്പി നിൽക്കും മുഖത്തെല്ലാം.

അരളി, മുല്ല, റോസ മുതലായ പൂച്ചെടികൾ നിറഞ്ഞ ഒരു തോട്ടം. ആ തോട്ടത്തിനു നടുവിലാണ് കിണർ. അടുത്ത തെരുവിലുള്ള പെണ്ണുങ്ങളെല്ലാം വെള്ളം കോരുന്നതവിടെനിന്നാണ്.

ഈ കഥ തുടങ്ങുന്ന ദിവസം രാവിലെ കാന്താമണിക്കും പാട്ടിഅമ്മക്കും പുറമേ അവിടെ ഒരു അന്ധവൃദ്ധൻ തന്നെത്താൻ വെള്ളം കോരി കുളിച്ചുകൊണ്ടുനിന്നു. പോലീസുദ്യോഗത്തിൽനിന്ന് പെൻഷൻപററിപ്പിരിഞ്ഞ് ആ ഗ്രാമത്തിൽ താമസമാക്കി ബാക്കി ജീവിതകാലം രാമനാമം ചൊല്ലി കഴിയുന്ന പാർത്ഥസാരഥി അയ്യംകർ അടുത്തുനിന്ന് കിഴവിയെ പ്രത്യേകം നോക്കിക്കൊണ്ടിരുന്നു.

കിണററരുകിൽ ഒരമതിലും അതിനപ്പുറം ഒരു വേപ്പിൻ തോപ്പുമാണ്. വിവിധ ഔഷധമൂലികൾ വളർന്നു നിന്നിരുന്നു, അവിടെ. ദീപനവർദ്ധ

നയ്ക്കു പററിയ ഒരു മരുന്ന് അവിടെയുണ്ടെന്ന് ഒരു സ്വാമിയാർ പറഞ്ഞു തന്നതനുസരിച്ച് അതു പറിക്കുവാൻ ഞാനുമവിടെ എത്തിയതാണ്. മുക ളിൽ പറവകൾ പാടിപ്പറന്നു. മരക്കൊമ്പുകളിലിരുന്നു കാ....കാ.... എന്ന് കാക്കകൾ കരഞ്ഞു. ആകാശദേശത്ത് രവികിരണങ്ങൾ നൃത്തംവച്ചു. നേരേ മുന്നിൽ കാന്താമണിയുടെ ദിവ്യവിഗ്രഹം വിളങ്ങി.

''നിന്റെ അച്ഛന്റെ പേരെന്ത്?'' പാട്ടി വീണ്ടും ചോദ്യമെറിഞ്ഞു.

''അദ്ദേഹത്തിന്റെ പേര് പാർത്ഥസാരഥി അയ്യംകാരെന്ന്'' അവൾ വേണുനാദത്തിൽ പറഞ്ഞു. കിഴവി അയ്യംകാരെ നോക്കി കണ്ണുരുട്ടി. പോ ലീസ് പാർത്ഥസാരഥി അയ്യംകാരുടെ കൈയും കാലുമെല്ലാം വെളുവെളം വെളുത്തുപോയി! അദ്ദേഹത്തിന്റെ തലയും മുഖവും എല്ലാം നരച്ചു തൊ ണ്ണൂറു വയസ്സുള്ള കിഴവനെപ്പോലെ തോന്നിക്കുമെങ്കിലും, ഒരു പതി നെട്ടു വയസ്സുള്ള ചെറുപ്പക്കാരന്റെ ഉടലാണദ്ദേഹത്തിന്. നല്ല കരുത്തും കട്ടിയുമുള്ള ശരീരം. പുലിവേട്ടക്ക് അതിസമർത്ഥനായിരുന്നു അദ്ദേഹ മെന്നാണ് കേൾവി. പെരുമ്പാമ്പ് നേരേ വന്നാലും ഞാൻ തിരിഞ്ഞോടുക യില്ല എന്ന് അദ്ദേഹം എന്നോടുതന്നെ പത്തുപതിനഞ്ചുവട്ടം പറഞ്ഞി ട്ടുണ്ട്.

ഇങ്ങനെ മഹാശൂരനായ പാർത്ഥസാരഥി അയ്യംകാർ കേവലം ഒരു മൊട്ട ച്ചിയുടെ കൺമിഴിച്ചിലിനു മുമ്പിൽ ഇങ്ങനെ കൈകാലുകൾ വിളറി മുഖം വിയർത്ത് പരവശനായി നിൽക്കുന്നത് കണ്ട് ഞാൻ അന്ധാളിച്ചു.

പോലീസ് അയ്യംകാരെ ചൂണ്ടിക്കൊണ്ട് കാന്താമണിയോട് പാട്ടി വീണ്ടും ''അതാ, ആ ബ്രാഹ്മണൻ, അതാണോ നിന്റെ അച്ഛൻ?'' എന്നു ചോദിച്ചു.

കാന്താമണി തന്റെ ഇരുകൈകളും വീശി മുഖത്ത് വാനസുഷമയെ പരിഹസിക്കുമാറുള്ള കാന്തി കലർന്ന പുഞ്ചിരി തൂകി ഇങ്ങനെ പറഞ്ഞു: ''അല്ലല്ലാ. ഇതെന്റെ അച്ഛനല്ല. കണ്ണങ്കരേൽ ആശാരിയെപ്പോലിരിക്കുന്നു ഇദ്ദേഹം! എന്റെ അച്ഛൻ ചുവന്നു ചുവന്നു ചെറുനാരങ്ങായുടെ നിറമാ. ഈയാൾ നരച്ച കിഴവനല്ലേ? എന്റച്ഛനു ചെറുപ്പമാ.''

പോലീസ് അയ്യങ്കാർ കാന്താമണിയോട് ചോദിച്ചു. ''നിന്റച്ഛന് എവിടെയാണ് ജോലി?''

അവൾ:— ''അദ്ദേഹം ശങ്കരനാഥൻ കോവിൽ സബ്ഇൻസ്പെക്ടർ.'' അയ്യംകാർ തല കുനിച്ചു. ''സബ്ഇൻസ്പെക്ടർ'' എന്ന പേർ അദ്ദേഹ ത്തിന് പാമ്പിന് ഇടിവെട്ട് എന്നപോലെയാണ്.

പാട്ടി കാന്താമണിയോട് ചോദിച്ചു:— ''നിങ്ങൾ ജ്യേഷ്ഠാനുജത്തിമാർ എത്രപേരാണ്?'' അവൾ പറഞ്ഞു:— ''എന്റെ ചേച്ചിക്ക് പതിനെട്ടു വയ സ്സ് തികഞ്ഞു. കഴിഞ്ഞ മാസം ശ്രീവൈകുണ്ഠത്തിൽ വച്ച് തെരണ്ടു കല്യാണമായിരുന്നു. അടുത്തത് എന്റേതായിരിക്കും. അനിയത്തി തെരളാൻ

നിൽക്കുന്നേയുള്ളു. ഞങ്ങൾ മൂന്നു പെൺകുട്ടികൾ മാത്രം. ആണേ ഇല്ലാ. അതുമൂലം അച്ഛന് തീരാത്ത സങ്കടമാണ്. എന്തു ചെയ്യും? ദൈവം അനുഗ്രഹിക്കേണ്ടേ? അച്ഛൻ ജോതിഷക്കാരനെക്കൊണ്ട് നോക്കിച്ചു. ആൺകുട്ടിയെ പ്രസവിക്കില്ലാ അമ്മ എന്നയാൾ പറഞ്ഞു. അതു മുദ്രാവാക്യമായി അംഗീകരിച്ച് അടുത്തമാസം മന്നാർ കോവിൽനിന്ന് ഒരു പെണ്ണിനെ രണ്ടാംകെട്ടായി ആ ഛാവലി ബ്രഹ്മണൻ, എന്റെ അച്ഛൻ കല്ല്യാണം കഴിക്കാൻ പോകുന്നു. മുഹൂർത്തമെല്ലാം നിശ്ചയിച്ചുകഴിഞ്ഞു.''

പാട്ടി അമ്മ:— ''അവിടെ നിൻറച്ഛന് പെണ്ണു കൊടുക്കുന്നതാരാണ്? പെണ്ണിന്റെ തന്തയാര്?''

കാന്താമണി:— ''ഗോവിന്ദരാജയ്യങ്കാർ. അവിടെ അദ്ദേഹം വല്ല്യ ജന്മി. ഒററപ്പെണ്ണ്. കാലുമുതൽ തലവരെ അവൾ വജ്രാഭരണങ്ങളിൽ മുങ്ങിക്കിട ക്കുകയാണെന്ന്. അവളെ കണ്ടാൽ രംഭ പോലിരിക്കും.''

പാട്ടി:— ''ഇങ്ങനെയെല്ലാമാണെങ്കിൽ ഒരു രണ്ടാംകെട്ടുകാരന് അവളെ കൊടുക്കുന്നതെന്തിന്?''

കാന്താ:— ''അവളുടെ തെരണ്ടു കല്ല്യാണം കഴിഞ്ഞിട്ടു മൂന്നു വർഷമായി. അതിനുശേഷം അമ്മയും മരിച്ചു. നാട്ടുകാരിയേപ്പോലല്ലാ അവൾ. നടപ്പും ഭാവവുമെല്ലാം ആംഗ്ലേയവനിതയെപ്പോലെയാണ്. അതിനാൽ ആരും കല്ല്യാണാലോചനയുമായി അടുക്കാറില്ല. ഋതുമതിയായിട്ടു മൂന്നു വർഷം കഴിഞ്ഞു എന്നതെല്ലാം പൊളിയാണെന്നു പറഞ്ഞ്, താൻ കല്ല്യാണം ചെയ്തു കൊള്ളാമെന്ന് അച്ഛൻ അവരെ അറിയിച്ചു. അതിൽ അച്ഛനു വലിയ സന്തോഷവുമാണ്. ഋതുമതിയായ ഒരു പെണ്ണിനെ കിട്ടുന്നില്ലേ? ഇന്നു രാവിലെ ഇതിനെപ്പററി അച്ഛനുമമ്മയുമായി പറയുന്നതു കേട്ടു. ഒരാഴ്ചയായി ഞങ്ങൾ ഇവിടെ സത്രത്തിലാണ് താമസം. സംഭാഷണമദ്ധ്യേ അമ്മ പറഞ്ഞു, മന്നാർകുടിയിലെ പെണ്ണ് മൂന്നു വർഷമായി ഋതുമതിയായിട്ടും വീട്ടിൽ നിൽക്കുകയാണെന്ന് ഈ നാട്ടുകാർ ആണുംപെണ്ണടച്ചു പഴി പറയുന്നല്ലോ എന്ന്. അതിന് അച്ഛൻ ''നെവർമൈൻറ്'' പറഞ്ഞിട്ട്, ആ കുട്ടി തെരണ്ടതിൽ തനിക്ക് ഇരട്ട സന്തോഷമാണെന്നും ഒരാൺകുട്ടിക്കു പുറമെ ധാരാളം പണവും കിട്ടുമെന്നും ജനസംസാരവും ശാസ്ത്രോക്തിയും താൻ വകവയ്ക്കുന്നില്ലെന്നും അവ തനിക്കു പുല്ലാണെന്നും പറഞ്ഞു.''

ഇവരുടെ സംഭാഷണം ഞാൻ കേട്ടു. എന്റെ നോട്ടം മുഴുവൻ പോലീസ് പാർത്ഥസാരഥി അയ്യംകാരുടെ മുഖത്തേയ്ക്കായിരുന്നു. അങ്ങനെ നോക്കി നിൽക്കേ എനിക്ക് പെട്ടെന്ന് ഒരോർമ്മ വന്നു. അവിടെ നിന്നവരിൽ കാന്താമണി മാത്രമേ എനിക്ക് പുതുമുഖമായുള്ളൂ. അയ്യംകാരും കിഴവിയും എനിക്കറിയാവുന്നവരാണ്. അവൾ അയ്യംകാർ ഗോത്രത്തിൽപ്പെട്ടതല്ലാ; സ്മാർത്ത ജാതിയാണ്. അവളുടെ ജ്യേഷ്ഠൻ ഗ്രാമ മുൻസിപ്പാണ്. അവളും പോലീസ് അയ്യംകാരും ചെറുപ്പത്തിൽ പ്രണയബദ്ധരായിരുന്നു. തൻമൂലം അയ്യംകാരും

മുൻസിപ്പും തമ്മിൽ പല പ്രാവശ്യം ശണ്ഠകൾ ഉണ്ടായി എന്നും അങ്ങനെയുള്ള ഒരു ഏററുമുട്ടലിൽ ഒരു കണ്ണിന് ശക്തിയായ ഒരടി കിട്ടി എന്നും അങ്ങനെ ആ കണ്ണ് പൊട്ടിപ്പോയി എന്നും ഞാൻ കേട്ടിരുന്നു. ആ കേൾവി മനസ്സിൽ വച്ചുകൊണ്ട്, സ്ത്രീകളുടെ സംഭാഷണം ശ്രദ്ധിക്കുന്നതിനിടയിലും അയ്യംകാരുടെ നയനചലനങ്ങളും മുഖത്തിന്റെ ഭാവപ്പകർച്ചകളും ഞാൻ സൂക്ഷിച്ചു. അപ്പോൾ എനിക്ക് ബോദ്ധ്യമായി ഞാൻ അവരെപ്പററി കേട്ടിരുന്നതെല്ലാം ശരിതന്നെ എന്ന്.

കിഴവിയോട് തനിക്കുള്ള പ്രേമം ഒട്ടുംതന്നെ ആറിപ്പോകാതെ ഇന്നും തഴച്ചു വളരുന്നു എന്ന് അറിയിക്കുവാൻ കണ്ണും മുഖവും കൊണ്ട് അദ്ദേഹം വളരെപ്പണിപ്പെടുന്നു എന്നും കാന്താമണിയെപ്പോലുള്ള യുവതികളുടെ സൗന്ദര്യത്തേക്കാൾ താൻ ഇഷ്ടപ്പെടുന്നത് പാട്ടിയുടെ സൗന്ദര്യമാണെന്ന് അവളെ മനസ്സിലാക്കുവാൻ അയ്യംകാർ വെമ്പൽ കൊള്ളുന്നുണ്ടെന്നും എനിക്ക് കാണാൻ കഴിഞ്ഞു. പക്ഷേ ആ അഭിനയത്തിൽ പാതിയും കള്ളത്തരമായിരുന്നു എന്നും എനിക്ക് മനസ്സിലായി.

എന്തെന്നാൽ, കാന്താമണിയേയും ആ കിഴവിയേയും സ്വകരങ്ങളാൽ സൃഷ്ടിച്ചുവിട്ട, ഇരുവർക്കും പിതാവായ ബ്രഹ്മദേവൻ പോലും കാന്താമണിയുടെ അടുത്ത് ആ കിഴവിയെക്കണ്ടാൽ കണ്ണു മൂടുമെന്നത് നിശ്ചയം. അങ്ങനെയുള്ള കിഴവിയോട് തന്റെ പ്രേമം അഭംഗുരമായി നിലനിൽക്കുന്നു എന്ന് അഭിനയിക്കുന്ന അയ്യംകാർ വിശ്വസിക്കുവാൻ കൊള്ളരുതാത്തവനാണെന്നെനിക്കു തോന്നി.

ഇക്കാര്യത്തിൽ മറെറാരു വിശേഷം കൂടിയുണ്ട്. ഞാൻ മരത്തിന്റെ മറവിൽ നിന്ന് അയ്യംകാരെ ശ്രദ്ധിച്ചുകൊണ്ടിരുന്നതുപോലെ തന്നെ, കാന്താമണിയും പാട്ടിയും കൂടെക്കൂടെ കടക്കണ്ണുകൊണ്ട് അയാളെ നോക്കുന്നുണ്ടായിരുന്നു. സ്ത്രീകൾക്ക് പാമ്പിനേക്കാൾ കൂർമ്മതയുള്ള കാതും പരുന്തിനേക്കാൾ കൂർമ്മതയുള്ള കണ്ണുമാണുള്ളത്. എങ്ങനെയും പാർത്ഥസാരഥി അയ്യംകാരുടെ ഉള്ളിലെ വിചാരം എന്നെപ്പോലെ തന്നെ അവരും മനസ്സിലാക്കിയിരിക്കുന്നു എന്ന് അവരുടെ മുഖഭാവം കൊണ്ട് എനിക്ക് സ്പഷ്ടമായി.

എന്നെ മാത്രം അവരാരും കണ്ടില്ല. ഞാനത്രമാത്രം ചെടികളുടേയും ഇലകളുടേയും ഇടയിൽ മറഞ്ഞുനിന്നിരുന്നു.

അങ്ങനെയിരിക്കേ, വില്പനക്കായി പെരുംകായവുംകൊണ്ട് ഇരുപതു വയസ്സ് തോന്നിക്കുന്ന ഒരു മലയാളി യുവാവ് അവിടെ എത്തി. പെരുംകായം ചില്ലറ വില്പനയാണയാൾക്ക് തൊഴിൽ. അവൻ പലതവണ ആ ഗ്രാമത്തിൽ വന്നു വില്പന നടത്തുന്നത് ഞാൻ കണ്ടിട്ടുണ്ട്. അയാളെപ്പററി വെറൊന്നും ഞാൻ വിചാരിച്ചിരുന്നില്ല. അവൻ കണ്ടാൽ മന്മഥൻ തന്നെ. കറുത്ത കണ്ണും നീണ്ട മൂക്കും ചുരുണ്ടു ചുരുണ്ടു കിടക്കുന്ന മുടിയും അവനിൽ ആർക്കും മോഹം ജനിപ്പിക്കും. എനിക്കും മോഹമുണ്ടായി.

ആ മലയാളി കിണററിന്നരുകിൽ വന്നിരുന്ന് കിഴവിയോട് കുടിക്കു വാൻ കുറച്ചു വെള്ളം ചോദിച്ചു. ആ യുവാവിനെ കണ്ടതോടെ കാന്താമണി ഞടുങ്ങിപ്പോയി. അയാളും അവളെ ഉററുനോക്കി. അവളുടെ ഇടുപ്പിൽ ഇരുന്ന കുടം വഴുതി താനേ വീണുപോയി. അതു വെള്ളത്തോടെ നിലംപതിച്ചു. അവഠം അത് കുനിഞ്ഞെടുത്ത് ''അയ്യോ, ഞാനെന്തുചെയ്യും അമ്മാ? എൻെറ കുടം അടപോലെ പതുങ്ങിയല്ലോ. അമ്മ ശിക്ഷയായി എന്നെ കെട്ടിത്തൂക്കു മല്ലോ'' എന്ന് കേണു.

അവഠം മേൽവസ്ത്രം അയച്ച് ഉയർന്ന മലയിലേക്ക് കണ്ണോടിച്ചു നിന്നു.

കാന്താമണിയും ആ മലയാളി യുവാവും തമ്മിൽ അതിരു കവിഞ്ഞ സ്നേഹത്തിലാണെന്ന് ദൂരെനിന്നു തന്നെ എനിക്കു മനസ്സിലായി. പിന്നീട് ഞാനതു തിരക്കിയപ്പോഠം, അവളുടെ പിതാവ് പാർത്ഥസാരഥി അയ്യംകാർ വളരെക്കാലം മലയാളത്ത് ഉദ്യോഗമായിരുന്നു എന്നും കൊച്ചുകുട്ടികഠം അവിടെവച്ചാണ് വളർന്ന് പ്രായപൂർത്തിയായതെന്നും അവിടെവച്ച് കാന്താ മണിയും ആ യുവാവും തമ്മിൽ ഇഷ്ടമായി, അതു നാഠംതോറും വളർന്നു വന്നുഎന്നും വെളിപ്പെട്ടു. സബ്ഇൻസ്പെക്ടർ ദ്രവ്യലാഭത്തെ ഉദ്ദേശിച്ച് കാന്താമണിയെ, കളക്ടർ ഉദ്യോഗത്തിൽ നിന്ന് പെൻഷൻപററിപ്പിരിഞ്ഞ് കന്തലാപുരം ജമീനിൽ ദിവാനായ അൻപത്തിയഞ്ചുകാരൻ ശ്രീനിവാസാചാ രിയർ എന്ന ആളിന് വിവാഹം ചെയ്തു കൊടുത്തു. ശ്രീനിവാസാചാര്യ രുടെ കൂടെയുള്ള ജീവിതം കാന്താമണിക്കിഷ്ടവുമല്ല. ഇതെല്ലാം ഞാൻ പിന്നീടറിഞ്ഞ വസ്തുതകളാണ്.

അന്ന് കിണററിൻകരയിൽ എൻെറ കൺമുന്നിൽ നടന്ന കാര്യങ്ങഠംക്കു ശേഷമുണ്ടായത് ഞാൻ വിവരിക്കാം. കാന്താമണി കുടം ഇടുപ്പിൽ വച്ചും കൊണ്ട് ''ഞാൻ എങ്ങനെ വീട്ടിലേക്ക് ചെല്ലും? ഞാൻ ഇതിനെന്തു ചെയ്യും?'' എന്നിങ്ങനെ വിങ്ങിക്കരഞ്ഞ് അവിടെനിന്നു പോയി. പക്ഷേ, സത്ര ത്തിൽ മാതാപിതാക്കൻമാരുടെ അടുക്കലേക്കല്ലാ അവഠം പോയത്. ആ പ്രദേശത്തിന് പടിഞ്ഞാററായി ഒഴുകുന്ന നദിയുടെ കരയിലേക്കായിരുന്നു അവളുടെ യാത്ര. വെള്ളം കുടിച്ചു കഴിഞ്ഞ് ആ മലയാളിയും അങ്ങോട്ടു തന്നെയാണ് പോയത്. ഇതിനിടയിൽ എനിക്ക് സന്ധ്യാവന്ദനത്തിന് സമ യം അടുക്കുകയും വീട്ടിൽനിന്ന് വളരെ ദൂരം നടന്നു ക്ഷീണിക്കുകയും ചെയ്തിരുന്നതിനാൽ ഞാൻ വീട്ടിലേക്ക് തിരിച്ചുപോന്നു. വൈകിട്ട് എൻെറ ഗ്രാമത്തിലെ വൈദികൻ സുന്ദരശാസ്ത്രി വീട്ടിലേക്കുവന്ന് എന്നോട് പെട്ടെന്നു പറഞ്ഞു:— ''അറിഞ്ഞില്ലേ, കഥകഠം ഒന്നും അറിഞ്ഞി ല്ലേ? കാര്യങ്ങഠം അദ്ഭുതംതന്നെ'' എന്ന് ബഹളിപിടിച്ചു പറഞ്ഞു.

''കാര്യം പറയൂ വാദ്ധ്യാരെ, ഉണ്ടായതെന്തെന്ന് പറഞ്ഞിട്ട് ഈ ബഹളി പിടിച്ചാൽ അതായിരുന്നു കേഠംക്കാൻ സൗകര്യം'' എന്നു ഞാൻ.

''സത്രത്തിൽ സബ്ഇൻസ്പെക്ടർ പാർത്ഥസാരഥിഅയ്യംകാർ ശങ്കരനാഥൻ കോവിലിൽനിന്ന് വന്നുചേർന്നിട്ടുണ്ട്. അദ്ദേഹം ഒരു പെൺകുട്ടിയേയും കൊണ്ടുവന്നു. അദ്ദേഹത്തിന്റെ മകൾ, അവൾ അതീവ സുന്ദരി. രംഭയേയും തിലോത്തമയേയും മററും അവളുടെ കാലിൽകെട്ടി അടിക്കണം. അവളുടെ പേര് കാന്താമണി. നാക്കിൽ വെള്ളം ഊറുന്നു അത് പറയുമ്പോൾ തന്നെ. കാന്താമണി........കാന്തമണി. എന്തു സുന്ദരമായ പേര്....... .... രസം ഒഴുകുന്നു... ........''

ഇങ്ങനെ സുന്ദരശാസ്ത്രി കാന്തമണിവർണ്ണന തുടരവേ ഞാൻ അത് തടഞ്ഞ്, ''ബാക്കി ചരിത്രംകൂടിപ്പറഞ്ഞില്ലല്ലോ, അത് കേൾക്കട്ടെ''എന്ന് നിർബന്ധിച്ചു.

''ആ കാന്താമണിയെക്കാണാതായിരിക്കുന്നു എന്നു പറഞ്ഞ് രാവിലെ മുതൽ അന്വേഷിച്ചു നടപ്പായിരുന്നു. ഇപ്പോൾ അംബാസമുദ്രത്തുനിന്ന് ഒരു കമ്പിസന്ദേശം വന്നുപോൽ. ഇന്ന് പകൽ മൂന്നു മണിക്ക് കാന്താമണിയും ഒരു മലയാളി യുവാവും തമ്മിൽ വിവാഹം നടന്നിരിക്കുന്നു എന്നും'' എന്ന് ശാസ്ത്രി വർണ്ണിച്ചു.

കുറെ ദിവസങ്ങൾ കഴിഞ്ഞ് മറെറാരു ആശ്ചര്യം നടന്നു. തലനരപ്പൻ പോലീസ് പാർത്ഥസാരഥി അയ്യംകാരും അന്നു കിണററു കരയിൽ അദ്ദേഹത്തിന്റെ പ്രേമവീക്ഷണങ്ങൾക്ക് ലക്ഷ്യമായിരുന്ന കിഴവിയും റംഗൂണിലേക്ക് ഒളിച്ചോടിപ്പോയി എന്ന്. പിന്നീട് കിഴവി പഴയതുപോലെ മുടി വളർത്തിയെന്നും പാർത്ഥസാരഥി അയ്യംകാരുമവളും ഭാര്യാഭർത്താക്കൻമാരെപ്പോലെ ജീവിക്കുന്നു എന്നും അയ്യംകാർ അവിടെ ഒരു നാട്ടുക്കോട്ട ചെട്ടിയുടെ ജോലിക്കാരനായി നല്ല ശമ്പളവും വാങ്ങി ക്ഷേമമായി കഴിയുന്നു എന്നും റംഗൂണിൽ നിന്ന് കത്തുവന്നു.

## 8. ഉജ്ജയിനി

''കൺമണി, നാം ശക്തിധർമ്മത്തെ കൈക്കൊണ്ടിരിക്കുന്നു. എനിക്ക് നീയാണ് ശക്തി. നീ മരിച്ചാൽ ഞാനുടൻ ചുടലയിൽ കേറും.'' ഇത് വിക്രമാദിത്യ രാജാവ് പട്ടമഹിഷി ശ്രീമുഖിയോട് പറഞ്ഞതാണ്. അപ്പോൾ രാജ്ഞി പറഞ്ഞു:— ''ഉജ്ജയിനിപുരത്തെ മഹാകാളിയുടെ അരുളപ്പാടാൽ അങ്ങേയ്ക്ക് ആയുസ്സ് ആയിരം വർഷമാണ്. അതിൽ ഒന്നു കുറച്ച് എനിക്കും.''

''എനിക്ക് തൊള്ളായിരത്തിത്തൊണ്ണൂററി ഒൻപത് വയസ്സായി പോ ലും.'' രാജാവ് ദീർഘശ്വാസത്തോടെ പറഞ്ഞു.

രാജ്ഞി:– ''നാഥാ, അങ്ങ് എന്റെ കുമാരനാണ്. എന്റെ ചൊൽപ്പടി നിൽക്കൂ. ധർമ്മം സ്ത്രീയാണേർപ്പെടുത്തിയത്. വ്രതം, തപസ്സ്, പൂജ, ആഹാരം, വീട്, പള്ളിക്കൂടം ഇവയെല്ലാം ഏർപ്പെടുത്തിയതും സ്ത്രീ തന്നെ. ധർമ്മം ഉണ്ടായതും പെൺമൂലം. സ്ത്രീ അമ്മയാണ്, പെണ്ണിനെ പുരു ഷാർദ്ധം എന്നു കരുതാതെ, അത് തനിക്കവകാശപ്പെട്ടതെന്നുള്ള വിശ്വാസ ത്താൽ പകുതി അവളേയും പകുതി തന്നെത്തന്നെയും സ്നേഹിക്കേണ്ട ആവ ശ്യമില്ലാ എന്ന് പുരുഷൻ വളരെക്കാലമായിപ്പറഞ്ഞുവരുന്നു. അതിനും പകവീട്ടുന്നത് സ്ത്രീ തന്നെ. ആണിനോട് പകവീട്ടി, ആ ദുഃഖത്തിൽ താനും മുഴുകുന്നു.

ശിവൻ പാതി, ശക്തി പാതി എന്നപോലെ എപ്പോഠം പുരുഷൻ സ്ത്രീയെക്കരുതുന്നുവോ അപ്പോഠം പുരുഷന് മേന്മ ലഭിക്കുന്നു. കലി യുഗാവസാനത്തിൽ ഇത് പൂർണ്ണമായും സംഭവിക്കും.''

''അപ്പോഠം നമ്മുടെ ദേവി മഹാകാളിയുടെ പേരെന്തായിരിക്കും?'' വിക്രമാദിത്യൻ ചോദിച്ചു.

ശ്രീമുഖി പറഞ്ഞു:– ''അപ്പോഠം മഹാകാളി, 'നിത്യ കല്ല്യാണി ഉജ്ജ യിനി' എന്ന പേരിലറിയപ്പെടും.''

രാജാവ്:– ''ഇതിന് ആരെല്ലാം സാക്ഷി?''

രാജ്ഞി:– ''ഇതിന് ദേവനും, പഞ്ചഭൂതങ്ങളും മനുഷ്യമൃഗ പക്ഷി കീടാദി ജന്തുക്കളും സാക്ഷി. ആ മഹാകാളിയും ഇതിനു സാക്ഷിയാണ്.''

''ശരി'' എന്നു മൂളിക്കൊണ്ട് രാജാവ് അവിടെ ഇരുന്നു. അടുത്ത നാഠം രാവിലെ അവർ ഇരുവരും ക്ഷേത്രത്തിലെത്തി. അവിടെ ദേവിയുടെ തിരു മുടിയിൽ ''നിത്യകല്ല്യാണി ഉജ്ജയിനി'' എന്ന് രത്നങ്ങളാൽ ആലേഖനം ചെയ്യപ്പെട്ടിരുന്നു. അതുകണ്ട് രാജദമ്പതികഠം തൊഴുതു വണങ്ങി ആഹ്ലാ ദിച്ചു. മൂന്നാംനാഠം വിക്രമാദിത്യൻ അരമനയിൽ ഒരു പൊന്നിൻതൂണ് നാട്ടി അതിൽ ''പെണ്ണിനെ രക്ഷിക്കുന്നവർ കണ്ണ് കാണുന്നവരാണ്; സ്ത്രീ കണ്ണുള്ളവളാണ്. അവഠം ജനനിയുമാണ്. വന്ദേമാതരം'' എന്ന് എഴുതിച്ചു. ഈ കഥ ശാക്തേയ ശാസ്ത്രത്തിലുള്ളതാണ്. ലോകോപകാരാർത്ഥം ഇതു വെളിപ്പെടുത്തുന്നു.

# 9. കടൽ

ഒരു ദിവസം വൈകിട്ട് വേദപുരം കടൽത്തീരത്ത് മണലിൽ ഞാൻ ഏകനായി കിടക്കുകയായിരുന്നു. പകൽ ബഹുദൂരം നടക്കേണ്ടി വന്നതിനാൽ ക്ഷീണം കൊണ്ട് ഞാൻ ആ കിടപ്പിൽ ഉറങ്ങിപ്പോയി. അപ്പോൾ ഞാനൊരു സ്വപ്നം കണ്ടു. അത് വിവരിക്കാം:—

നടുക്കടലിൽ ഒരു ദ്വീപ്. അവിടെ ഒരു വലിയ കൊട്ടാരം. അതോട് ചേർന്ന് ഒരു പൂന്തോട്ടം. തോട്ടത്തിൽ ഒരു കൊച്ചരുവിയും. അരുവിക്കരയിൽ പുൽത്തട്ടിൽ പതിനാറു വയസ്സ് തോന്നിക്കുന്ന ഒരു കന്യക ഇരിപ്പുണ്ട്. എന്നെക്കണ്ടയുടൻ അവൾ എഴുന്നേററ് അരമനയ്ക്കുള്ളിലേക്ക് ഓടിപ്പോയി. ഞാൻ അവളെ പിൻതുടർന്നു. വഴിയിൽ ഒരുഗ്ര സർപ്പം കിടക്കുന്നു. എന്നെ കണ്ടപ്പോൾ അത് ഫണം വിരിച്ച് എന്റെ നേരെ കടിക്കുവാൻ പാഞ്ഞു. ഞാൻ ഭയന്നോടി. പാമ്പും പിറകേയുണ്ട്. വളരെ ദൂരം ഞാൻ ഓടി. അങ്ങനെ കടൽത്തീരത്തെത്തി. ഞാൻ കടലിൽ ചാടി. കടലിലെ കൊടുങ്കാററ് ഒരു തിരമാലയെ മൂത്ത പനമരത്തിന്റെ പൊക്കത്തിൽ അടിച്ചുയർത്തി; മറെറാന്ന് മൂന്നു പനമരത്തിന്റെ അളവിൽ താഴോട്ടു വീണു. എങ്ങനെയോ, ആ അലകളിൽപ്പെട്ട് ഞാൻ മരിച്ചില്ലാ. കുറേനേരം കഴിഞ്ഞപ്പോൾ അലകൾ അടങ്ങി. ഞാൻ നീന്തിക്കൊണ്ടേ ഇരുന്നു. എത്ര നീന്തിയിട്ടും കര കാണാനില്ല. കൈകൾ കുഴഞ്ഞു തുടങ്ങി. എനിക്കു വയ്യാതെയായി. ഞാൻ കുലദൈവങ്ങളെ വിളിച്ചു. അപ്പോൾ ഒരു കിഴവൻ തോണി തുഴഞ്ഞുവരുന്നു. "ചേട്ടാ, ചേട്ടാ, എന്നെക്കൂടി ആ തോണിയിൽ കയററൂ. ഞാൻ കൊടുങ്കാററിൽപ്പെട്ട് തീരെ അവശനായിക്കഴിഞ്ഞു" എന്നു ഞാൻ അപേക്ഷിച്ചു. അയാൾ എന്നെ തോണിയിൽ കേററി മുന്നോട്ടു തുഴഞ്ഞു. എനിക്ക് പോകുന്നവഴിയേപ്പററി ഒരു തുമ്പുമില്ല. ഞാൻ ചോദിച്ചു: "ചേട്ടാ, കരയ്ക്കടുക്കുവാൻ എത്രനേരം വേണ്ടിവരും?" അയാൾ മറുപടി ഒന്നും പറയാതെ തിന്നുവാൻ കുറെ അരിമാവും ഒരു പാത്രം വെള്ളവും തന്നു. ആ തോണിയിലിരുന്നു ഞാൻ ഉറങ്ങിപ്പോയി. (സ്വപ്നത്തിനുള്ളിൽ ഒരുറക്കം) ക്ഷീണം കുറെ മാറിയപ്പോൾ ഞാൻ കണ്ണുതുറന്നു. കര കാണാറായി. വഞ്ചി കരക്കടുത്തപ്പോൾ കിഴവൻ എന്നെ ഇറക്കിവിട്ടു. അയാൾ തോണി തിരിച്ചു വീണ്ടും തുഴഞ്ഞുപോയി.

ഞാൻ അയാളോട് പലതും ചോദിച്ചു. പക്ഷേ മറുപടി ഒന്നും അയാൾ പറഞ്ഞില്ല. കണ്ണിൽ നിന്നു മറയുംവരെ ഞാൻ ആ തോണിയും നോക്കി നിന്നു. അനന്തരം ആ ദ്വീപിനുള്ളിലേക്ക് കുറേ ദൂരം നടന്നു. ഉടൻ കാണാം,

മുൻപു കണ്ട ആ അരമന; ആ പൂന്തോട്ടവും, നീരുറവയും, പുൽത്തകിടിയുമെല്ലാം. മുൻപ് കണ്ടതുപോലെതന്നെ ആ കന്യകയും ഇരിപ്പുണ്ട്. എന്നെ കണ്ട ഉടൻ അവൾ എഴുന്നേററ് കൊട്ടാരത്തിലേക്കോടി. ഇപ്രാവശ്യം ഞാനവളെ പിൻതുടർന്നില്ല. ആ പാമ്പിനെ അത്രമാത്രം ഭയമായിരുന്നു. പാമ്പ് പിൻതുടരുന്നുണ്ടോ എന്ന് കൂടെക്കൂടെ തിരിഞ്ഞുനോക്കിക്കൊണ്ട് ഞാൻ കടൽത്തീരത്തേയ്ക്കാണ് ഓടിയത്. പാമ്പിനെക്കണ്ടതേയില്ല. എങ്ങനെ എങ്കിലും ഈ ദ്വീപിൽ നിന്നു രക്ഷപ്പെടണമെന്നുള്ള ആധിയായിരുന്നു എനിക്ക്. പക്ഷേ പോകുന്നതിനു മുൻപ് ആ കന്യക ആരെന്നറിയണമെന്നും എനിക്കാഗ്രഹമുണ്ടായിരുന്നു. എനിക്ക് വിശപ്പും ദാഹവും വർദ്ധിച്ചു. അതിന് വല്ല മാർഗ്ഗവുമുണ്ടോ എന്നു തിരഞ്ഞു അവിടെ ഞാൻ ചുററി നടന്നു. വളരെ ദൂരം നടന്നപ്പോൾ ഒരു ചെറു വീട് കണ്ടു. ഞാൻ അതിനുള്ളിൽ കയറി നോക്കി. ഒരു വിഘ്നേശ വിഗ്രഹം അവിടെ പ്രതിഷ്ഠിച്ചിട്ടുണ്ട്. ആ മൂർത്തിയുടെ മുന്നിലായി ഒരിലയിൽ, ചോറ്, കറി, പായസം മുതലായ ഭക്ഷണസാധനങ്ങളും, ഒരു കുടത്തിൽ വെള്ളവും, അതിനടുത്ത് പുഷ്പം, ചന്ദനം മുതലായ പൂജാദ്രവ്യങ്ങളും ഒരുക്കി വച്ചിരിക്കുന്നത് ഞാൻ കണ്ടു. നിവേദ്യ സാധനങ്ങൾ എടുത്ത് ഭക്ഷിച്ചാലോ എന്ന് വിശപ്പിന്റെ ആധിക്യത്താലെനിക്കു തോന്നി. ഉടൻ മറെറാരു ചിന്ത—"കഴിഞ്ഞ ജൻമത്തിൽ ചെയ്ത പാപത്തിന്റെ ഫലമായിട്ടാണ് ഈ ദ്വീപിൽ വരുവാനും, ഇത്ര വളരെ കഷ്ടപ്പെടുവാനും ഇടയായത്. ഏതോ പുണ്യപുരുഷൻ പൂജാദികൾക്കായി ഒരുക്കിവച്ചിരിക്കുന്ന സാധനങ്ങൾ ഞാനെടുത്തു ഭക്ഷിച്ചാൽ അത് കൂടുതൽ പാപത്തിനിടയാകും. അതിനാൽ അപഹരണം പാടില്ല." പക്ഷേ, വിശപ്പ് സഹിക്കവയ്യ. പൂജയും നിവേദ്യവും ഞാൻ തന്നെ നിർവ്വഹിച്ച് ആ ആഹാരസാധനങ്ങൾ ഭക്ഷിക്കുന്നതിൽ പാപമില്ല എന്നുറച്ച് കുളിക്കുവാൻ സൗകര്യം തിരക്കി ഞാൻ പുറത്തിറങ്ങി. അടുത്തുതന്നെ ഒരു ഊററ് ഉണ്ടായിരുന്നു. അതിലിറങ്ങിക്കുളിച്ച് പൂജ കഴിപ്പാനായി ഞാൻ വീണ്ടും ദേവസന്നിധിയിലെത്തി. അവിടെ ആ വിഗ്രഹം മാത്രമുണ്ട്! ചോറും കറികളും പൂജാദ്രവ്യങ്ങളും ഒന്നും കാൺമാനില്ല! എനിക്ക് വിശപ്പ് കത്തിക്കാളുന്നു. ഞാൻ പ്രാർത്ഥിച്ചു "സ്വാമി, വേദപുരത്ത് എത്തിയാലുടൻ ഞാൻ മുപ്പത്തിമൂന്ന് തേങ്ങായുടച്ച് വേണ്ട പൂജാദികളെല്ലാം ചെയ്യാം. എന്നെ ഈ ആപത്തിൽനിന്നു രക്ഷിപ്പാറാകണമേ."

സ്വപ്നത്തിൽ അടുത്തപടി എനിക്കോർമ്മയില്ല. ആപത്തുകൾ പലതും സംഭവിച്ചു. വീണ്ടും സ്വപ്നം ഓർമ്മയിൽപ്പെട്ടു. ഞാൻ തിരമാലകളിൽപ്പെട്ട് നീന്തുകയാണ്. പ്രളയഭീതിയാണെനിക്ക് ഉണ്ടായത്. കൈകാലുകൾ തളർന്നു. കണ്ണുകളിൽ ഇരുട്ടു കേറി. പ്രജ്ഞ തെളിഞ്ഞിട്ടില്ല. സമുദ്രത്തെ തുള്ളിത്തുള്ളിയായി ഉടച്ചുനശിപ്പിക്കുവാനെന്നപോലെ വായു കൊടുങ്കാററായി മാറി. ആത്മാവിനെ യമദൂതർ പന്താടുംപോലെ കടലലകൾ എന്നെ പന്താടി. കുലദൈവമായ വിനായകനെ ഞാൻ വീണ്ടും സ്മരിച്ചു. "പിള്ള

യാർദേവാ, എന്നെ വേദപുരം കരയിലെത്തിച്ചാൽ അങ്ങയുടെ തൃപ്പാദത്തിൽ ഞാൻ മൂവായിരത്തി മുന്നൂറ് തേങ്ങാ ഉടക്കാം. സ്വാമി എന്നെ രക്ഷിച്ചാലും, രക്ഷിച്ചാലും'' എന്നു കേണു. അല്പസമയത്തിനുള്ളിൽ കൊടുങ്കാററു ശമിച്ചു. അങ്ങോട്ട് ഒരു തോണി തുഴഞ്ഞുവന്നു. തോണിയുടെ ഭംഗി അവർണ്ണനീയംതന്നെ! മയിൽമുഖം വച്ചിണക്കിയ തല. സ്വർണ്ണവർണ്ണത്തിലൊരരയന്നംപോലെ ആ വഞ്ചി നീങ്ങിക്കൊണ്ടിരുന്നു. അത് സാവധാനം എന്നരികിലെത്തി. അതിൽ സുന്ദരനായ ഒരു വീരകുമാരൻ ഇരിപ്പുണ്ട്. അദ്ദേഹം തോണിക്കാരനോട് എന്നെ അതിൽ കയററുവാൻ ആജ്ഞാപിച്ചു. ഞാൻ തോണിയിൽ ആയതോടെ എൻെറ മനഃകായങ്ങളുടെ ആധിവ്യാധികളെല്ലാം മറഞ്ഞു. യൗവ്വനം തുളുമ്പുന്ന ഒരു പുരുഷൻെറ തൻേറടവും ഉത്സാഹവുമെനിക്കുണ്ടായി. തോണിയിലുണ്ടായിരുന്ന ആ രാജപുരുഷൻെറ കയ്യിൽ ഒരു വേൽ ഞാൻ കണ്ടതായി ഓർക്കുന്നു. അപ്പോൾ ഞാൻ കണ്ണു തുറന്നു. വേദപുരം കടൽത്തീരം. നേരം പകലായി. ഞാൻ മണൽപ്പുറത്ത് കിടക്കയാണ്.

എനിക്കു വിശ്വാസം വരുന്നില്ല. കണ്ണു തുടച്ചു ചുററുപാടും മിഴിച്ചു നോക്കി. ദ്വീപും കൊടുങ്കാററും സ്വപ്നം മാത്രമായിരുന്നു എന്നെനിക്ക് തെളിഞ്ഞു. എങ്കിലും ആ ദ്വീപിൽ വച്ച് എന്നെക്കണ്ടയുടൻ ഓടിമറഞ്ഞ ആ സുന്ദര കന്യകയുടെ രൂപം ഇപ്പോഴും കൺമുന്നിൽ നിൽക്കുന്നു. തോണിയിലുണ്ടായിരുന്ന ആ ദിവ്യപുരുഷനെയും പിന്നീട് എനിക്ക് മനസ്സിലായി............ഞാൻ വീട്ടിലെത്തി.

വേദപുരത്ത് മൗനസ്വാമികൾ എന്ന ഒരാളുണ്ട്. അദ്ദേഹത്തോട് ഞാൻ സ്വപ്നവൃത്താന്തങ്ങളെല്ലാം പറഞ്ഞ് ഒടുവിൽ ആ സ്ത്രീ ആരായിരുന്നു എന്നു ചോദിച്ചു. ''നിന്നെ രക്ഷിച്ചതാരെന്ന് നിനക്കറിഞ്ഞുകൂടാ. ആ കന്യകയ്ക്ക് നിന്നോട് ദയവു തോന്നി. രണ്ടാമത് നിന്നെ തോണിയിൽ കയററിയ രാജകുമാരൻ കയ്യിൽ ഒരു വേൽ ധരിച്ചിരുന്നത് നീ കണ്ടില്ലേ? അതാണ് നിനക്ക് പെണ്ണായിത്തോന്നിയത്. നിന്നെ ദുഃഖസാഗരത്തിൽ വീഴ്ത്തിയ ആ സ്ത്രീ തന്നെയാണ് പിന്നീട് വേലായി വന്ന് നിന്നെ രക്ഷിച്ചത്''' എന്ന് അദ്ദേഹം വിശദീകരിച്ചു. ശക്തിയാണ് വേൽ എന്നും അതാണ് ആത്മാവിന് തുണ എന്നും എനിക്ക് വെളിവുണ്ടായി. താമസിയാതെ ഒരു സുദിനം നോക്കി വേദപുരത്തിലെ പിള്ളയാർക്ക് മൂവായിരത്തി മുന്നൂറ് നാളികേരം ഉടയ്ക്കണമെന്ന് ഞാൻ ദൃഢനിശ്ചയം ചെയ്തു.

# 10. വാൾപ്പയററ്

മാർകഴി മാസം നാലാം വാരം. അതികഠിനമായ തണുപ്പ്. അതും വേദപുരം കടലോര പട്ടണമാണ്. തണുപ്പ് വർദ്ധിച്ചു. ഒരു ദിവസം രാത്രി, ശീത ഭയത്താൽ ആരോഗ്യശാസ്ത്രത്തെപ്പോലും വിഗണിച്ച് മുറിക്കുണ്ടായിരുന്ന നാല് ജന്നലുകൾ പോലും അടച്ച് കാററ് കേറാതെ ഭദ്രമാക്കി ഞാൻ കിടന്നു.

പാതിരാവായപ്പോൾ ഞാൻ ഉണർന്നു. അതിനും കാരണം തണുപ്പു തന്നെ. വടക്കൻ കാററ് ശക്തിയായി വീശുന്നു. വടക്കുവശത്തുള്ള ജന ലിൻെറ കതകുകൾ തന്നെത്താൻ തുറന്നുപോയി. എഴുന്നേററ് ചെന്ന് ജന്ന ലടക്കുവാൻ മടി. ഈ തണുപ്പിൽ കിടക്കയുടെ ചൂടുവിട്ടെഴുന്നേററ് വാതി ലടക്കുന്നവനാര്? എന്തുചെയ്യേണ്ടു എന്ന് വിഷാദത്തോടെ ആലോചിച്ചു കൊണ്ട് ഞാൻ കിടന്നു. ഇതിനിടയിൽ മഴയും തുടങ്ങി. എൻെറ പല്ല് കൂട്ടിഅടിച്ചു തുടങ്ങി.

വരുന്നതു വരട്ടെ എന്ന ധൈര്യത്തോടെ, ജന്നൽക്കതകു ചാരുവാൻ ഞാൻ കിടക്കവിട്ട് എഴുന്നേററു.

അപ്പോളതാ, ശംഖുവിളിച്ച് ചെണ്ടയും കൊട്ടി ഒരു പണ്ടാരം പാടി ക്കൊണ്ടു വരുന്നു. വർഷംതോറും മാർകഴി മാസത്തിൽ ഭാവി പറയുന്ന ഒരു വള്ളുവൻ വന്ന് പാതിരാ സമയത്ത് വേദപുരം വീഥികളിൽ സ്തോത്രങ്ങൾ പാടിക്കൊണ്ട് ശംഖു വിളിച്ച്, ചെണ്ടയുമടിച്ച് നടക്കുക പതിവുണ്ട്. അവൻ തന്നെയായിരിക്കും ഈ ആൾ എന്നു കരുതി ഞാൻ ആദ്യമൊക്കെ ഗൗനി ക്കാതിരുന്നു. പക്ഷെ, പെട്ടെന്ന് അയാളുടെ സംഗീതധ്വനി മധുരമായി എൻെറ ചെവിയിൽപെട്ടു. എന്ത്? ഇത് ആ പഴയ വള്ളുവനല്ലല്ലോ! ഇത് ഒരു പുതുശബ്ദമായിരിക്കുന്നല്ലോ എന്നുറച്ച് കാററും തണുപ്പും വക വയ്ക്കാതെ ജന്നലിന്നരികെ ഞാൻ സ്വല്പം നിന്നു. മുറിക്കുള്ളിലായിട്ടു പോലും എൻെറ കൈകാലുകൾ വിറയ്ക്കുന്നുണ്ടായിരുന്നു.

വസന്തകാല സായാഹ്നത്തിൽ അരമനപ്പൂങ്കാവിൽ ഒരു രാജകുമാരൻ കാററുകൊള്ളുവാൻ നടക്കുംപോലെ ആ പണ്ടാരം മഴയിൽ നടന്നു പോക യാണ്. ബ്രഹ്മാനന്ദത്തിൽ ലയിച്ച് അയാൾ ഭക്തിഗാനം പാടി:—

> പൂശുന്നതു തിരുനീറാം
> പുന്നാരം പെരുമ്പാമ്പാം
> പേശുന്നതു തിരുവായാൽ
> വേദംപോൽ കാണുകെടീ.

അവൻ പാടിക്കൊണ്ടിരുന്ന രാഗത്തിൽ ഈ പാട്ട് ഇപ്പോഴും എന്റെ ചെവികളിൽ മുഴങ്ങുന്നു. അത് ഒരമാനുഷഗാനം തന്നെ. മനുഷ്യർ പാടും പോലെയല്ല. "എടോ, പണ്ടാരം, അവിടെ ഒന്നു നില്ക്കൂ" എന്നു ഞാൻ വിളിച്ചു പറഞ്ഞു. അയാൾ അവിടെ നിന്നു. "താൻ കഴിഞ്ഞ വർഷം പാടി വന്നവനാണെന്നു തോന്നുന്നില്ലല്ലോ. താനാര്?" എന്നു ചോദ്യം ചെയ്തു. "ഞാൻ കഴിഞ്ഞ വർഷം പാടി വന്നവന്റെ മകൻ. ഞാൻ പാടിയത് തിരുച്ചാഴൽ" എന്നായിരുന്നു അവന്റെ മറുപടി. ഒരധികപ്രസംഗിയാണവൻ എന്നെനിക്കു തോന്നി. "പേരെന്താ?" ഞാൻ ചോദിച്ചു. "എന്റെ പേര് നെടുമാടൻ" എന്നു മറുപടി. "ശരി പൊയ്ക്കോളു" എന്നു ഞാൻ അയാളെ യാത്രയാക്കി. അയാൾ നാലഞ്ചടി നടന്നിട്ട് തിരിഞ്ഞു നിന്നു ചോദിച്ചു:—

"അയ്യരേ, താങ്കളുടെ പേരെന്ത്?"

"എന്റെ പേർ കാളിദാസൻ" എന്നു ഞാൻ.

"ഓഹോ, വാരികകൾക്കും മററും കഥകൾ കൊടുക്കാറുള്ള കാളിദാസൻ തന്നെയോ?" ശെടാ! ഇയാൾ വാരികവായനക്കാരനോ! എന്നു ഞാൻ അത്ഭുതപ്പെട്ടു. വീണ്ടും:— "അനിയാ, നെടുമാടാ, നിന്നെ സംഗീതം ആരു പഠിപ്പിച്ചു? ഇത്രകാലം നീ എവിടെയായിരുന്നു?" ഞാൻ തിരക്കി.

അയാൾ:— "അയ്യർ, ഞാൻ മഴയത്തും താങ്കൾ നനയാതെ മുറിക്കകത്തും നിന്ന് നീണ്ടകഥ തുടങ്ങുകയാണല്ലോ. മുകളിൽനിന്ന് താഴെ ഇറങ്ങിവരു. തിണ്ണയിലിരുന്ന് നമ്മൾക്ക് സംസാരിക്കാം. ഞാൻ പലനാളായി വിചാരിക്കുന്നു നിങ്ങളോടും വളരെക്കാര്യങ്ങൾ സംസാരിക്കാൻ. ഇറങ്ങി വരുന്നോ?"

ഇതുവളരെ ആശ്ചര്യമായിരിക്കുന്നല്ലോ എന്നു വിചാരിച്ച് ഞാൻ താഴത്തേയ്ക്കിറങ്ങി. അയാൾ തിണ്ണയിൽ ഇരുന്നു. ഒരു റാന്തൽ വിളക്കും എന്റെ കൈയിൽ ഉണ്ടായിരുന്നു. അയാളുടെ കൈയിലും ഒരു വിളക്കുണ്ടായിരുന്നു. ഞങ്ങൾ പരസ്പരം നോക്കി. ആപാദചൂഡം നോക്കി. അയാൾ വെറും മൊട്ടത്തലയൻ. നീണ്ടശരീരം ഒട്ടുംതന്നെ മാംസളമല്ല. എങ്കിലും കാഴ്ചയിൽ കരുത്തും തൻേറടവും തോന്നിക്കും. ദേഹത്തു തുണി ഒന്നും അണിഞ്ഞിട്ടില്ല. ഒരു മുണ്ട് അരയിലുണ്ട്. തുള്ളിത്തുള്ളിയായി ദേഹത്ത് ഒഴുകുന്ന മഴവെള്ളം തുടച്ചുകളയാൻ അവൻ മുതിരുന്നില്ല. തണുപ്പുകൊണ്ട് മുഖത്തിനൊരു മാററവും അയാൾക്കില്ല. എനിക്ക് അയാളെക്കണ്ടയുടൻ ഹംസത്തിന്റെ ഓർമ്മയാണുണ്ടായത്. ആദ്യമായി അയാൾ നടക്കുന്നതു കണ്ടപ്പോൾ എനിക്കു തോന്നി:— ഈയാൾ അന്നനട നടക്കുന്നല്ലോ എന്ന്. പിന്നീടും, ക്ഷേത്രങ്ങളിൽ കാണാറുള്ള ഹംസവാഹനം എത്ര അഴകും ശോഭയുമുള്ളതായിത്തോന്നുന്നുവോ അതുപോലുള്ള ഒരു വശീകരണശക്തി അയാളുടെ മുഖത്തും ഉണ്ടെന്ന് എനിക്കു തോന്നി. ഞാൻ ചോദിച്ചു:— "എന്നോട് എന്തൊക്കെയോ ചോദിക്കുവാൻ വളരെ നാളായി ഉദ്ദേശിക്കുന്നു എന്ന് പറഞ്ഞല്ലോ. ചോദിച്ചോളൂ."

നെടുമാടൻ: "അങ്ങയോട് ചോദ്യങ്ങരം പലതും ചോദിക്കാനുണ്ടെന്ന് ഞാൻ പറഞ്ഞില്ല. അങ്ങയുമായി സംഭാഷണം ചെയ്യുവാൻ പലനാളായി ഞാൻ ആഗ്രഹിക്കുന്നു എന്നാണ് പറഞ്ഞത്. അങ്ങ് എന്തെങ്കിലുമൊക്കെ ചോദിക്കൂ. ഞാൻ ഉത്തരം പറയാം. അതാണെനിക്ക് ആഗ്രഹമുള്ള സംഭാഷണം."

ഇതു വലിയ നേരമ്പോക്കായല്ലോ എന്നു മനസ്സിൽക്കരുതിക്കൊണ്ട് ആദ്യം ചോദിച്ചവ തന്നെ ഞാൻ ആവർത്തിച്ചു. "നിങ്ങരം സംഗീതം എവിടെ പഠിച്ചു? ഇത്രനാളും എവിടെയായിരുന്നു?" പണ്ടാരംപറഞ്ഞു: "അരിവൂർ വീണാരഘുനാഥഭട്ടരുടെ മകൻ ആഞ്ജനേയ ഭട്ടരുടെ കൂടെ സംഗീതം അഭ്യസിച്ചു. ഇത്രനാളും ഞാൻ അവിടെയായിരുന്നു."

അപ്പോരം ഞാൻ:— "അനിയാ, നെടുമാടാ, നീ ജാതിയിൽ വള്ളുവനാണല്ലോ. രഘുനാഥഭട്ടർ, ആഞ്ജനേയഭട്ടർ എന്നെല്ലാം പേരുകരം കേരംക്കുമ്പോരം അവർ ബ്രാഹ്മണരാണെന്നു തോന്നുന്നു. നിങ്ങളുടെ ജാതിക്കാർ ബ്രാഹ്മണരുടെ സമീപത്തുകൂടി പോയാൽ അവർക്ക് തീണ്ടൽ ദോഷം പററുമെന്നു കേരംക്കാറുണ്ടല്ലോ. അങ്ങനെയിരിക്കെ, നീ അവരുടെയടുക്കൽ നിന്നു സംഗീതം എങ്ങനെ പഠിച്ചു?"

അതിന് മാടൻ പറകയാണ്:— "താങ്കളുടെ ചോദ്യത്തിന് മറുപടി പറയണമെങ്കിൽ എന്റെ കഥ ആരംഭം മുതൽ തുടങ്ങണം. അത്ര സമയം ക്ഷമയോടെ ഇരിക്കാമോ?"

"ഇരിക്കാം, ഇരിക്കാം" ഞാൻ ഉടനടി സമ്മതിച്ചു. മാടൻ കഥ തുടങ്ങി:— "ഇരുപത്തിആറു വർഷങ്ങരംക്കുമുൻപ് ഞാൻ വേദപുരത്ത് ജനിച്ചു. ചോറു തരുവാൻ കഴിവില്ലാതെ വന്നതുമൂലം നാലുവയസ്സായപ്പോരം അച്ഛൻ എന്നെ ഒരു സർക്കസ്സുകമ്പനിക്കാരനു വിററു. അതിസമർത്ഥമായ വേലകരം ചെയ്ത് ആ കമ്പനിയിൽ ഞാൻ കീർത്തിനേടി. വയസ്സ് പന്ത്രണ്ടായപ്പോരം അരിവൂരിൽ ഞങ്ങരം പോയി. കമ്പനി മാനേജരായ മഹാരാഷ്ട്ര ബ്രാഹ്മണന് എന്റെ പരിപാടികരം അഭിമാനം വളർത്തി. അരിയൂർ എന്നത് ഒരു വലിയ ജമീൻദാരുടെ രാജധാനി നഗരമാണ്. അവിടെ തങ്ങളുടെ കമ്പനി രണ്ടുമാസം പരിപാടികരം നടത്തി. അങ്ങനെയിരിക്കെ, എന്റെ യജമാനനായ രായർക്ക് പ്രായം വളരെ ആയതിനാൽ താമസിയാതെ തന്നെ കമ്പനി പിരിച്ചുവിട്ട് പണ്ഡരീപുരത്ത് ഒരു വീടു വാങ്ങി ആയുശ്ശിഷ്ടം ഹരിഭക്തിയിൽ ചെലവഴിക്കണമെന്ന ചിന്തയുദിച്ചു. അദ്ദേഹവും ജമീൻദാരുമായി വലിയ കൂട്ടുകെട്ടായിരുന്നു. ജമീൻദാർ ആയുധ പയററിൽ അതിസമർത്ഥനാണ്. എങ്കിലും സഹായത്തിന് ഒരു സേവകനെ നോക്കിയിരിക്കയായിരുന്നു, അദ്ദേഹം. ആ സ്ഥാനത്തേക്ക് രായർ എന്നെ ശുപാർശ ചെയ്തു. ഇക്കാലമത്രയും എന്റെ അച്ഛനും രായരും തമ്മിൽ കത്തിടപാടുകരം നടന്നുവന്നു. പല പട്ടണങ്ങളിലും അച്ഛൻ എന്നെ വന്നു കാണാറുമുണ്ടായി

രുന്നു. ജമീൻദാർ എനിക്ക് അരമനയിൽത്തന്നെ ആഹാരവും തന്ന് സ്വന്തം മകനെന്നപോലെ സംരക്ഷിച്ചു. അന്നാട്ടിലെ ഭാഗവതരായ ആഞ്ജനേയ ഭട്ടരുടെ കീഴിൽ ഞാൻ സംഗീതം അഭ്യസിച്ചു. യോഗാഭ്യാസവും എനിക്കറിയാം. വാൾപ്പയററിലും ഞാൻ സമർത്ഥനാണ്. ആറു ഭാഷകൾ എനിക്കു വശമാണ്. സംഗീതം, നൃത്തം, മൃദംഗവായന, ആനകേററം, കുതിരസ്സവാരി, കമ്പടി, ഗുസ്തി ഇങ്ങനെയുള്ള പല തൊഴിലുകളും എനിക്കറിയാം.'' ഇതിനിടയിൽ സൂര്യനുദിച്ചു. പ്രഭാതകിരണങ്ങളിൽ അവൻെറ രൂപം അതിസുന്ദരമായിരുന്നു.

അപ്പോൾ അവനെ നോക്കി ഞാൻ:— ''ഇന്ന് എൻെറ വീട്ടിലാവട്ടെ പ്രഭാതഭക്ഷണം. നിങ്ങളുടെ വാൾപ്പയററിലെ അടവുകൾ എന്നെ സ്വല്പം കാണിക്കൂ'' എന്ന് ക്ഷണിച്ചു. അയാൾ സമ്മതഭാവത്തിൽ തലകുലുക്കിയിട്ട് വീണ്ടും പറഞ്ഞു:—

''വാൾപ്പയററിൽ എനിക്ക് തുല്യനായി ഈ നാട്ടിൽ ഒരാൾ മാത്രമേയുള്ളൂ. ഞാൻ വീട്ടിൽ പോയി ആയുധങ്ങളുമെടുത്ത് അയാളെയും കൂട്ടിക്കൊണ്ടുവരാം'' എന്നു പറഞ്ഞു അയാൾ പോയി .. .... .. അഞ്ചുമണിയോടെ അയാൾ മടങ്ങിവന്നു. അവൻ ശരിക്കും മൂർച്ചയുള്ള പോർവാളുകൾ കൊണ്ടുവരുമെന്നായിരുന്നു എൻെറ വിചാരം. പക്ഷേ, കൊണ്ടുവന്നതോ! രണ്ടു മൊണ്ണക്കത്തികൾ. വെണ്ണമുറിക്കാവുന്ന സർക്കസ്സുകാരുടെ വാളുകൾ! എതിരാളിയെക്കൊണ്ടുവരാമെന്ന് ഏററിരുന്നു എങ്കിലും അയാളെ അവിടെയൊക്കെത്തിരക്കിയിട്ടും കണ്ടില്ലാ എന്നും അടുത്തുതന്നെ ഒരുദിവസം അയാളേയും കൊണ്ടുവരാമെന്നും ഇന്ന് തനിയെ വാൾവീശൽ കാണിക്കാമെന്നും അയാൾ പറഞ്ഞു. അങ്ങനെതന്നെ എന്നു മൂളിയിട്ട് ഞാൻ അയാൾക്ക് കാപ്പിയും പലഹാരവും കൊണ്ടുവന്നു. അയാൾ അവ ഭക്ഷിച്ചുകൊണ്ടിരിക്കുമ്പോൾ കുള്ളസ്വാമികൾ എന്ന യോഗീശ്വരൻ അവിടെ വന്നു. അദ്ദേഹത്തെ കണ്ടയുടൻ നെടുമാടൻ എഴുന്നേററുവണങ്ങി: ''ജയരാം, രാമമഹാരാജ്'' എന്ന് സ്തുതിച്ചു. പിന്നീട് വളരെ നേരം അവർ മലയാളത്തിൽ സംസാരിച്ചുകൊണ്ടിരുന്നു. എനിക്ക് ആ ഭാഷ പരിചയമില്ലാത്തതുകൊണ്ട് ആ സംഭാഷണം ഞാൻ ശ്രദ്ധിച്ചില്ല. കുള്ളസ്വാമികളെ ഞാൻ ഗുരുവായിട്ടാണ് സങ്കല്പിച്ചിട്ടുള്ളത്. അതിനാൽ കടയിൽ പോയി പഴം വാങ്ങിക്കൊണ്ടു വന്ന് അദ്ദേഹത്തിന് പാലും പഴവും ഞാൻ കൊടുത്തു. അവർ വളരെ സാവധാനം ആഹാരം കഴിച്ചു. അതിനുശേഷം വെററിലത്തട്ടം കൈയിലെടുത്ത് മേൽനിലയിലുള്ള പൂജാമുറിയിലേക്ക് ഞാൻ അവരെ ക്ഷണിച്ചു. രണ്ടുപേരും മുകളിലേക്കു വന്നു. അവരെ മഞ്ചത്തിൽ ഇരുത്തി ആദരവോടെ ഞാൻ താമ്പൂലം കൊടുത്തു. നെടുമാടൻ വെളിയിൽ നിന്നും ഒരു കസേര എടുത്തു കൊണ്ടുവന്ന് മഞ്ചത്തിനു സമീപം ഇട്ടു. അയാൾ കസേരയിൽ നിന്നു കൊണ്ട് മഞ്ചത്തിൻെറ ചങ്ങലകൾ അഴിച്ചു ചുമരോടു ചേർത്ത് മഞ്ചം ചാരിവച്ചു. ഇത്രയും കഴിഞ്ഞ് അയാൾ എന്നെ നോക്കിപ്പറഞ്ഞു:— ''എനിക്കു

സമമായി കത്തി വീശുവാൻ ഈ നാട്ടിൽ ഒരുവനേയുള്ളു എന്ന് ഞാൻ പറഞ്ഞ തോർമ്മയുണ്ടല്ലോ. അത് ഈ സ്വാമികൾ മാത്രമാണ്''' എന്ന്. ഞാൻ അതു കേട്ട് പകച്ചു നിന്നുപോയി.

പെട്ടെന്ന് അവർ ഇരുവരും ഓരോ വാൾ കയ്യിലെടുത്തു പയററു തുട ങ്ങി. വളരെ നേരം അവർ പൊരുതു. അതു ഞാൻ ശ്വാസമടക്കി നോക്കി നിന്നു. അത്ര വീറോടുകൂടിയതായിരുന്നു അവരുടെ പ്രകടനം. ഒരാളും മടുക്കുന്നില്ല. ആരുടേയും തല ഏതു നിമിഷവും പോയേക്കാം എന്നു ഞാൻ ഭയന്നുവിറച്ചു.

കുറേനേരം കഴിഞ്ഞ്, അവർ വാളുകൾ താഴെ വച്ച് അനായാസം പഴയ പടി മലയാളത്തിൽ സംഭാഷണം തുടങ്ങി. അനന്തരം എന്നോടു യാത്രപറഞ്ഞ് നെടുമാടൻ അവിടെനിന്നു പുറത്തിറങ്ങി. സ്വാമികൾ എന്നോടു പറഞ്ഞു:— ''കാളിദാസാ, ഈ നെടുമാടൻ രാജയോഗംകൊണ്ട് ചിത്തത്തെ നിയന്ത്രിച്ച വനാണ്. അവന്, യോഗസിദ്ധിക്ക് വാൾപ്പോര് ഒരു മാർഗ്ഗമായി ഈശ്വ രൻ കാണിച്ചുകൊടുത്തു. ഇവനെപ്പോലെ ഒരഭ്യാസി ലോകത്തിലില്ല. എങ്കിലും, കൊത്തുവാൻ വരുന്ന പാമ്പിനെപ്പോലും കൊല്ലുകയില്ല എന്ന ദൃഢമായ അഹിംസാവ്രതം കൈക്കൊണ്ട മഹായോഗി ആയതിനാൽ കൊല പാതകത്തിനിടവരുത്തും എന്ന ഭയത്താൽ മൂർച്ചയേറിയ കത്തികൾ അവൻ കൈകൊണ്ട് തൊടുകപോലും ചെയ്യുകയില്ല. മെയ്വഴക്കം വളർത്തുന്ന ഹഠ യോഗ വിദ്യകളിൽ ഒന്നായി അതിനെ കണക്കാക്കിയിരിക്കയാണവൻ. നിങ്ങളെ പ്പോലെയുള്ള മാന്യൻമാരുടെ മുമ്പിൽ മാത്രമേ അവൻ സ്വസാമർത്ഥ്യം പ്രകടിപ്പിക്കാറുള്ളു. അതും സർക്കസിലെ കത്തികൾ മാത്രം കൊണ്ട്! നമ്മുടെ നാട്ടിലെ വള്ളുവർകുലത്തിൽ ഇങ്ങനെ ഒരു മഹാനുണ്ടല്ലോ എന്ന് നിങ്ങൾ അത്ഭുതപ്പെട്ടേയ്ക്കും. നമ്മുടെ ഹിന്ദുസ്ഥാനത്ത് പരദേശി പ്പണ്ടാരങ്ങളെ അസാമാന്യ വിരുതൻമാരായിപ്പുകഴ്ത്തി ചെലവിനും കൊടു ത്തു സംരക്ഷിക്കുന്നതു കാണുമ്പോൾ, ഇതൊരാശ്ചര്യമായി നിനക്കു മേലിൽ തോന്നുകയില്ല. പരദേശവേഷം കണ്ടാൽ നീ നമസ്ക്കരിക്കണം. ഏതു പുററിൽ ഏതു പാമ്പെന്ന് എങ്ങനെ അറിയും? നിനക്ക് മേലും മഹാ ത്മാക്കളുടെ ദർശനം ഉണ്ടാവട്ടെ'' എന്നദ്ദേഹം അനുഗ്രഹിച്ചു.

ഞാൻ ഹിന്ദുസ്ഥാനത്തിൻെറ മഹിമകൾ ചിന്തിച്ച് വന്ദേമാതരം എന്നു വാഴ്ത്തി സ്വാമികളെ കൈകൂപ്പിത്തൊഴുതു. അദ്ദേഹം ''ജീവ'' എന്ന് ഉച്ചരിച്ച് യാത്ര പറഞ്ഞു പിരിഞ്ഞു.

# 1. സ്ത്രീ

വേദപുരത്തിൽ, ധർമ്മവീഥിയിൽ വാദ്ധ്യാർ ബ്രഹ്മരായ അയ്യർ എന്നൊരു ബ്രാഹ്മണനുണ്ട്. അദ്ദേഹം ശാക്തേയ മതക്കാരനാണ്. 'ശക്തി പൂജ' നടത്തുന്നവരിൽ ചിലർ മധുമാംസഭോജനം ചെയ്യുന്നവരാണ്. ഈ വാദ്ധ്യാര് അങ്ങനെയുള്ള ആളല്ല; ''ശുദ്ധ ശൈവ''മാണ്. എന്നുവെച്ചാൽ, ആട്ടിൻകുട്ടിയെ മാംസഭുക്കാക്കിയാലും അദ്ദേഹത്തെ അങ്ങനെ മാററിയെടുക്കാൻ സാദ്ധ്യമല്ലെന്നു സാരം. ഇംഗ്ലീഷിലും ഫ്രഞ്ചിലും തികഞ്ഞ പണ്ഡിതനാണ് അദ്ദേഹം. കുറച്ചു സംസ്കൃതവും അറിയാം. ഭഗവദ്ഗീത, വാല്മീകി രാമായണം, കുമാരസംഭവം എന്നീ കൃതിത്രയം പഠിച്ച ആളാണ് അദ്ദേഹം. വേദാന്ത വിചാരണയിൽ നല്ല പരിശീലനം നേടിയ അദ്ദേഹം കഥാകാലക്ഷേപം, പ്രവചനം മുതലായവ നടന്നാൽ തെററാതെ കേൾക്കാൻ പോകും. മിക്കവാറും കഥ കേട്ടു തിരിയെ വരുന്നത് അതൃപ്തിയോടെയായിരിക്കും. വീട്ടിൽ വന്ന് കഥാപ്രസംഗത്തിൽ കേട്ട ചില ആശയങ്ങളെ ഒരുമാസക്കാലം തർക്കവിഷയമായിക്കൊണ്ടുനടക്കും. ''പണ്ടെല്ലാം ഹിന്ദുക്കൾ നല്ല ബുദ്ധിശാലികളായിരുന്നു. ഉയർന്ന നിലയിലുള്ളവരായിരുന്നു. ഇനിയും അതിവേഗം ഉയരും അവർ. പക്ഷേ ഇക്കാലത്ത് ഈ കഥാകാലക്ഷേപവും കഥാപ്രവചനവും മററും നടത്തുന്ന ഹിന്ദുക്കളിൽ നൂററുക്ക് തൊണ്ണൂറും അരിവെയ്പു പണിക്കു പോകേണ്ടവരാണ്. അതെല്ലാം വേണ്ടെന്നുവെച്ച് ലോകത്തിനു ജ്ഞാനോപദേശം ചെയ്യാൻ വന്നിരിക്കയാണ്! ഇതൊരു വലിയ തൊല്ല, തൊന്തരവ്, കഷ്ടം, സങ്കടം, ഹിംസ, തലവേദന! ഇക്കാലത്ത് ഹിന്ദുക്കളെല്ലാം മഹാമണ്ടൻമാരായിട്ടാണ് കഴിയുന്നത്. നമ്മുടെയെല്ലാം തലച്ചോറിൽ ചിതലുപിടിച്ചിരിക്കയാണ്. എനിക്കാണെങ്കിൽ ഹിന്ദുക്കളുടെ ബുദ്ധിയെപ്പററി വിചാരിക്കുമ്പോൾ വയറെരിയും; സഹിക്കില്ല! പടകോനിയാദേശത്തു പോലും ശരാശരി നൂററുക്ക് ഇത്രയുംപേർ മൂഢൻമാരായിരിക്കുമോ എന്നറിയില്ല.'' ഇങ്ങനെ വാദ്ധ്യാർ നമ്മുടെ നാട്ടുകാരെപ്പററി ദൂഷണം പറഞ്ഞുകൊണ്ടിരിക്കും.

ഈ ബ്രഹ്മരായ വാദ്ധ്യാർക്ക് തമിഴിലും കുറച്ചു ജ്ഞാനമുണ്ട്. ഐറോപ്യൻ ശാസ്ത്രങ്ങളിൽ പലതും അദ്ദേഹം തമിഴിലാക്കിയിട്ടുണ്ട്. ചിലപ്പോൾ കവിതകൂടെ എഴുതാറുണ്ട്. അദ്ദേഹത്തിൻെറ കവിത അത്രമാത്രം ഉയർന്നതുമല്ല, താഴ്ന്നതുമല്ല; ഇടത്തരമാണ്. അദ്ദേഹത്തിനു സംഗീതത്തിൽ നല്ല ജ്ഞാനമുണ്ട്. പക്ഷേ പാടാൻ അറിയില്ല. തൊണ്ട ശരിയല്ല! താളം കടുകട്ടി. വലിയ വലിയ മൃദംഗക്കാരെല്ലാം ഇദ്ദേഹത്തെ കണ്ടാൽ ഭയപ്പെടും.

അദ്ദേഹം ഈ തെരുവിലിരുന്ന് വർത്തമാനം പറഞ്ഞാൽമതി, അടുത്ത തെരുവിലും കേൾക്കും. പകൽ പള്ളിക്കൂടത്തിലെ ജോലി കഴിഞ്ഞ്, വൈകുന്നേരം ആറു മണിമുതൽ വീട്ടിലെ തിണ്ണയിലിരുന്ന് വാദ്ധ്യാർ സ്നേഹിതൻമാരോട് സംഭാഷണം ചെയ്തുകൊണ്ടിരിക്കും — അല്ലാ, ഗർജ്ജനം ചെയ്തുകൊണ്ടിരിക്കും. പിന്നീട് അത്താഴമായി. അത്താഴം കഴിഞ്ഞ് കൈ കഴുകി, കൈയുണങ്ങുന്നതിനു മുമ്പേ തിണ്ണയിൽ വന്ന് ശബ്ദകോലാഹലം ആരംഭിക്കുകയായി. അയൽക്കാർ അദ്ദേഹത്തിന്റെ വീട്ടുതിണ്ണക്ക് 'ഇടിപ്പള്ളിക്കൂടം' എന്നാണ് പേരിട്ടിരുന്നത്. ആ ഇടിപ്പള്ളിക്കൂടത്തിൽ ദിവസവും വൈകിട്ട് നാലഞ്ചുപേരെങ്കിലും വന്നിരുന്ന് അദ്ദേഹത്തിന്റെ സംഭാഷണം കേട്ടുകൊണ്ടിരിക്കും. ആ നാലഞ്ചുപേർക്ക് ഇപ്പോഴും ചെവിക്കു തകരാറൊന്നും വന്നിട്ടില്ലെന്നത് എല്ലാവർക്കും ആശ്ചര്യകരമായ ഒരു സംഗതിയാണ്.

ഈ വാദ്ധ്യാരും ഞാനും സ്നേഹിതരാണ്. ഞാനും കൂടെക്കൂടെ ഇടിപ്പള്ളിക്കൂടത്തിൽ പോയി അദ്ദേഹത്തിന്റെ സംഭാഷണം കേൾക്കാറുണ്ട്. ഹിന്ദുക്കൾ പരമമൂഢരെന്ന അദ്ദേഹത്തിന്റെ അഭിപ്രായം മാത്രം ഞാൻ അംഗീകരിക്കില്ല. മറിച്ച് മററനേകം കാര്യങ്ങളിൽ അദ്ദേഹത്തിന്റെ അഭിപ്രായത്തോട് എനിക്ക് യോജിപ്പുണ്ട്.

നാലാം നാളാണ്; നല്ല മഴ; സായാഹ്ന സവാരിക്കു പോകാതെ ഞാൻ നേരം പോകാൻവേണ്ടി ഇടിപ്പള്ളിക്കൂടത്തിൽ ചെന്നു. അവിടെ വാദ്ധ്യാരുടെ ഗർജ്ജനാട്ടഹാസങ്ങൾ നടന്നുകൊണ്ടിരുന്നു. കേൾവിക്കാരുടെ പട്ടികയാണ് താഴെ കൊടുത്തിരിക്കുന്നത്:—

1. വീരാച്ചാമി നായക്കർ: (ഈ നായക്കർ ഒരു കുട്ടിയാനയെപ്പോലെ ഇരിക്കും; സർക്കാർ ഉദ്യോഗം; മുപ്പത്തിമൂന്ന് വയസ്സ്; അതിനകം ശരിക്കും കഷണ്ടി ബാധിച്ചു കഴിഞ്ഞിരിക്കുന്നു. നല്ല വ്യവഹാര കാര്യസ്ഥൻ. അധികം വർത്തമാനം പറയില്ല. കോപം വരുമ്പോൾ സ്വല്പം പൊടിയെടുത്ത് മൂക്കിലേക്കു വിടും.)

2. കൊങ്കണപട്ടർ: (ഇദ്ദേഹം പെരുമാൾകോയിൽ പട്ടരാണ്; ഏഴര അടി പൊക്കം; ആർക്കും അദ്ദേഹത്തെ എന്തും ചെയ്യാം; ഉടുതുണി പിടിച്ചു വലിക്കാം; മുൻപറഞ്ഞ വീരാച്ചാമിനായക്കർ ഇദ്ദേഹത്തിന്റെ തലയിൽ കാൽമണിക്കൂറിൽ ഒരിക്കൽ ഒരു കിഴുക്കു കൊടുക്കും. എന്നാലും കോപിക്കില്ല. ഇദ്ദേഹത്തിന്റെ ജാതകത്തിൽ കോപത്തിനുവേണ്ട ഗ്രഹമൊന്നും കയറിപ്പററിയിട്ടില്ല.)

3. നാരായണ ചെട്ടിയാർ: (പണക്കാരൻ; കുള്ളൻ; പലിശക്കു കൊടുക്കൽ വാങ്ങൽ; ഇടിപ്പള്ളിക്കൂടം ഈ രണ്ടു തൊഴിലുകൾക്കുപുറമേ മൂന്നാമതൊരു കാര്യത്തെ ഇദ്ദേഹം ഗൗനിക്കയേ ഇല്ല. ആഴ്ചയിലൊരിക്കൽ, വെള്ളിയാഴ്ച ഗണപതിക്കോവിലിൽ പോകും. അല്ലാതെ വീടുവിട്ട് പുറത്തെങ്ങും

പോവില്ല. ഇദ്ദേഹത്തിന് അന്തഃപുര ചെട്ടിയാരെന്നും ഒരു പേരുണ്ട്.)

4. ഗുരുസ്വാമി ഭാഗവതർ: (സംഗീത വിദ്വാൻ. കുട്ടികൾക്ക് പാട്ടും വാദ്യവും പഠിപ്പിച്ചു കൊടുക്കും. ശാരീരം കട്ടിപിടിച്ചത്.)

ഈ സഭയിൽ ഞാനും, പോയിച്ചേർന്നു. ബ്രഹ്മരായ വാദ്ധ്യാർക്ക് എന്നെ കണ്ടതോടെ കുറച്ചു സന്തോഷമുണ്ടായി.

''വരൂ, വരൂ. താങ്കൾക്കു രസമുള്ള ഒരു വിഷയത്തെപ്പററിയാണ് സംസാരിച്ചുകൊണ്ടിരുന്നത്'' അദ്ദേഹം പറഞ്ഞു.

''അതായത്, ഏതുവിഷയം?'' ഞാൻ ചോദിച്ചു.

''സ്ത്രീകളുടെ സംഭാഷണം.''

''സ്ത്രീകളെപ്പററിയുള്ള സംഭാഷണമോ? ശരി. നടക്കട്ടെ പ്രസംഗം.''

വാദ്ധ്യാർ ഗർജ്ജനം സമാരംഭിച്ചു:— ''ഞാൻ പറഞ്ഞ കാര്യം ചുരുക്കി ശക്തിദാസനു*വേണ്ടി ഒന്നുകൂടെ പറഞ്ഞാലേ തുടർന്നുള്ള ഭാഗങ്ങൾ അദ്ദേഹത്തിനു പിടികിട്ടൂ'' എന്നു പറഞ്ഞ് പൂർവ്വ കഥാഖ്യാനം ആരംഭിച്ചു.

ആ സമയം വീരാച്ചാമി നായക്കർ പൊടിയെടുത്ത് മൂക്കിൽ കയററിവിട്ട് കൊങ്കണപ്പട്ടരുടെ തലക്കിട്ട് ഒരു കിഴുക്കു കൊടുത്തു.

''ഈ ചില്ലറക്കളികളൊന്നും വേണ്ടാന്ന്. വാദ്ധ്യാരുടെ പ്രസംഗം നടക്കട്ടെ'' ഞാൻ പറഞ്ഞു.

വാദ്ധ്യാർ ഗർജ്ജനം തുടർന്നു:

''ഇന്ത്യയിൽ പുരുഷന്മാർക്കുപോലും വോട്ടവകാശമില്ല. അതായത് ജനങ്ങളുടെ ഇഷ്ടപ്പടി ആളെ നിയമിച്ച് ജനസഭപോലെ നടത്തുന്ന സർക്കാർ സൗകര്യം ഹിന്ദുക്കളുടെ ഇടയിലില്ല. ഹിന്ദുക്കൾക്ക് ബുദ്ധി സ്വല്പം. നമ്മുടെ നാട്ടിൽ ആണുങ്ങൾക്കില്ലാത്ത ഈ വോട്ടവകാശം വേറെ ചില നാടുകളിൽ പെണ്ണുങ്ങൾക്കുപോലും ഉണ്ട്. അതായത് ഭരണം ഇന്നതു പോലെ നടത്തണമെന്നു പറയാനുള്ള ബാദ്ധ്യത അന്നാട്ടിലെ സ്ത്രീകൾക്കു മുണ്ടെന്നർത്ഥം.

ആസ്ട്രേലിയ, ന്യൂസിലണ്ട്, ഡെന്മാർക്ക്, നാർവെ, യുണൈറഡ് സ്റേററ്സിൽ പാതി, കാനഡ എന്നീ നാടുകളിൽ സ്ത്രീകൾക്ക് വോട്ടവകാശമുണ്ട്. ഇംഗ്ലണ്ടിലും ഈ 'അനുഷ്ഠാനം' ഏർപ്പെടുത്തണമെന്ന് അന്നാട്ടുകാർ കലശലു കൂട്ടുന്നുണ്ട്. മുൻമന്ത്രി ആസ്ക്വിത്തില്ലേ, അദ്ദേഹം ഈ അഭിപ്രായമുള്ള കക്ഷിയെ എതിർത്തെങ്കിലും ഒടുവിൽ അനുകൂലിക്കുന്നതായാണ് കേൾക്കുന്നത്. അക്കഥ നില്ക്കട്ടെ.

തുർക്കി എന്നൊരു നാടിനെപ്പററി അറിയോ? അവിടെ, ദേ, ഇന്നലെ

---

*ഭാരതിയാരുടെ നാമാന്തരം.

വരെ സ്ത്രീകളെ പൊതിഞ്ഞുകെട്ടി വയ്ക്കുകയായിരുന്നു ഏർപ്പാട്. കസ്തൂരിഗുളിക ഡപ്പിയിലാക്കി ഭദ്രമായി അടച്ചുപൂട്ടി വെക്കാറില്ലേ? ദേ, അതുമാതിരി! തുറന്നാൽ വാസന പോകും! അല്ലാ നമ്മുടെ നാട്ടിൽ അനേകം പേർ ഇതുപോലെ ചെയ്യാറുണ്ട്. ചില ചില ജാതിക്കാർ. ഹിന്ദു സ്ത്രീകൾ മിക്കവാറും അടിമകളായിക്കഴിയുകയല്ലേ? നമ്മുടെ വീടുകളിൽ മുറിക്കുള്ളിൽ മൂടിവയ്ക്കുന്ന സമ്പ്രദായമില്ല. മുറിക്കുള്ളിൽ തന്നെ ഇരുന്നാലെന്ത്? കുടുംബം നശിച്ചു പോയില്ലേ? അടിമയെ വെള്ളം കോരാൻ തെരുവിലയച്ചാലെന്ത്, വീട്ടിൽ മുറിക്കുള്ളിൽ പൂട്ടിയിട്ടാലെന്ത്? ഏതു നിലയിലായാലും സ്വാമീ, അടിമ അടിമതന്നെയല്ലേ? മനുഷ്യജീവിക്ക് രണ്ടുതരത്തിലുള്ള അവസ്ഥകളുണ്ട്. ഏതും തന്നിഷ്ടം പോലെ ചെയ്ത് അതിൽ നിന്നും വരുന്ന സമ്പല്ലാഭങ്ങൾക്ക് സ്വയം ഉത്തരവാദിയായി വർത്തിക്കുന്ന ഒരവസ്ഥ. അതിനാണ് സ്വാതന്ത്ര്യം എന്നു പറയുന്നത്. തനിക്ക് ഇഷ്ടമുണ്ടെങ്കിലും ഇല്ലെങ്കിലും മററുള്ളവരുടെ ഇഷ്ടത്തിനനുസരിച്ചു നടക്കുന്ന അടിമയുടെ അവസ്ഥ മറെറാന്ന്. ആ അവസ്ഥയിലാണ് നമ്മുടെ സ്ത്രീകളെ നാം വെച്ചിരിക്കുന്നത്. ചുമ്മാ നുണക്കഥകൾ തട്ടിവിടുന്നതുകൊണ്ട് എന്തു പ്രയോജനം സ്വാമീ? നമ്മുടെ സ്ത്രീകൾ അടിമകൾ. അതിൽ സംശയമേവേണ്ട. ഹിന്ദുക്കളിൽ പുരുഷൻമാർക്ക് വോട്ടവകാശമില്ല. അവരുടെയിടയിൽ സ്ത്രീകൾ വെറും അടിമകൾ. ഹിന്ദുസ്ത്രീകളേക്കാൾ മെച്ചപ്പെട്ട നിലയിൽ വന്നിട്ടുണ്ട് ഇപ്പോൾ തുർക്കിസ്ത്രീകൾ. മിസ് എല്ലിസൻ എന്നൊരു ഇംഗ്ലീഷുകാരിപ്പെണ്ണ് ഒരു പുസ്തകം എഴുതിയിട്ടുണ്ട്; അതിനെപ്പററിയുള്ള അഭിപ്രായം ഇന്നലത്തെ പത്രത്തിൽ വന്നിരുന്നു. ആ അഭിപ്രായം എഴുതിയത് സിംഹളരാജ്യത്തെ ഒരു ബൗദ്ധൻ. അദ്ദേഹത്തിൻെറ പേര് ജിനരാജദാസർ എന്ന്. അദ്ദേഹം ഒരിംഗ്ലീഷുകാരിയെയാണ് കല്യാണം കഴിച്ചിരിക്കുന്നത്. തുർക്കി സ്ത്രീകളുടെ വിദ്യാഭ്യാസം, രാഷ്ട്രകാര്യങ്ങളിൽ അവർക്കുള്ള ഉത്സാഹം എന്നുവേണ്ട, എല്ലാ കാര്യങ്ങളിലും യഥോചിതം അവർ പുരോഗമിച്ചതിനെപ്പററി ഇംഗ്ലീഷുകാരിയുടെ പുസ്തകത്തിൽ പറഞ്ഞിരിക്കുന്നുവെന്ന് ആ ബൗദ്ധൻ എഴുതിയിട്ടുണ്ട്. "അയ്യോ, രാമാ, രാഘവാ, കേശവാ, വിശ്വാമിത്രാ!—നമുക്ക് സന്ധ്യാവന്ദനം സ്വല്പം അനധാളിച്ചല്ലോ."

ഇങ്ങനെ അദ്ദേഹം പ്രസംഗത്തിൽ നിന്നു സ്വല്പം ശ്വാസം വിടാൻ വിരമിച്ച തക്കം നോക്കി ഒരു വികടവാക്കു പറഞ്ഞ ഉടനെ അദ്ദേഹത്തിൻെറ ശിഷ്യനായ കൊങ്കണപ്പട്ടർ ഒരു ചിരിചിരിച്ചു. വീരാച്ചാമി നായക്കർ മേൽപടി ഭട്ടാചാര്യരുടെ തലയ്ക്കിട്ട് ഒരു കിഴുക്കു പാസ്സാക്കി, ഒരു വലി പൊടി നാസാദ്വാരത്തിലേയ്ക്കു തിരുകിക്കയററി.

വാദ്ധ്യാർ തുടർന്നു വീണ്ടും സംഭാഷണഘോഷം ആരംഭിച്ചു:—

"ഋതുവായതിനുശേഷം പെൺകുട്ടികളുടെ ഇഷ്ടമനുസരിച്ച് കല്യാണം നടത്തണം. പുരുഷൻെറ ക്രൂരത അസഹ്യമായിത്തീർന്നാൽ അവനെ

ത്യജിക്കാനുള്ള സ്വാതന്ത്ര്യം സ്ത്രീക്കു നൽകുന്ന നിയമവും ഉണ്ടാക്കണം. നാട്ടുകാർ അതിന് ദോഷം പറഞ്ഞു നടക്കരുത്. പെണ്ണു വേലയെടുത്ത് ഉണ്ണാൻ അനുവദിക്കരുത്. ഇക്കാര്യത്തിൽ യൂറോപ്യൻ സ്വാതന്ത്ര്യവാദികളു മായി ഞാൻ അഭിപ്രായഭിന്നത പുലർത്തുന്നു. പെണ്ണിനെ ജോലി ചെയ്തു സമ്പാദിച്ചു ജീവിക്കാൻ വിടരുത്. സ്ത്രീക്കു പിതൃസ്വത്തിൽ അവകാശം വെയ്ക്കണം, കല്യാണം കഴിഞ്ഞാൽ ഭർത്താവിന്റെ സ്വത്ത് അവളുടേതു മായിരിക്കണം. ഭാര്യയുടെ കൈയിൽ കാശു കൊടുക്കരുതെന്നു വാശിപിടി ക്കുന്നവൻമാരും ഉണ്ടല്ലോ. പെണ്ണ് ഇഷ്ടാനുസാരം സഞ്ചരിക്കണം. ഒററ യ്ക്കു സ്ത്രീജനങ്ങളെ കണ്ടാൽ അവരോട് മര്യാദയായി പെരുമാറണം. അങ്ങനെ മര്യാദയോടെ പെരുമാറാത്തവൻമാരെ ഗൃഹസ്ഥൻമാർ അകററി നിർത്തണം. അങ്ങനെയുള്ളവരോട് ഒരക്ഷരം മിണ്ടാൻ പോവറുത് ആരും തന്നെ. അങ്ങനെ പീടികത്തെരുവിലോ, റയിൽവേ സ്റേറഷനിലോ, കാശി നഗരത്തിൽ തന്നെയോ സ്ത്രീകൾ തനിച്ചു പോയാൽകൂടെ, പുരുഷൻമാർ അവരെ ബഹുമാനിക്കത്തക്കവണ്ണം ഇന്നേത്തീയതിവരെ വല്ല ഏർപ്പാടും നമ്മു ടെ നാട്ടിൽ ചെയ്തിട്ടുണ്ടോ ? എന്തു ചെയ്യാം! ഹിന്ദുക്കളിൽ നൂററുക്ക് തൊ ണ്ണൂറും മൂഢൻമാർ! അതെങ്ങനേയും കഴുവേറട്ടെ. പഠിപ്പുള്ള കൂട്ടരിൽ 'സ്ത്രീകൾക്ക് സ്വേച്ഛയാ എവിടെയും പോകാം, സ്വേച്ഛയാ സംസാരി ക്കാം' എന്നു നിശ്ചയിക്കണം. അതു സാദ്ധ്യമാകുന്ന രീതിയിൽ ആണു ങ്ങളെ ദണ്ഡിക്കതന്നെ വേണം. സ്വാധീനത്തിൽപെടാത്തവരെ ദണ്ഡിച്ച തുകൊണ്ട് എന്തു പ്രയോജനം സ്വാമി? എത്രനാൾ ഈ നാട്ടിലെ ചളിയിൽ മുഴുകിക്കിടക്കും നമ്മൾ? ഒച്ചിനെപ്പോലെ ആണും പെണ്ണും ഒരുമിച്ചു പിറ ക്കുന്നു. കൂടെപ്പിറന്നവൻ ആളായി ഭരിക്കുന്നു; കൂടെപ്പിറന്നവൾ അടിമ യായി മരിക്കുന്നു. അല്ലേ, സ്വാമി? ശുദ്ധ പാമര ജനങ്ങൾ!''

ആ സമയം എന്റെ കുട്ടി വീട്ടിൽ നിന്ന് ഓടിവന്ന് ഊണുകഴിക്കാൻ വിളിച്ചു. ഞാൻ എഴുന്നേററു....

''ബ്രഹ്മരായ വാദ്ധ്യാർ പറഞ്ഞ കാര്യത്തെപ്പററി താങ്കളുടെ അഭിപ്രാ യമെന്ത്?'' എന്ന് എന്നെ നോക്കിക്കൊണ്ട് കൊങ്കണപ്പട്ടർ ചോദിച്ചു.

ഞാൻ പറയുന്നതിനുമുമ്പേ വീരാച്ചാമി നായക്കർ മേൽപടി ഭട്ടാചാര്യ രുടെ തലയ്ക്കിട്ട് ഒരു കിഴുക്കു കൊടുത്തിട്ട് ഇങ്ങനെ പറഞ്ഞു: ''ഓയ്! താനൊന്നു ചുമ്മാതിരീടോ!''

അതുകേട്ടു ഞാൻ പറഞ്ഞു: ''ഭൂലോകത്തുള്ള പഞ്ചായത്തുകളൊന്നും എനിക്കു വേണ്ടാ, സ്വാമി. ആർക്കെങ്കിലും ഏതെങ്കിലും കാര്യം 'സിദ്ധി' യായി വേണമെങ്കിൽ 'ഓം ശക്തി' 'ഓം ശക്തി' എന്നു ജപിച്ചാൽ അവർ ക്കെല്ലാം ആ കാര്യം 'സിദ്ധി'യാകും. ഇതുമാത്രമാണ് എനിക്കറിയാവുന്ന വിഷയം.''

''അതു നേരാണ്'' എന്നു ബ്രഹ്മരായ വാദ്ധ്യാർ പറഞ്ഞതോടെ

ഇടിപ്പള്ളിക്കൂടം മുഴുവനും ''വാസ്തവം തന്നെ'' എന്നു യോജിച്ചു. ഞാൻ ആഹാരം കഴിക്കാൻ പുറപ്പെട്ടു.

## 2. തമിഴ്നാടിന്റെ പുനരുത്ഥാനം

**ജീ**വഹിംസ പാടില്ല. മധുമാംസാദികൾ കൊണ്ട് പലർക്കും ദോഷം സംഭവിക്കുന്നുണ്ട്. മധുമാംസവർജ്ജനം നിമിത്തമത്രേ ബ്രാഹ്മണർക്ക് വലിയ യശസ്സ്. അതു മഹത്തായ തപസ്യ തന്നെ. അതു കൃതയുഗത്തിനു വേരായി നില്ക്കുന്ന അനുഷ്ഠാനമാണ്.

എങ്കിലും തനിക്കു ചെയ്യാൻ വയ്യാത്ത ഒരു കാര്യം മറെറാരുത്തൻ ചെയ്യുന്നതു കണ്ട് അസൂയപ്പെടുന്നതു തെററുതന്നെ.

ഭക്ഷണം, വസ്ത്രധാരണം, കന്യാദാനം മുതലായ വിഷയങ്ങളിൽ മൂഢമായ കെട്ടുപാടും വിധികളും വിഘ്നങ്ങളും ബന്ധിക്കുന്നതുകൊണ്ട് ഒരു പ്രയോജനവും കിട്ടാനില്ല.

ലോകത്തിലെ മനുഷ്യരെല്ലാം ഒരു ജാതി. 'ഈ യുദ്ധത്തിൽ ഇത്രമാത്രം യൂറോപ്യൻമാർ അന്യായമായി നശിക്കുന്നല്ലോ' എന്നോർത്ത് ഞാൻ കണ്ണീർ തൂകാറുണ്ട്. സ്വദേശിപ്രസ്ഥാനത്തിൽ കുറെയെല്ലാം മുഴുകിയവനാണ്; എങ്കിലും യൂറോപ്യർ മരിക്കുന്നതിൽ എനിക്കു സമ്മതമില്ല. എല്ലാ മനുഷ്യരും ഒരേ വകുപ്പിൽപെട്ടവർ.

സകല മനുഷ്യരും സഹോദരർ. മനുഷ്യവർഗ്ഗം ഒരുയിർ. അങ്ങനെയിരിക്കെ നമ്മൾ ഒരു വീടിനുള്ളിൽ തന്നെ ആചാരഭിത്തികൾ കെട്ടി ''ഞാൻ വേറെ ജാതി, എന്റെ മച്ചുനൻ വേറെ ജാതി. ഇരുവരും ചേർന്ന് പന്തിഭോജനം പാടില്ല. അവനെ ഭ്രഷ്ടാക്കണം'' എന്നെല്ലാം പറയുന്നത് ശുദ്ധ മയത്തരമാണെന്നു കാണിക്കാനാണ് ഇത്രയെല്ലാം എഴുതിയത്.

തമിഴ്നാട്ടിൽ ജാതിസംബന്ധിച്ച മൂഢവിശ്വാസങ്ങളും ആചാരങ്ങളും ചടചടാന്നു തകർന്നുകൊണ്ടിരിക്കുന്നു.

അടുത്ത വിഷയം സ്ത്രീസ്വാതന്ത്ര്യം. തമിഴ്നാട്ടിലെ സ്ത്രീസ്വാതന്ത്ര്യകക്ഷിക്ക് അധിനായികയായി ജഡ്ജി സദാശിവയ്യരുടെ പത്നി മംഗളാംബികയാണ് പ്രശോഭിക്കുന്നത്. ശ്രീമതി ആനിബസൻറ് ഈ വിഷയത്തിൽ അവർക്ക് ഒരാദർശമായും പ്രോൽസാഹനകർത്രിയായും വിലസുന്നു.

ഇവർ രണ്ടുപേർമൂലമായി ഇപ്പോൾ ഭാരതദേശത്തിൽ യഥാർത്ഥമായ സ്ത്രീസ്വാതന്ത്ര്യം ഉദിക്കാറായി. ഇവരോട് തമിഴ്ജനതയ്ക്കു കടപ്പാടുണ്ട്.

ഈ കക്ഷിയുടെ ആദർശങ്ങൾ—സ്ത്രീകൾക്കു ജീവനുണ്ട്; മനസ്സുണ്ട്; ബുദ്ധിയുണ്ട്; അഞ്ച് ഇന്ദ്രിയങ്ങളുമുണ്ട്. അവർ മൃതയന്ത്രങ്ങളല്ലാ; ജീവനുള്ള സസ്യലതാദികളെപ്പോലെയുമല്ലാ; സാധാരണ പുരുഷൻമാരെ പോലെയാണ്; പുറമേ മാത്രമെ മാററമുള്ളൂ; ആത്മാവ് ഒരേമാതിരി—എന്നിങ്ങനെയാണ്.

ഇതെല്ലാം മറന്ന് സ്ത്രീകളെ ചക്കുമാടുകളെപ്പോലെ ഭാവിക്കുന്നവർ ഒരുകൂട്ടർ. പഞ്ഞിനിറച്ച തലയണകളായി കണക്കാക്കുന്നവർ വേറൊരു കൂട്ടർ. രണ്ടും തെററാണ്.

സ്ത്രീകൾക്ക് ഇഷ്ടമുള്ളവരെ വിവാഹം ചെയ്യാം. വിവാഹം ചെയ്ത പുരുഷന് പെണ്ണ് അടിമയല്ല; ജീവിതസഖിയാണ്. ജീവസന്ധാരണത്തിന് ഊന്നുകോൽ. ജീവന്റെ തന്നെ ഒരു പാതി. ശിവനും പാർവതിയും പോലെ. വിഷ്ണുവും ലക്ഷ്മിയും പോലെ. വിഷ്ണുവും ശിവനും പരസ്പരം അടിപിടികൂടിയെന്നു കള്ളക്കഥ പറയുന്ന പുരാണങ്ങളിൽ ശിവൻ പാർവതിക്കു പാതിയുടൽ നല്കിയെന്നും വിഷ്ണു ലക്ഷ്മിയെ മാർവിൽ ഇരുത്തിയിരിക്കുന്നുവെന്നും ബ്രഹ്മാവ് സരസ്വതിയെ നാവിൽ കൊണ്ടുനടക്കുന്നുവെന്നും ഉദ്ഘോഷിക്കുന്നുണ്ട്. പ്രപഞ്ചത്തിനു ആധാരഭൂതമായ മഹാതത്ത്വം സ്ത്രീപുരുഷ രൂപത്തിലാണ്; രണ്ടു കലകളായിട്ടാണ്. രണ്ടും പരിപൂർണ്ണമായി സമാനമായി വിളങ്ങുന്നു. വേണമെങ്കിൽ പെണ്ണ് ഒരണു കൂടുതൽ ഉയർന്നും വളർന്നും നില്ക്കുന്നുവെന്ന് പറയുന്നതായിരിക്കും യുക്തം.

എങ്കിലും ഇന്നു തമിഴ്നാട്ടിലൊഴികെ, ഭൂമണ്ഡലത്തിലെവിടെയും സ്ത്രീകളെ താഴെയും പുരുഷന്മാരെ മേലെയും കരുതി ജീവിക്കുന്ന അവസ്ഥ തെററായി ഗണിക്കപ്പെടുന്നു. സകല ദുഃഖങ്ങൾക്കും അസ്ഥിവാരമാണ് ഈ ഭാവന; അനീതികൾക്കെല്ലാം രക്ഷാകേന്ദ്രമാണ്; കലിയുഗത്തിന്റെ ഈററില്ലവുമാണ്.

ഈ കാര്യം തമിഴ്നാട്ടിലെ പല ബുദ്ധിമാന്മാരുടെ മനസ്സിൽ കയറി, സ്ത്രീസ്വാതന്ത്ര്യ സംഘം ഈ നാട്ടിൽ ബലപ്പെട്ടു വരുന്നതുകാണുമ്പോൾ എനിക്ക് എന്തെന്നില്ലാത്ത സന്തോഷമുണ്ടാകുന്നു. ഈ കാര്യത്തിലും തമിഴ്നാട് ഭൂമണ്ഡലത്തിന് ഒരുൽക്കൃഷ്ട മാർഗ്ഗസൂചികയായിത്തീരുമെന്നതിൽ ആക്ഷേപമില്ല.

അടുത്തത് മതബോധനത്തെപ്പററിയാണ്. ഇതിൽ ഭാരതദേശം—വിശേഷിച്ചും തമിഴ്നാട്—ഇന്നാദ്യമായിട്ടല്ലാ, വളരെ വളരെ നാളുകളായി നേതൃത്വപ്രഭ വീശിവിലസുന്നുവെന്നതു എല്ലാവർക്കും അറിയാവുന്ന കാര്യമാണല്ലോ. രാമാനുജം തമിഴ്നാട്ടിൽ പിറന്ന മഹാനല്ലേ? ആഴ്വാരന്മാരും നായന്മാരും അവതാരം കൊണ്ടത് തമിഴ്നാട്ടിലല്ലേ? പറയനെ നായനാർക്കു സമനാക്കി കോവിലിൽ പ്രതിഷ്ഠിച്ചതു ഈ തമിഴ്നാട്ടിലല്ലേ? ചിദംബരം

ക്ഷേത്രത്തിൽ നടരാജന് ഒരു ശ്രീകോവിൽ; പെരുമാളിന് ഒരു കോവിൽ. ശ്രീരംഗത്തു ഭഗവാന് ഒരു തുലുക്കത്തിയെ ഭാര്യയായി കല്പിച്ച് ആ ദേവിയെ തുലുക്കനാച്ചിയാർ എന്നു നാമകരണം ചെയ്ത് ആരാധിക്കുന്നു. 'എമ്മതവും സമ്മതം' എന്നു രാമലിംഗസ്വാമി പാടി.

ലോകത്തിലുള്ള മതഭേദങ്ങളെയെല്ലാം വേരോടെ പിഴുതുമാററി സർവ്വമതസമരസാദർശത്തെ സ്ഥാപിക്കണമെങ്കിൽ തമിഴ്നാടാണ് ഒന്നാംതരം രംഗം. ലോകം മുഴുവനും മതവിരോധമില്ലാതെ ഒരേ ദൈവത്തെ തൊഴുതു ജീവിക്കുവാൻ പോന്ന മഹാന്മാർ ഇപ്പോൾ തമിഴ്നാട്ടിൽ പിറന്നിരിക്കുന്നു. അതു സംബന്ധിച്ച് ഭൂമണ്ഡലത്തിൽ പുതിയ ഒരുണർവ് വരുത്താൻ തമിഴകത്തേ തുടങ്ങിവെക്കണമെന്നു നാം ആശിക്കുന്നു.

ഇതുവരെപ്പറഞ്ഞമാതിരി പരിപൂർണ്ണ സമത്വം ഇല്ലാത്ത ദിക്കിൽ പുരുഷന്മാരോടൊപ്പം കഴിഞ്ഞുകൂടില്ല എന്നു തീരുമാനിക്കുക; അങ്ങനെ തീരുമാനിക്കുമ്പോൾ പുരുഷന്മാരും പുരുഷജാതിയും ഏതെല്ലാം എത്രയെല്ലാം പീഡകൾ നമുക്കു ചെയ്താലും നാം ഭയപ്പെടരുത്. സഹോദരികളേ! ആറിലും ചാവും, നൂറിലും ചാവും. ധർമ്മത്തിനുവേണ്ടി മരിക്കുന്നവരും മരിക്കതന്നെ ചെയ്യും. അതുകൊണ്ട് സഹോദരികളേ, സ്ത്രീസ്വാതന്ത്ര്യത്തിൻെറ പേരിൽ ധർമ്മയുദ്ധം ആരംഭിക്കിൻ. നാം വിജയിക്കും. നമുക്കു പരാശക്തി സഹായമരുളും. വന്ദേമാതരം.

## 3. പതിവ്രത

ഇക്കാലത്ത് നുണകൾ പലതും ചിതറിപ്പോകുന്നുണ്ട്. പഴയ ആദർശങ്ങൾ പലതും തവിടുപൊടിയായിപ്പോകുന്നു. അനീതികൾ പലതും ഉടയുന്നു. പല അന്യായക്കാരും പാതാളത്തിൽ പതിക്കുന്നു.

ഇക്കാലത്ത് ആരെയെങ്കിലും ഭയന്ന് നമുക്കു തോന്നുന്ന സത്യങ്ങളെ മറച്ചുവെയ്ക്കാൻ പാടുള്ളതല്ല. പത്രങ്ങളാണ് ഇക്കാലത്ത് നേരു പറയാൻ പററിയ ഒന്നാംതരം ഉപാധി. പത്രാധിപൻമാർ ഇക്കാലത്ത് സത്യത്തിൻെറ അഭയകേന്ദ്രങ്ങളായി വിളങ്ങുന്നു.

"സ്ത്രീകൾ പതിവ്രതകളായിക്കഴിയണം" എന്ന് എല്ലാവരും ആശിക്കുന്നു. അതിലൊരു പ്രയാസമുണ്ട്: ആൺകുട്ടികൾ യോഗ്യൻമാരല്ല! ആണുങ്ങൾ തങ്ങളുടെ ഭാര്യയും പെൺമക്കളും പാതിവ്രത്യം പുലർത്തണമെന്നു എത്രകണ്ടു ശഠിക്കുന്നുവോ അത്രകണ്ട് ഇതര സ്ത്രീകളുടെ പാതിവ്രത്യാചരണത്തിൽ അവർക്കു ശാഠ്യം കാണുന്നില്ല. ഓരോരുത്തനും തൻെറ ജാതി സ്ത്രീകളെ പതിവ്രതകളെന്നു കരുതുന്നു.

ആണും പെണ്ണും പരസ്പരം വിശ്വാസമുള്ളവരായിരുന്നാൽ നന്മ വരും; പതിവ്രതയ്ക്കു വീര്യവും ശക്തിയും ഏറും. സാവിത്രി കാന്തനെ അന്തകനിൽ നിന്നു രക്ഷിച്ച കഥയിൽ ഒരു സത്യം അന്തർഭവിച്ചിട്ടുണ്ട്. എന്നാൽ പാതിവ്രത്യം ഇല്ലെന്ന കാരണത്താൽ ഒരു സ്ത്രീയെ ചിത്രവധം ചെയ്ത് ജാതിഭ്രഷ്ടയാക്കി ആരുമാരും അവളോടു ഉരിയാടുകപോലും ചെയ്യാതെ അധഃപതിപ്പിച്ച് തെരുവിൽക്കിടന്നു ചാവാൻ അനുവദിക്കുന്നത് അന്യായത്തിലും അന്യായമാണ്.

എടാ, പമ്പര വിഡ്ഢികളെ! ആണുങ്ങൾ പിഴച്ചാൽ പെണ്ണുങ്ങൾ എങ്ങനെ പതിവ്രതകളായിക്കഴിയും? സങ്കല്പത്തിൽ ഒരു കണക്ക് എടുത്തു നോക്കാം. ഒരു പട്ടണത്തിൽ ലക്ഷം ജനങ്ങൾ. അമ്പതിനായിരം ആണുങ്ങൾ. അമ്പതിനായിരം പെണ്ണുങ്ങളും. അവരിൽ നാൽപ്പത്തയ്യായിരം ആണുങ്ങൾ പരസ്ത്രീകളെ ഇച്ഛിക്കുന്നവരാണെന്ന് സങ്കല്പിക്കുക. അപ്പോൾ കുറഞ്ഞ പക്ഷം നാല്പത്തയ്യായിരം പെണ്ണുങ്ങൾ പരപുരുഷൻമാരുടെ ഇച്ഛയ്ക്ക് അധീനരാവണം എന്നു വരുന്നു. ഇക്കൂട്ടത്തിൽ ഇരുപതിനായിരം പുരുഷൻമാർ തങ്ങളുടെ ആഗ്രഹം ഒരുവിധം നിറവേററുന്നവരാണെന്നു വയ്ക്കുക. അതിനു കുറഞ്ഞപക്ഷം ഇരുപതിനായിരം സ്ത്രീകൾ വ്യഭിചാരിണികളായി വരണം. ആ ഇരുപതിനായിരത്തിൽ ഭ്രഷ്ടുകല്പിക്കപ്പെടുന്നവർ നൂറായിരിക്കും. മററുള്ളവർ ഭർത്താക്കൻമാരോടൊപ്പം കഴിഞ്ഞുകൂടുന്നു. പക്ഷേ അവളുടെ ഭർത്താവിനു മാത്രം അറിഞ്ഞുകൂടാ അവൾ വ്യഭിചാരിണിയാണെന്ന്. അറിഞ്ഞിട്ടും അതിൽ വലിയ പാപമൊന്നുമില്ലെന്നു കരുതി ചുമ്മാ ഇരിക്കുന്നവരും ഉണ്ട്.

അതുകൊണ്ട് മിക്കവരും വ്യഭിചാരിണികളോടൊന്നിച്ചാണ് കഴിയുന്നത്. ഇതിനിടയിൽ പാതിവ്രത്യം സംരക്ഷിക്കാൻവേണ്ടി സ്ത്രീകളെ പുരുഷൻമാർ അടിക്കയും പേടിപ്പിക്കയും ക്രൂരമായി മർദ്ദിക്കയും ചെയ്ക എന്നത് അന്തമില്ലാതെ നടന്നുവരുന്നുമുണ്ട്. ഛീ! ഛീ! മാനം കെട്ട തോൽവിതന്നെ, ഈ ആണുങ്ങൾക്ക്! അനീതിയും അക്രമവും ചെയ്തതുകൊണ്ട് ഒരു ഫലവുമില്ല!

ഇതെന്താടോ ഇത്? 'എന്നെ നീ എന്തുകൊണ്ട് ഇഷ്ടപ്പെടുന്നില്ല?' എന്നുപറഞ്ഞു സ്ത്രീയെ പ്രഹരിക്കുന്നതുകൊണ്ട് എന്താണ് പ്രയോജനം? അതിൽ വല്ല അർത്ഥവുമുണ്ടോ? അതുപോലെ ഒരു മണ്ടത്തരം മൂന്നു ലോകത്തിലും ഉണ്ടാവുമോ?

ഒരു സാധനം നമ്മുടെ കണ്ണിന് ഇമ്പമായിരുന്നാൽ അതിനോടു നമുക്ക് സ്വാഭാവികമായി ഒരു പ്രേമം ഉണ്ടാവും. തത്തമ്മയെക്കാണുമ്പോൾ എന്തു ചന്തമെന്ന് ആരും പറയും. തവളയെ കണ്ടാലോ? അഴകില്ലെന്നുതന്നെ പറയും. അതുകേട്ട് തവളകൾ കോപിച്ച് നമ്മെ അടിക്കയും പിടിക്കയും തുറുങ്കിലിടുകയും മററും ചെയ്താലോ? അതിനെല്ലാം അവററകൾക്ക് ശക്തി

യുണ്ടെന്നും സങ്കല്പിക്കുക. അവററകൾ അങ്ങനെയെല്ലാം ചെയ്താൽ നമ്മൾ പറയുമോ അതെല്ലാം ന്യായമാണെന്ന്?

ചില നാടുകളിൽ വിദേശിയർ വന്ന് ദുർഭരണം നടത്തും. നാട്ടുകാർ ആ ഭരണകർത്താക്കളോടു രാജഭക്തിയുള്ളവരായിരിക്കണമെന്നും അല്ലെങ്കിൽ അവരെ ജയിലിൽ ഇടുമെന്നും ഭീഷണി ഉണ്ടായാൽ എങ്ങനെ? ലോകത്തിലെ നീതിമാൻമാർ ഇങ്ങനെയുള്ള രാജ്യഭരണത്തെ പരിഹസിക്കില്ലേ?

ആ ജാതി ദുർഭരണംപോലെ തന്നെയാണ്. സ്ത്രീകളുടെ മേൽ നാം നടത്തുന്ന 'കണിശക്കോയ്മ'യും എന്നത് ആർക്കും ഉള്ളംകൈയ് നെല്ലിക്ക പോലെ ബോദ്ധ്യപ്പെടും. നിർബന്ധ ബുദ്ധിയോടെ 'എന്നെ സ്നേഹിക്ക' എന്നു പറയുന്നത് പോക്കണംകേടല്ലേ?

സ്ത്രീകൾ പുരുഷൻമാരോടു സ്നേഹപൂർവ്വം വർത്തിക്കണമെങ്കിൽ പുരുഷൻമാർ സ്ത്രീകളോട് അചഞ്ചലഭക്തിയുള്ളവരായിരിക്കണം. ഭക്തിമാത്രമാണ് ഭക്തിയെ വിളയിക്കുന്നത്. നമ്മെപ്പോലൊരു ആത്മാവ് നമ്മെ ഭയന്ന് നമുക്കടിമയായിക്കഴിയണമെന്ന് കരുതുന്നവൻ അരചനാവട്ടെ, ഗുരുവാകട്ടെ, ഭർത്താവാകട്ടെ മൂഢനെന്നല്ലാതെ മറെറന്തു പറയട്ടെ! അവൻെറ ലക്ഷ്യം ഫലപ്രാപ്തിയിൽ എത്തില്ല. ഭയം കൊണ്ട് പുറമേ അടിമയെപ്പോലെ നടിച്ചാലും അകമേ ദ്രോഹം വെച്ചുകൊണ്ടിരിക്കും.

ഭയംകൊണ്ട് സ്നേഹത്തെ വിളയിക്കാൻ സാദ്ധ്യമല്ല.

## 4· സ്ത്രീസ്വാതന്ത്ര്യം 1

**ഇം**ഗ്ലണ്ടിൽ സ്ത്രീകൾക്ക് വോട്ടവകാശം നൽകിയിരുന്നുവെന്ന് 'റായിട്ട'രുടെ കമ്പി വന്നു. അതിനെ സംബന്ധിച്ച പത്രാധിപ ലേഖനം ''സ്ത്രീകളുടെ ജയം'' എന്ന ശീർഷകത്തിൽ സ്വദേശമിത്രൻ പത്രത്തിൽ പ്രസിദ്ധീകരിച്ചിരുന്നു. ഇന്നലെ വൈകുന്നേരം ഞാനും എൻെറ സ്നേഹിതൻ വേദാന്തശിരോമണി രാമരായരും വേറെ ചിലരുംകൂടി ഇരിക്കെ ആ പത്രവും കൈയിലെടുത്ത് മേട്ടുവീഥി ഗോപാലയ്യരുടെ പത്നി വേദവല്ലിഅമ്മ വന്നു.

വേദവല്ലി അമ്മക്ക് നാല്പതു വയസ്സാണ്, തമിഴിലും ഇംഗ്ലീഷിലും ഉന്നത വിദ്യാഭ്യാസം നടത്തിയിട്ടുണ്ട്. കുറച്ചു സംസ്കൃതവും അറിയാം. അവരുടെ ഭർത്താവ് ഗോപാലയ്യർ വലിയ ഒരു സർക്കാരുദ്യോഗത്തിലിരുന്നു പെൻഷൻ പററി, ധനോന്മത്തനായി, ഭാര്യ വേദവല്ലിയോടും നാലു മക്കളോടും ചേർന്ന് സസുഖം വേദപുരത്തിൽ താമസിക്കയാണ്. വേദവല്ലിക്ക് അദ്ദേഹം സ്വാതന്ത്ര്യം നൽകിക്കഴിഞ്ഞു. എവിടെയും പോകാം, ആരുമാ

യും സംസാരിക്കാം. വീട്ടിൽ വെയ്പുപണിയൊക്കെ ഒരു കിഴവി നോക്കി ക്കൊള്ളും. വേദവല്ലി അമ്മയാകട്ടെ പുസ്തകം, വർത്തമാനപ്പത്രം, ശാസ്ത്ര ഗവേഷണം, പൊതുസമ്മേളനം മുതലായവയിൽ ഈടുപെട്ടു കാലം നയി ക്കുന്നു.

വേദവല്ലി വന്നനേരത്ത്, ഞാൻ രാമരായർ മുതലായവരോട് വേദവ്യാ സവിരചിതമായ ബ്രഹ്മസൂത്രത്തിനു ശങ്കരാചാര്യർ രചിച്ച ഭാഷ്യം വായി ച്ചു കേൾപ്പിച്ച് അതു സംബന്ധമായ ചില വാദങ്ങൾ നടത്തുകയായി രുന്നു. ആ സമയം നോക്കിത്തന്നെയാണ് വേദവല്ലിഅമ്മ അവർകൾ വന്നുചേർ ന്നത് (അവർകൾ പൂജകബഹുവചനം; സ്ത്രീകൾക്കു വിശേഷിച്ചും ആവ ശ്യം). വേദവല്ലിക്കു കസേര നൽകി. അവർ ഉപവിഷ്ടയായി. ദാഹിക്കുന്നു, 'ജലം' വേണമെന്നായി അവർ. അടുത്തിരുന്ന കുട്ടിയെ അടുക്കളയിൽ നിന്ന് ജലം കൊണ്ടുവരാൻ നിയോഗിച്ചയച്ചു. ''എന്താ ശാസ്ത്ര വിചിന്തനം?'' എന്ന് വേദവല്ലി അതിന്നിടയിൽ ആരാഞ്ഞു. ശാങ്കരഭാഷ്യം എന്നു ഞാനും. വേദവല്ലി ചിരിച്ചു. ''ശാങ്കരഭാഷ്യമോ? ബഹുഷോക്! ഹിന്ദുക്കൾക്ക് രാജ്യാധികാരം വേണമെന്നു വാദിച്ചു വാദിച്ച് ആനിബസൻറ് വലയിൽ ചെന്നു കുടുങ്ങി. അവർ ഒരിംഗ്ലീഷുകാരി. നമ്മുടെ നാട്ടിലെ വീരപരാക്രമി കളായ പുരുഷസിംഹങ്ങൾ ശാങ്കരഭാഷ്യം വായിച്ചു വ്യാഖ്യാനിച്ചുകൊണ്ടിരി ക്കുന്നു! ഷോക്! ഷോക്! ഇരട്ടഷ്ഷോക്!''

രാമരായർക്കു ഛടേന്നു ദേഷ്യം വന്നു. ''ശരി, ശരി. ഒന്നു നിർത്തണേ മഹതി! നിങ്ങൾക്കു തോന്നുന്ന യുക്തി മററുള്ളവർക്കും മനസ്സിലാവി ല്ലെന്നു കരുതാതെ!''

''ഇംഗ്ലണ്ടിൽ സ്ത്രീകൾക്കു വോട്ടവകാശം കൊടുത്തു കഴിഞ്ഞു.'' ഇത്രയും പറഞ്ഞുകൊണ്ട് വേദവല്ലി സ്വദേശമിത്രൻ പത്രം രാമരായരുടെ മുഖത്തിനെതിരെ തൊട്ടു തൊട്ടില്ലെന്ന മട്ടിൽ വീഴും വിധം ഒരേറുകൊടുത്തു. രാമരായർ കൈയ്കൊണ്ടു തടുത്തതിനാൽ താഴെ വീണ പത്രം മെല്ലെ കുനി ഞ്ഞെടുത്ത് മേശമേൽ വെച്ചു മേലെ ഉത്തരവും കഴുക്കോലും നോക്കി ഇരി പ്പായി. ഇതിനകം കുട്ടി കൊണ്ടുവന്ന ജലം വേദവല്ലി ഒരു മോന്തിനു മുഴു വൻ അകത്താക്കി. ''എന്താ രാമരായരേ? മോന്തായം നോക്കിക്കൊണ്ടിരിക്കു ന്നത്? അവിടെ വല്ലതും എഴുതിവെച്ചിട്ടുണ്ടോ? ബ്രഹ്മം സത്യം ജഗന്മി ഥ്യാ എന്നെങ്ങാനും? അങ്ങനെ ഈ വിദ്വാന്മാർ പറയുന്നതെല്ലാം ശുദ്ധ ഭോ ഷ്ക്കാണെന്നും? അങ്ങനെ വല്ലതും എഴുതിവെച്ചിട്ടുണ്ടോ?'' വേദവല്ലി കുത്തി ച്ചോദിച്ചു.

രാമരായരുടെ മുഖം ആകെ ചെമന്നു. മീശ സ്വല്പമൊന്നു പിരിച്ചു വിട്ടു. രണ്ടുതവണ താടിയിൽ തടവി. കടകടാന്നു ചിരിയും തുടങ്ങി.

ശ്രീമതി ആനിബസൻറ് രാജ്യകാര്യത്തിൽ തലയിട്ട് സ്വരാജ്യമേ താരക മെന്നും വന്ദേമാതരം ഒന്നുമാത്രം ജീവമന്ത്രമെന്നും പറയാൻ തുടങ്ങിയത്

മേല്പടി രാമരായർക്ക് അത്ര പിടിച്ചിട്ടില്ല. വേദാന്തികൾ എപ്പോഴും പര ബ്രഹ്മത്തെ വേണം ഗൗനിക്കാൻ; ലൗകിക വിഷയങ്ങളെ അണുപോലും ഗൗനിക്കരുത് എന്നത്രേ അദ്ദേഹത്തിന്റെ മതം.

വേദവല്ലിഅമ്മ രാമരായരെ നോക്കി പറഞ്ഞുതുടങ്ങി:— "തൊട്ടതിനെല്ലാം ആനിബസന്റ് പറഞ്ഞതേ പ്രമാണം എന്നു തൊണ്ട വരണ്ടു പോകും വിധം നിങ്ങൾ പറഞ്ഞുകൊണ്ടിരുന്നതല്ലേ? ഇപ്പോൾ ആ പെൺപിറന്നോർ സ്വരാജ്യം നല്ലതെന്നു പറഞ്ഞതോടെ അവരെ വെറുത്തും പോയി! അയ്യോ! കഷ്ടം തന്നെ പുരുഷജന്മം! സ്ത്രീകൾക്കുള്ള സ്ഥിരതയുടെ നാലൊന്ന് പുരുഷന്മാർക്കില്ല. എല്ലാ നാട്ടിലും പുരുഷന്മാരേക്കാൾ സ്ത്രീകൾക്കാണ് ആയുസ്സു കൂടുതൽ. അതിനാൽ ശരീരബലവും അധികമെന്നു സ്പഷ്ടം; ബുദ്ധിയും അധികമാണ്. രാമായണത്തിൽ സീത മായാമൃഗത്തെ കണ്ട് യഥാർത്ഥ മൃഗമെന്നു ധരിച്ച് വഞ്ചിതയായെന്ന് ഇന്നലെ എന്റെ വീട്ടിൽ വന്ന ഒരു കാരണവർ ഢീക്കടിച്ചു കേട്ടു. ആ സീതയുടെ ചൊല്ലു കേട്ട് ആ കള്ളമാനിനെ വേട്ടയാടാൻ ചാടി പുറപ്പെട്ട രാമന്റെ ബുദ്ധിയേക്കാൾ അവളുടെ ബുദ്ധി അധികമോ കുറവോ എന്നു ഞാൻ ചോദിച്ചു. കാർന്നോരു തല കുനിച്ച് വായിൽ കൊഴുക്കട്ടയുമിട്ട് മിണ്ടാതിരുന്നു. എല്ലാ അംശങ്ങളിലും സ്ത്രീതന്നെ മേലെ. അതിൽ സംശയിക്കാനില്ല."

"സ്ത്രീകളുടെ നാക്കു വലുതു തന്നെ!" രാമരായർ പറഞ്ഞു.

വേദവല്ലി തുടർന്നു: "ആനിബസന്റിന് ഒപ്പം ഒരു പുരുഷൻ ആരുണ്ട്? അവർ ഗവർണരോടു നേരിട്ടു സംഭാഷണം നടത്തിയത് അറിഞ്ഞോ? നിങ്ങൾക്കാർക്കെങ്കിലും അതു കഴിയുമോ?"

"ഞാനൊന്നു വീട്ടിൽപ്പോയിവരട്ടെ" എന്നു പറഞ്ഞ് ആ നിമിഷം രാമരായർ എണീററു. ഇരു കക്ഷികളേയും ഞാൻ സമരസപ്പെടുത്തി. ഒടുവിൽ ആണുങ്ങളെയടച്ച് എന്തെല്ലാം പറഞ്ഞാലും നമ്മുടെ രാമരായരെ ചൂണ്ടിക്കാട്ടി ഒന്നും പറയണ്ടാ എന്ന് ഞങ്ങൾ തീരുമാനിച്ചു. അനന്തരം വേദവല്ലി ഇങ്ങനെ പ്രസംഗം തുടർന്നു:—

"ഹിന്ദു സ്ത്രീകൾ രാജ്യകാര്യങ്ങളിൽ ഇടപെടുന്ന കാലംവരെ ഇവിടത്തെ പുരുഷൻമാർക്ക് സ്വാതന്ത്ര്യത്തെപ്പററി മിണ്ടാൻ അവകാശമില്ല. ഈ രാജ്യത്തിൽ പണ്ടുകാലത്ത് പുരുഷൻമാർ പല നിലകളിൽ കഴിഞ്ഞതിനെപ്പററി കഥകളിൽ വായിച്ചിട്ടുണ്ട്. പക്ഷേ ഇന്നുള്ള ആണുങ്ങളെപ്പററി ഒന്നും പറയാതിരിക്കുകയാണ് ഭേദം. ഹിന്ദുസ്ത്രീകൾ രാജ്യകാര്യങ്ങളിൽ ഇടപെട്ടാൽ ആനിബസന്റിനെപ്പോലെ പ്രവർത്തിക്കും. ഇവിടെയുള്ള ആണുങ്ങളെ വേദാന്ത വിചാരത്തിനും ഗുമസ്ത വേലക്കും ഉപയോഗപ്പെടുത്താം. രാജ്യക്ഷേമം മുൻനിർത്തി ധൈര്യപൂർവ്വം, കാര്യങ്ങൾ നിറവേറുംവരെ പാടുപെടാനുള്ള കഴിവ് ഈ നാട്ടിലെ ആണുങ്ങൾക്കു കഷ്ടി. സരോജിനീ നായിഡു എത്ര ധൈര്യപൂർവ്വം സംസാരിക്കുന്നു! കേട്ടിട്ടില്ലേ? ലോകത്തിലെ

വിടെയും പുരുഷന്മാരേക്കാൾ സ്ത്രീകളാണു ധൈര്യശാലികളും ബുദ്ധി ശാലികളും എന്ന് എനിക്കു തോന്നുന്നു. മററു നാടുകളിലെ സ്ഥിതി എന്തുമാവട്ടെ; ഇന്നാട്ടിലുള്ള പെണ്ണുങ്ങളുടെ ധൈര്യവും ബുദ്ധിയും ആണു ങ്ങൾക്കില്ല. ഇംഗ്ലണ്ടിൽ പെണ്ണുങ്ങൾ ആണുങ്ങളെ വശപ്പെടുത്തി എത്രവേഗം വോട്ടവകാശം തട്ടിയെടുത്തു!

ഹൊ! ഹൊ! അടുത്ത തവണ ഇവിടെനിന്നു കോൺഗ്രസ്സുകാർ ഇംഗ്ല ണ്ടിലേക്കു സ്വരാജ്യം ചോദിക്കാൻ പോകുമ്പോൾ അവിടെയുള്ള ആണുങ്ങ ളോടു കെഞ്ചിയാലൊന്നും പോരാ. പെണ്ണുങ്ങളോടു കെഞ്ചണം. അതിന് ഇവിടെ നിന്ന് പുരുഷന്മാർ മാത്രം പോയാൽ പററില്ല; ഇവിടെയുള്ള പുരു ഷന്മാരെക്കണ്ടാൽ അന്നാട്ടിലെ പെണ്ണുങ്ങൾക്ക് ഒരു മതിപ്പും തോന്നില്ല. അതുകൊണ്ട് കോൺഗ്രസ്സുസഭ ഇവിടത്തെ സ്ത്രീകളെ അയക്കുകയാണു വേണ്ടത്. എനിക്ക് ഇംഗ്ലീഷ് അറിയാം. എന്നെ അയച്ചാൽ ഞാൻ അവിടെ ഉള്ള പെണ്ണുങ്ങളോടു വാദിച്ച് ഇന്ത്യക്ക് വോട്ടവകാശം വാങ്ങിക്കൊണ്ടുവരാം. പെണ്ണിന്റെ മഹത്വം പെണ്ണിനറിയാം. നിങ്ങളോടൊന്നും പറഞ്ഞിട്ട് പ്രയോ ജനമില്ല.''

രാമരായർ:— നമുക്കു വേറെ വല്ല കാര്യങ്ങളും പറയാം.

താനങ്ങനെ പറഞ്ഞു പാതിയായപ്പോൾ ഇടക്കുകയറി രാമരായർ വായ് തുറന്നതു കണ്ട് വേദവല്ലിക്കു വല്ലാതെ ദേഷ്യം വന്നു.

''ഞാൻ ഈ മനുഷ്യനെ ചൂണ്ടി ഒന്നും പറയില്ലാ എന്നും, ഇദ്ദേഹം ചുമ്മാതിരിക്കയാണു വേണ്ടതെന്നും, ആരംഭത്തിലേ ചെയ്ത തീരുമാനം ഇദ്ദേഹം ഇതിനകം മറന്നുകളഞ്ഞല്ലോ!'' ഇത്രയും പറഞ്ഞ് വേദവല്ലി എഴു നേററുപോയി.

ഞാൻ വളരെ സമാധാനപ്പെടുത്തിയിട്ടും കേൾക്കാൻ ഭാവമില്ലായിരുന്നു. ''രാമരായർ ഉള്ള സഭയിൽ ഞാൻ ഇരിക്കില്ലാ'' എന്നു വേദവല്ലി. ആ സ്ത്രീ പോയതിനുശേഷം രാമരായർ എന്തോ പിറുപിറുത്തുകൊണ്ടിരുന്നു. ''എന്താ പറയുന്നത്?'' എന്നു ഞാൻ ചോദിച്ചു.

സ്ത്രീകൾക്കു സ്വാതന്ത്ര്യം നൽകേണ്ടത് ആവശ്യത്തിലും അത്യാവശ്യം എന്നു രാമരായർ പറഞ്ഞു. പിന്നീട് ഞങ്ങൾ ശാങ്കരഭാഷ്യത്തിലേക്കു നുഴ ഞ്ഞിറങ്ങി.

# സ്ത്രീസ്വാതന്ത്ര്യം 2

അടിമകൾ ആരായിരുന്നാലും അവർക്കു സ്വാതന്ത്ര്യം കൊടുത്താൽ അതിന്റെ ഫലമായി യുഗപ്രളയം തീർച്ചയായും ഉണ്ടാകുമെന്നും അണ്ഡകടാഹം ഇടിഞ്ഞ് ജഗന്മണ്ഡലം തകർന്നു തരിപ്പണമാവുമെന്നും അടിമകളെ അടക്കി വാഴുന്നവർ അഭിപ്രായപ്പെടുക സാധാരണമാണ്.

സ്ത്രീകൾക്കു വിദ്യാഭ്യാസ സൗകര്യം നൽകിയാൽ അവരുടെ സ്വഭാവവും സംസ്ക്കാരവും നഷ്ടപ്പെടുമെന്ന് തമിഴ്നാട്ടിൽ പലരും ഇരുപതോ മുപ്പതോ ആണ്ടുകൾക്കു മുമ്പു പറഞ്ഞിരുന്നു. ഇപ്പോഴാകട്ടെ സ്ത്രീ വിദ്യാഭ്യാസം തമിഴ്നാട്ടിൽ സർവ്വസാധാരണമായിത്തീർന്നിരിക്കുന്നു. അണ്ഡകടാഹം ഇടിഞ്ഞുവീണില്ല. ഈ നിമിഷംവരെ അതു സുരക്ഷിതമായി നിൽക്കുന്നു. പക്ഷേ, ഇപ്പോൾ സ്ത്രീകൾക്ക് സ്വാതന്ത്ര്യം കൊടുത്താൽ ഏഴു ലോകങ്ങളും ഇടിഞ്ഞ് ഭൂമിക്കുമേൽ വീഴുമെന്നും വാൽനക്ഷത്രം മുതലായവ ഇടയിലകപ്പെട്ടു ചമ്മന്തിപ്രായമായിത്തീരും എന്നും പലർ ഭയപ്പെടുന്നു. മദ്രാസ്മെയിൽ തുടങ്ങിയ ഇംഗ്ലീഷ് പത്രങ്ങളുടെ അധിപന്മാരോടു ചെന്നു ചോദിക്കിൻ, ഇന്ത്യക്കു സ്വരാജ്യം കൊടുത്താൽ എന്തു സംഭവിക്കും എന്ന്. "ഓഹോ! ഹോ! ഇന്ത്യക്കു സ്വരാജ്യം കൊടുത്താൽ പഞ്ചാബികൾ രാജപുത്രരെ കൊല്ലും. പിന്നെ രാജപുത്രർ മഹാരാഷ്ട്രക്കാരെ കൂട്ടത്തോടെ വിഴുങ്ങും. അനന്തരം മഹാരാഷ്ട്രർ തെലുങ്കരേയും കർണാടകക്കാരേയും മലയാളികളേയും തിന്നുതുടങ്ങും. അതിനുശേഷം മലയാളികൾ തമിഴ് ബ്രാഹ്മണരേയും തമിഴ്ബ്രാഹ്മണർ ദ്രാവിഡരേയും ചൂർണ്ണമാക്കിക്കളയും. അങ്ങനെ ചൂർണ്ണീകരിക്കപ്പെട്ട ദ്രാവിഡർ ബംഗാളികളുടെ അസ്ഥികൾകൊണ്ട് ഒരു മാലയുണ്ടാക്കി ചാർത്തും" ഇങ്ങനെ പറഞ്ഞ് അവർ ദീർഘനിശ്വാസം വിടും. അതേ ചോദ്യം നീതിന്യായാധിപരായ മണി അയ്യർ, കേശവപിള്ള, ചിദംബരംപിള്ള മുതലായവരോടു ചോദിച്ചു നോക്കൂ. "അങ്ങനെ വലിയ ആപത്തൊന്നും ഉണ്ടാവില്ല. സ്വരാജ്യം കിട്ടിയാൽ കുറെ വിഷമതകൾ കുറയും. പഞ്ഞം വന്നാൽ അതു സഹിക്കാനുള്ള ശക്തിയുണ്ടാകും. അകാലമരണം നീങ്ങും. അത്രമാത്രം" ഇതേ പറയൂ.

അതുപോലെ സ്ത്രീകൾക്കു സ്വാതന്ത്ര്യം കൊടുത്താൽ ജനസമൂഹം താറുമാറായിപ്പോകും എന്നു പറയുന്നവർ, തങ്ങളുടെ കൺമുന്നിൽ മററുള്ളവർ സ്വേച്ഛയാ വാഴുന്നതിലുള്ള അസൂയ പ്രകടിപ്പിക്കുന്നവരാണെന്നല്ലാതെ മറെറാന്നുമല്ല. സ്വാതന്ത്ര്യം എന്നാൽ എന്താണർത്ഥം? സ്വാതന്ത്ര്യം കൊടുത്താൽ സ്ത്രീകൾ ഏതു നിലയിലാകും? സ്ത്രീകൾക്കു സ്വാതന്ത്ര്യം

കൊടുക്കുക എന്നുവെച്ചാൽ എന്തുചെയ്യണമെന്നാണ്? വീടുകളിൽനിന്നു വെളിക്കു തുരത്തിവിടണമെന്നോ? ചെയ്യേണ്ടുന്ന കാര്യം എന്ത്? ഇങ്ങനെയെല്ലാം സംശയങ്ങൾ ഉണ്ടാകുമ്പോൾ 'സ്വാതന്ത്ര്യം എന്നാലെന്ത്?' എന്ന മൂലതത്വത്തെപ്പററി ചിന്തിക്കേണ്ടിവരുന്നു. ഇതിനു ശരിക്കും എളുപ്പത്തിൽ മറുപടി പറയാം. അന്യന്മാർക്ക് പീഡയുണ്ടാവാതെ, അന്യരെ പ്രഹരിക്കാതെ, നോവിക്കാതെ, ഹിംസിക്കാതെ, അവരുടെ ശ്രമഫലത്തെ അപഹരിക്കാതെ 'എനിക്കിഷ്ടമുള്ളതേതും ചെയ്യാം' എന്ന നിലയിൽ ഇരുന്നാൽ മാത്രമേ സ്വാതന്ത്ര്യം നേടിയ മനുഷ്യൻ എന്നു പറയപ്പെടാനാവൂ. ''മററുള്ളവർക്ക് ദോഷമില്ലാതെ അവനവന്റെ ഇഷ്ടപ്രകാരം ഏതും ചെയ്യാം എന്നതത്രേ സ്വാതന്ത്ര്യം'' എന്നിങ്ങനെ ഹെർബർട് സ്പെൻസർ അഭിപ്രായപ്പെട്ടിട്ടുണ്ട്.

ഈ ആദർശമനുസരിച്ചു നോക്കുമ്പോൾ ലോകത്തിലെ ഭൂരിപക്ഷം പുരുഷന്മാർക്ക് സ്വാതന്ത്ര്യം എന്ന ഒന്നില്ലാ എന്നുവരും. പക്ഷേ ഈ ജാതി സ്വാതന്ത്ര്യം നേടാൻ ലോകത്തിലെ പുരുഷന്മാർ പാടുപെടുന്നുണ്ട്. പുരുഷന്മാർ പരസ്പരം അടിമയായിക്കഴിയുന്ന അവസ്ഥ അസഹ്യം തന്നെ. പക്ഷേ ഇതിൽ നിന്നുണ്ടാകുന്ന കഷ്ടനഷ്ടങ്ങളേക്കാൾ ആയിരമായിരം മടങ്ങ് അധികമാണ് പെണ്ണുങ്ങളെ ആണുങ്ങൾ അടിമകളാക്കിവെച്ചിരിക്കുന്നതിൽനിന്നും ഉത്ഭൂതമാകുന്നത്.

അടിമരാജ്യങ്ങളിൽപ്പോലും ആണുങ്ങൾക്ക് — രഹസ്യപ്പോലീസിന്റെ പിടിയിൽ പെടാത്തവർക്ക് — യഥേഷ്ടം എവിടെയും പോകാം; എങ്ങും സഞ്ചരിക്കാം. തനിച്ചു സഞ്ചരിക്കരുതെന്ന നിയമം എവിടെയുമില്ല. എന്നാൽ പെണ്ണുങ്ങൾ തന്നിഷ്ടമായി തനിച്ചു സഞ്ചരിക്കാൻ സമ്മതിക്കാത്ത നാടുകളും ഉണ്ട്. അവയിൽ നമ്മുടെ നാട്ടിലെ വലിയൊരു ഭാഗവും ഉൾപ്പെടുന്നുവെന്നു വ്യസനസമേതം രേഖപ്പെടുത്തട്ടെ.

''ഓഹോ! പെണ്ണുങ്ങൾ തനിയേ സഞ്ചരിക്കാൻ അനുമതി നൽകിയാൽ അണ്ഡകടാഹം നിശ്ചയമായും ഇടിഞ്ഞുവീഴും. ഒരു നിയന്ത്രണവും ഉണ്ടാവില്ല. മനുഷ്യർ മൃഗപ്രായമായിത്തീരും'' ഇങ്ങനെ തമിഴ്നാട്ടിലെ ചില വൈദികർ വിചാരിക്കുന്നുണ്ട്. ആ വിചാരം ശരിയല്ല. യൂറോപ്പിലും അമേരിക്കയിലും സ്ത്രീകൾക്കു യഥേഷ്ടം എവിടെയും പോകാം. അതു നിമിത്തം അവിടെ ഭൂകമ്പമൊന്നും ഉണ്ടായില്ല. ശ്രീമതി ആനിബസൻറിനെപ്പററി നമ്മിൽപ്പലരും വളരെ ബഹുമാനപൂർവ്വം സംസാരിക്കുന്നുണ്ടല്ലോ. അവരെപ്പോലെ നമ്മുടെ സ്ത്രീകൾ ആയാലെന്ത്? നാം തന്നെ അതു നടപ്പില്ലെന്നു പറയുന്നു. കാരണമെന്ത്? യൂറോപ്യൻ സ്ത്രീകളേക്കാൾ നമ്മുടെ സ്ത്രീകൾ പ്രകൃത്യാ വിശ്വസിക്കപ്പെടാവുന്നവരല്ലെന്നതാണോ?

''യൂറോപ്യരെ ആദർശമാക്കുന്നത് അത്ര പന്തിയല്ല. നാം ആര്യന്മാർ. ദ്രാവിഡർ. അവർ യൂറോപ്യർ'' എന്നിങ്ങനെ നമ്മിൽച്ചിലർ തലയാട്ടിപ്പറയുന്നവരാണ്.

ശരി; ഇൻഡ്യയിൽത്തന്നെ മഹാരാഷ്ട്രത്തിലെ സ്ത്രീകൾ യഥേച്ഛം സഞ്ചരിക്കുന്നുണ്ട്. തമിഴ്നാട്ടിൽ ഇല്ല. എന്തുകൊണ്ട്?

സ്ത്രീകൾക്ക് സ്വാതന്ത്ര്യം നൽകുന്നതിനു മുമ്പ് ചിലതെല്ലാം പ്രാരംഭമായി ചെയ്യേണ്ടിയിരിക്കുന്നു. അവയോരോന്നും ഇതാ—

1. സ്ത്രീകളെ ഋതുവാകും മുമ്പു വിവാഹം ചെയ്തു കൊടുക്കരുത്.
2. അവർക്കിഷ്ടമില്ലാത്ത പുരുഷനെ കല്യാണം കഴിക്കണമെന്ന് വാശി പിടിക്കരുത്.
3. വിവാഹത്തിനുശേഷം ഭർത്താവിനെ വെടിയാനുള്ള സ്വാതന്ത്ര്യം ഉണ്ടായിരിക്കണം. അതേച്ചൊല്ലി അവൾ അവമാനിതയാകരുത്.
4. പിതൃസ്വത്തിൽ പെൺകുട്ടികൾക്കും തുല്യാവകാശം വേണം.
5. ഭർത്താവു മരിച്ചതിനുശേഷം പുനർവിവാഹം അനുവദിക്കണം.
6. വിവാഹമേ വേണ്ടെന്നു വെച്ച് തനിയേ വ്യാപാരം, കൈത്തൊഴിൽ മുതലായവ നടത്തി യഥേച്ഛം ജീവിക്കാൻ സ്ത്രീകൾക്ക് അനുമതി നൽകണം.
7. സ്ത്രീകൾ ഭർത്താവൊഴികെ പരപുരുഷൻമാരോട് സംസാരിക്കയോ ഇടപഴകുകയോ ചെയ്യരുതെന്ന് ഭയംകൊണ്ടും അസൂയകൊണ്ടും വെച്ചിട്ടുള്ള നിബന്ധനകൾ ഒഴിവാക്കുക.
8. ആണുങ്ങൾക്കെന്നപോലെ പെണ്ണുങ്ങൾക്കും ഉന്നത വിദ്യാഭ്യാസത്തിന്റെ എല്ലാ ശാഖകളിലും പ്രവേശനം നൽകണം.
9. ഗവൺമെണ്ടിൽ അർഹതയുള്ള ഏതുദ്യോഗത്തിൽ പ്രവേശിക്കാനും വിഘ്നമുണ്ടാവരുത്.
10. തമിഴ്നാട്ടിൽ ആണുങ്ങൾക്കുപോലും സ്വരാജ്യസ്വാതന്ത്ര്യം ഇല്ലാതിരിക്കെ പെണ്ണുങ്ങൾക്കതുവേണമെന്നു പറയുന്നതിൽ അർത്ഥമില്ല. എങ്കിലും തമിഴർക്ക് എത്രയും വേഗം സ്വരാജ്യം ലഭിച്ചെന്നിരിക്കട്ടെ; ഭരണതന്ത്രത്തിൽ സ്ത്രീകൾക്കും സമാവകാശം കൊടുക്കണം. ഇക്കഴിഞ്ഞ കോൺഗ്രസ് മഹാസമ്മേളനത്തിൽ ആദ്ധ്യക്ഷം വഹിച്ചത് ശ്രീമതി ആനിബസൻറാണെന്നും ഓർക്കുക.

ഇങ്ങനെ നമ്മുടെ സ്ത്രീകൾക്ക് പ്രാരംഭസോപാനം കാണിച്ചു കൊടുത്താൽ പിന്നീട് അവർ സ്വപ്രയത്നംകൊണ്ട് പരിപൂർണ്ണ സ്വാതന്ത്ര്യം നേടി മനുഷ്യരാശിയെ സംരക്ഷിച്ചുകൊള്ളും. അപ്പോഴേ നമ്മുടെ പൂർവ്വികരായ ഋഷികളുടെ സഹധർമ്മിണികൾ ഇരുന്ന സ്ഥാനത്ത് ഇന്നത്തെ സ്ത്രീജനങ്ങൾ എത്തിച്ചേരൂ. സ്ത്രീകളെ മൃഗങ്ങളായിവെച്ച് നാം മാത്രം മഹർഷികളായി വിലസുന്നതു മഠയത്തരം. പെണ്ണ് ഉയർന്നില്ലെങ്കിൽ ആൺ ഉയരില്ല.

# 5· തമിഴ്നാട്ടു സംസ്ക്കാരം

തമിഴ്നാട്ടു സംസ്ക്കാരത്തെപ്പററി മുമ്പേതന്നെ പൊതുവായി പലതും പറഞ്ഞു. ഇവിടെ അതിനെ സ്വല്പമൊന്നു വിസ്തരിക്കാൻ പോകുന്നു. പ്രാചീന തമിഴ് സംസ്ക്കാരത്തിൽ സ്ത്രീകൾക്ക് ഒട്ടേറെ സ്വാതന്ത്ര്യമുണ്ടായിരുന്നു. ഇതിനു കാരണം പലതാണ്. മുഖ്യമായതു പറയട്ടെ. തമിഴ്നാടിൻെറ ആദിദുർഗം പോലെ പ്രകൃത്യാ വകഞ്ഞുവെച്ചിരിക്കുന്ന കേരളനാടിൻെറ പാരമ്പര്യത്തിനും തമിഴ് സംസ്ക്കാരത്തിനും തമ്മിൽ എക്കാലത്തും അത്യന്തം അടുപ്പമുണ്ടായിരുന്നു. സ്ത്രീകൾക്കു മുൻഗണന നൽകുന്ന ഒന്നാണ് കേരളസംസ്ക്കാരം.

പ്രാചീന തമിഴ്മൊഴിയും പുരാതന മലയാളവും ഒന്നുതന്നെ. പിൽക്കാലത്തും ചേരനാട് തമിഴകത്തിൻെറ ഒരു പങ്കായി ഗണിക്കപ്പെട്ടിരുന്നു. ചേരമന്നരെല്ലാവരും തമിഴ്മന്നർ തന്നെ. അവരെ തമിഴ്നാട്ടു മന്നരുടെ പട്ടികയിൽ ചേർത്ത് എണ്ണിയിരുന്നു. മൊഴിയിലെന്നപോലെ പഴയ സംസ്ക്കാരത്തിലും തമിഴ് മലയാളങ്ങൾ ഒന്നുതന്നെയായിരുന്നു.

പിൽക്കാലത്ത് മലക്കോട്ടയിലുൾപ്പെട്ട മലയാളനാട് പഴയ തമിഴ് സംസ്ക്കാരത്തെ ചിതറാതെ കാത്തുസൂക്ഷിച്ചു. മലവാരത്തിനു കിഴക്കു കിടന്ന തമിഴ്നാടാകട്ടെ തെലുങ്കുനാടിൻെറ സ്വാധീനം കൊണ്ട് നാൾക്കു നാൾ മാറിമാറി ഹിന്ദുസ്ഥാനത്തിൻെറ പൊതുസംസ്ക്കാരത്തെ അനുസരിച്ചു വളരാൻ തുടങ്ങി.

എന്നാലും മലയാളനാട്ടിൽ പഴകി വന്നതിനു മാററമുണ്ടായില്ല. മലനാട്ടിലുള്ള ആണുങ്ങൾ പുലി, കരടി, ചെന്നായ് തുടങ്ങിയ കാട്ടുജന്തുക്കളോടു പോരാടിയും, മലയിലെ വെയിലിനോടും മഴയോടും മഞ്ഞിനോടും തീയോടും മത്സരിച്ചും കഷ്ടപ്പെട്ടു ജീവിക്കേണ്ടവരായതിനാൽ, മൈതാനങ്ങളിൽ കഴിയുന്ന ആളുകളെപ്പോലെ സ്ത്രീ വിഷയത്തിൽ കഠിനചിത്തരാകാതെ അവരെ ദയാപൂർവമായും ബഹുമാനത്തോടും വീക്ഷിച്ചു വന്നു. യൂറോപ്പിൽ സ്വിററ്സർലണ്ടിലെ 'പാർവതി'കൾ (മലയിൽ പാർക്കുന്ന മങ്കമാർ) മററു സ്ഥലങ്ങളിലുള്ള സ്ത്രീകളെ അപേക്ഷിച്ച് കുടുതൽ സ്വാതന്ത്ര്യം അനുഭവിക്കുന്നവരാണ്.

മലയാളമങ്കമാർക്ക് ഉയർന്ന നിലയിലുള്ള സ്വാതന്ത്ര്യം മാത്രമല്ല, തറവാട്ടിലെ സ്വത്തവകാശംകൂടെ ഉണ്ട്. ഈ മലയാള സംസ്ക്കാരവുമായി അടുത്തു പരിചയിച്ചതുകൊണ്ട് തമിഴ്നാട്ടു സംസ്ക്കാരം ഇന്ത്യയിലെ മററു

നാടുകളെ അപേക്ഷിച്ച് സ്ത്രീസ്വാതന്ത്ര്യത്തെ കൂടുതൽ മാനിക്കുന്നുണ്ട്. മുഹമ്മദീയ സംസ്ക്കാരത്തിന്റെ പ്രാബല്യം നിമിത്തം ഉത്തരേന്ത്യയിലെ ഹിന്ദുസ്ത്രീകളും പർദാസമ്പ്രദായം സ്വീകരിച്ചു; പക്ഷേ തമിഴ് തെലുങ്കു കർണ്ണാടകദേശങ്ങളിൽ ആ സമ്പ്രദായം നിലവിൽ വന്നതുമില്ല.

ലോകത്തിലുള്ള സ്ത്രീകഠംക്കെല്ലാം പുരുഷന്മാർമൂലമാണല്ലോ നിയമനിർമ്മാണം ഉണ്ടായിട്ടുള്ളത്. തമിഴ്നാട്ടു പെണ്ണുങ്ങളും രാജനീതി സംബന്ധിച്ച കാര്യങ്ങളിൽ പുരുഷന്മാർക്ക് പൊതുവായുള്ള നിയമങ്ങഠംക്കു കീഴ്പ്പെട്ടാണിരിക്കുന്നത്; ഏറെക്കുറെ മാത്രം. എങ്കിലും ജനസമൂഹനീതിക്ക് തമിഴ്നാട്ടിൽ അവ്വയാരുടെ നീതിവാക്യങ്ങളാണ് പ്രമാണം. പുരുഷന്മാരിൽ തന്നെ നല്ല വിദ്യാഭ്യാസം ഉള്ളവർ മാത്രമേ വള്ളുവരുടെ കുറളും, നാലടിയാർ തുടങ്ങിയ കൃതികളും ഉദ്ധരിക്ക പതിവുള്ളൂ. കൂടുതൽ വിദ്യാഭ്യാസം ഇല്ലാത്തവരും അനക്ഷരകുക്ഷികളും അവ്വയാരുടെ നീതിവാക്യങ്ങളെയാണ് പ്രമാണീകരിക്കുന്നത്. തമിഴ് ജനതയിൽ ഭൂരിപക്ഷത്തിനും കഴിഞ്ഞ രണ്ടായിരം വർഷമായി അവ്വയാരുടെ നീതിവാക്യങ്ങഠംതന്നെ പ്രമാണം.

സാധാരണ ജനങ്ങഠം അവ്വയാരെ പ്രമാണമാക്കിയെന്നു പറയുമ്പോഠം പണ്ഡിതന്മാരും രാജാക്കന്മാരും അവരെ അവഗണിച്ചെന്നു പറഞ്ഞുകൂടാ. കുറഠം, നാലടിയാർ എന്നിവയേക്കാഠം അവർക്ക് അവ്വയാർ നീതിവാക്യങ്ങഠം തന്നെയാണ് പ്രമാണമായിരുന്നത്; അതവർക്ക് അഭിമാനപാത്രവുമായിരുന്നു. ഈ നീതിവാക്യങ്ങഠം രണ്ടായിരം വർഷങ്ങഠംക്കു മുൻപു ജീവിച്ചിരുന്ന അവ്വയാരാണുണ്ടാക്കിയതെന്ന് ഒരുകൂട്ടരും, ആയിരം വർഷം മുൻപു ജീവിച്ചിരുന്ന മറെറാരു അവ്വയാരാണ് അവ രചിച്ചതെന്നു മറെറാരു കൂട്ടരും അഭിപ്രായപ്പെടുന്നു.

അവ്വയാർ വെറുമൊരു ഗ്രന്ഥകർത്രിമാത്രമല്ല. അവരുടെ കാലത്ത് അവർ രാജനീതിയിൽ പ്രവീണയെന്നു രാജാക്കന്മാരാൽ പ്രശംസിക്കപ്പെട്ട്, രാജകീയദൗത്യം പോലും വഹിച്ചിട്ടുണ്ട്. മാത്രമല്ല ഒരാത്മജ്ഞാനിയുമായിരുന്നു അവർ; യോഗസിദ്ധികൊണ്ട് ശരീരത്തെ ജരാജർജ്ജരിതമാക്കാതെ സംരക്ഷിക്കാൻ അവർക്കു സാധിച്ചിരുന്നു.

> "മാശററകൊഠംകൈ മനത്തമൈന്തക്കാൽ
> ഈശനൈക്കാട്ടുമുടമ്പു"

മാശററ കുററമററ, കൊഠംകൈ ആദർശം, മനത്തമൈന്തക്കാൽ മനസ്സിലൂന്നിയാൽ, ഉടമ്പ് ശരീരം, ഈശനൈക്കാട്ടും, ദൈവീകത്വം കാണിക്കും, ഹൃദയത്തിൽ ശുദ്ധവും നിർഭീകവും നിഷ്കളങ്കവും അനവദ്യവും അക്രോധവും ആയ ആശയങ്ങഠം, വിചാരങ്ങഠം പുലർത്തിയാൽ ശരീരത്തിന് അമരത്വമുണ്ടാകുമെന്നു സാരം. ഇതെഴുതിയത് അവ്വയാരാണ്. ഇതനുസരിച്ച് ദീർഘകാലം ജീവിച്ചവരാണ് അവ്വയാർ എന്ന് അവരുടെ ചരിത്രം ഉദ്ഘോഷിക്കുന്നു.

ഒരു നാട്ടിലെ സംസ്ക്കാരത്തിന് അന്നാട്ടിലെ സാഹിത്യമാണ് ലക്ഷ്യ മെന്ന് മുമ്പൊരു ലേഖനത്തിൽ വ്യക്തമാക്കിയിട്ടുണ്ടല്ലോ. ആംഗലേയ സംസ്ക്കാരത്തിന് ദർപ്പണം ഷേക്സ്പിയർ കൃതികളെന്നു ഓർക്കുക, ഉദാഹരണമായി. ''ഞങ്ങൾ ഇന്ത്യയിൽനിന്നും രാജ്യാധികാരം ഒഴിഞ്ഞു പോ യേക്കും; ഷേക്സ്പിയറെ ഒഴിച്ചുമാററാൻ ഒരിക്കലും ഒരുമ്പെടില്ലാ'' എന്നു ആംഗലേയ ഗ്രന്ഥകാരനായ മെക്കാളെ പറഞ്ഞിട്ടുണ്ട്.

ഇങ്ങനെ നമുക്കു കമ്പരെപ്പററി പറയാം; തിരുവള്ളുവരേയും ഇളംകോ വടികളേയുംപററി പറയാം. വേറെയും പല കവികളെപ്പററി പറയാം. പക്ഷേ കമ്പർ, തിരുവള്ളുവർ തുടങ്ങിയ മഹാകവികളെക്കാൾ എന്തുകൊണ്ടും മിക ച്ചു നിൽക്കുന്ന അവ്വയാരെപ്പററി ഇതു സവിശേഷമായും പറയാം. തമിഴ് നാട്ടിലെ മററു സമ്പത്തുകൾ മുഴുവൻ വേണ്ടെന്നു വയ്ക്കാമോ? വയ് ക്കാം; എല്ലാം വേണ്ടെന്നുവയ്ക്കാം. ഒന്നൊഴികെ. അവ്വയാരുടെ പാട്ടുകൾ ഒഴികെ. മററുള്ളവയെ വീണ്ടെടുക്കാം. അവ്വയാർ പാട്ടുകൾ നഷ്ടപ്പെട്ടാൽ നഷ്ടപ്പെട്ടതു തന്നെ. ഇതായിരിക്കും നമ്മുടെ മനോഭാവവും മറുപടിയും. തമിഴ് സംസ്ക്കാരത്തിനു ഇത്ര മഹത്തായ സമ്പാദ്യമായും, ഇത്ര സമുജ്വല മായ ഭദ്രദീപമായും, ഇത്ര വ്യക്തിമുദ്ര പതിഞ്ഞതായും ഒരു തമിഴ്മങ്ക യുടെ കൃതികൾ വിളങ്ങുന്നുവെന്നതു നമ്മുടെ നാട്ടിലെ സ്ത്രീകൾക്ക് പരമാനന്ദസന്ദായകമല്ലേ? ഇതു തമിഴ് സ്ത്രീകൾക്കു വെറുതേ അഭിമാനി ക്കാൻ മാത്രമായ ഒരു കാര്യമാണോ? അവരെ സംരക്ഷിക്കാനും ഇതുമതി. അവ്വയാർ പിറന്ന നാട്ടിലെ സ്ത്രീകൾ, അവ്വയാരുടെ ജാതിയിൽ പിറന്ന സ്ത്രീകൾ, അവരെ ആണുങ്ങളേക്കാൾ മോശമെന്ന് ആരെങ്കിലും വായ് തുറന്നു പറയുമോ? മററു നാടുകളിലോ? ഉദാഹരണത്തിനു ഇംഗ്ലണ്ടിലെ കഥ നോക്കാം. അവിടെ പുരുഷന്മാർക്ക് സമാനമായ സ്ഥാനം സ്ത്രീ കൾക്ക് കൊടുക്കരുതെന്നു വാദിക്കുന്ന കക്ഷികൾ, പുരുഷന്മാരേക്കാൾ അറിവുകുറഞ്ഞവരാണു സ്ത്രീകളെന്നും, വീട്ടുകാര്യങ്ങളല്ലാതെ നാട്ടു കാര്യങ്ങൾ നടത്താൻ അവർക്ക് സാമർത്ഥ്യമില്ലെന്നും, അഥവാ ഇതിനാരെ ങ്കിലും തർക്കം പറഞ്ഞാൽ ഉദാഹരണമായി ഷേക്സ്പിയറെപ്പോലെ കവിത രചിക്കുന്ന ഒരൊററപ്പെണ്ണെങ്കിലും ആ നാട്ടിൽ പിറന്നിട്ടുണ്ടോ എന്നു ചോദി ക്കുമെന്നും തീർച്ച. പ്രകൃത്യാ സ്ത്രീകൾ പുരുഷന്മാരേക്കാൾ ബുദ്ധി കുറഞ്ഞവരാണെന്നു അവർ ഇങ്ങനെ സ്ഥാപിക്കും.

തമിഴ്നാട്ടിൽ ഇങ്ങനെയൊരു വാദം വിലപ്പോകുമോ? നേരേമറിച്ച് ഇന്നാട്ടിലെ സ്ത്രീകൾ ഇങ്ങനെ പറയും:— ''അവ്വയാരെപ്പോലെ കവിതാവും ശാസ്ത്രബോധവുമുള്ള ഒരാൺകുട്ടി ഇവിടെ പിറന്നിട്ടുണ്ടോ? എന്തു കൊണ്ട് പിറന്നില്ല? ഇതിൽനിന്നും എന്തു മനസ്സിലാക്കാം? ആണുങ്ങൾ പെണ്ണുങ്ങളെക്കാൾ ബുദ്ധി കുറഞ്ഞവരെന്നല്ലേ?''

മഹിമ നിറഞ്ഞ ആത്മജ്ഞാനിയായ അവ്വയാർ രചിച്ച 'അവ്വൈക്കുറൾ' ഇന്നാട്ടിലെ യോഗികളും സിദ്ധന്മാരും ഉപനിഷത്തിനു സമാനമായി

കരുതുന്നു. യോഗശാസ്ത്രത്തിനും മോക്ഷശാസ്ത്രത്തിനും ഈ കൃതി മുഖ്യോപായമാണ്. മാത്രവുമല്ല, യോഗാനുഭൂതി സംബന്ധമായി മററുള്ളവർ എഴുതുന്ന കൃതികളിൽ കഠിനതരവും അസാധാരണവും ആയ പദങ്ങൾ പ്രയോഗിക്കുന്നത് ഒരുതരം ദൗർബല്യമാണെന്ന് അവ്വയാർ കൃതികൾ തെളിയിക്കുന്നു. അവ്വയാറിൻെറ രചന ലളിതമാണ്; പ്രസന്നമാണ്; ആർക്കും സുഗ്രഹമായ ശൈലിയിലാണ്. 'അല്പം പറഞ്ഞ് അധികം വെളിപ്പെടുത്തുക' എന്നതാണല്ലോ കാവ്യരചനയുടെ വിജയരഹസ്യം. ഇതിൽ അവ്വയാർ അതുല്യയാണ്. അമൂല്യവും സൂക്ഷ്മവുമായ വിഷയങ്ങൾ ഏവർക്കും സുഗ്രഹമാകുന്ന തരത്തിൽ വളരെ ലളിതശൈലിയിൽ പറയുന്നതാണ് ഉത്തമ കവികളുടെ കർമ്മമെന്നും, ആ ദിവ്യശക്തിയില്ലാത്ത സാധാരണ കവികൾക്ക് അപ്രകാരം ലളിതശൈലി സാദ്ധ്യമല്ലെന്നും അവരുടെ കൃതികൾ തെളിയിച്ചു. ഈ അത്ഭുത കവികർമ്മത്തിലും അവ്വയാർക്ക് അതുല്യപ്രാവീണ്യം ഉണ്ടായിരുന്നു.

പുരുഷാർത്ഥങ്ങൾ നാലാണല്ലോ. അവയിൽ മോക്ഷമെന്നത് വാക്കിനും മനസ്സിനും എത്താത്ത ഒന്നാണ്. അതെന്തെന്നു വിസ്തരിക്കാൻ സാദ്ധ്യമല്ല. അതിൻെറ സാധനമായ ഭക്തിയെപ്പററി ഒന്നാം അദ്ധ്യായത്തിൽ പ്രസ്താവിച്ച് ധർമ്മാർത്ഥകാമങ്ങളെ മൂന്നു വകുപ്പുകളായി തിരിച്ച് തിരുവള്ളുവർ ആയിരത്തിമുന്നൂററിമുപ്പതു കുറളടികൾ എഴുതി. ഇതൊരു അപൂർവ്വ കൃതിയാണ്. ഇതു കണ്ട അവ്വയാർ മോക്ഷത്തേയും ചേർത്തു പുരുഷാർത്ഥ ചതുഷ്ടയത്തെ ഒരേ ഒരു പാട്ടിൽ ഒതുക്കിപ്പാടി. അത്യാശ്ചര്യകരമായ ആ 'വെൺപാ' ഇതാണ്:—

> ''ഈതലാം തീവിനൈ വിട്ടീട്ടല് പൊരുൾ എഞ്ഞാൻറും
> കാതലിരുവർ ചരുത്തൊരുമി,ത്താതരവു
> പട്ടതേ ഇൻപം; പരനൈ നിനൈന്തിമ്മൂൻറും
> വിട്ടതേ പേരിൻപ വീടു.''

ഈ 'വെൺപാ' വ്യാഖ്യാനിക്കാം. ഈതല് എന്നാൽ ദാനം. അറം ധർമ്മം തന്നെ. ലോകത്തിലുള്ളവർക്ക് പ്രയോജനപ്പെടുന്ന തരത്തിൽ നമ്മുടെ ശരീരം, സമ്പത്ത്, ജീവൻ എന്നിവയെ സമർപ്പിക്ക. നമ്മുടെ സമ്പത്തുകൊണ്ടും വാക്കാലും മനസ്സാലും ശാരീരിക കർമ്മങ്ങളാലും മററുള്ളവരുടെ പ്രയാസങ്ങളെ ഒഴിച്ചുമാററി അവർക്ക് ഹിതകരമായതു ചെയ്ക. പണം കൊടുക്കുന്നതു മാത്രമാണ് ദാനധർമ്മമെന്നു പലരും തെററിദ്ധരിച്ചിട്ടുണ്ട്. മററുള്ളവർക്ക് നമ്മുടെ ജീവനെക്കൊടുത്താൽ ദാനമാവില്ലെ? സമ്പത്തു സ്വയം നേടാൻ തക്കവണ്ണം ഒരാൾക്കു വിദ്യകൊടുത്താൽ അതും ദാനധർമ്മമാവില്ലേ?

മാത്രവുമല്ലാ, ഫലേച്ഛയില്ലാതെ പാർക്കു ചെയ്യുന്ന ഏതു സഹായവും ദാനധർമ്മത്തിൽപെടും. ഇതാണു മനുഷ്യധർമ്മം അഥവാ കർത്തവ്യം. ഇനി അർത്ഥത്തെപ്പററി പറയുന്നു. തീവിനൈ (തീയ്യതായ പ്രവൃത്തി) വിട്ട് (ഉപേക്ഷിച്ച്) ഈട്ടൽ (സമ്പാദിക്കൽ) ആണ് പൊരുൾ (അർത്ഥം). ദുഷ്പ്ര

വൃത്തികൊണ്ടു സമ്പാദിക്കുന്ന പൊരുൾ നമുക്കു ദ്രോഹമേ ചെയ്യൂ. അറിവ്, ഉടല് എന്നിവയാൽ സമ്പാദിക്കുന്ന അന്നവസ്ത്രാദികളും ആഭരണങ്ങളും വാഹനങ്ങളും അശ്വാദികളും വാദ്യങ്ങളും, ഇവയെല്ലാം അനുഭവിക്കുന്നതിനു സാധനങ്ങളായ ഭവനം, തോട്ടം മുതലായവയും, ഈ വക വിഭവങ്ങളെ സാമാന്യമായി കുറിക്കുന്നതും മനുഷ്യർ ഏർപ്പെടുത്തിയിട്ടുമുള്ള സ്വർണ്ണം, വെള്ളി, ചെമ്പ് ഇവകൊണ്ടുണ്ടാക്കിയിട്ടുള്ള നാണയങ്ങളും കറൻസി നോട്ടുകളും 'അർത്ഥം' എന്ന ഇനത്തിൽ പെടും. നല്ല നിലയിൽ സമ്പാദിക്കുന്ന ധനമേ സുഖം തരൂ; ദുഷ്കർമ്മം കൊണ്ടു നേടുന്നവ ദുഃഖഹേതുവാകും. ഇതാണ് അവ്വയാരുടെ വിവക്ഷ.

കാമത്തിനു അവ്വയാർ നല്കുന്ന നിർവചനവും വിവരണവും അതുല്യ മഹത്വം കലർന്നതാണ്. സ്ത്രീപുരുഷസ്നേഹത്തെ മാത്രമാണു പണ്ടുള്ളവർ കാമത്തിൽപ്പെടുത്തിയിട്ടുള്ളത്. ധർമ്മം ചെയ്യുന്നതിലും അർത്ഥം നേടുന്നതിലും 'സുഖ'മുണ്ടെന്നോർക്കണം എങ്കിലും അവയെ കാമസുഖത്തിനു തുണയായ സുഖങ്ങളെന്നേ കരുതേണ്ടു. രുചികരമായ ഭക്ഷണം, ഗാനശ്രവണം, സുഗന്ധാസ്വാദനം തുടങ്ങി പലതും ഇന്ദ്രിയസുഖങ്ങളാണല്ലോ. അവററയെ നേടുന്നതിനു പല കഷ്ടപ്പാടുകളിലും മനുഷ്യർ ചെന്നു വീഴുന്നു. പാണ്ഡിത്യകാംക്ഷ, യശോകാമം തുടങ്ങി വേറെയും സുഖങ്ങളുണ്ട്. അവയ്ക്കുവേണ്ടിയും മനുഷ്യർ ക്ലേശങ്ങൾ അനുഭവിക്കാറുണ്ട്. പക്ഷേ ഇവയെല്ലാം അല്പ സുഖങ്ങളെന്നു കരുതി പൂർവ്വികർ കാമത്തിൽ ഉൾപ്പെടുത്തിയില്ല. അധികാരം, യശസ്സ് തുടങ്ങിയവയെ ധർമ്മത്തിൻെറയും അർത്ഥത്തിൻെറയും വകുപ്പിൽപ്പെടുത്തി. ഭക്ഷണം, ശ്രവണം തുടങ്ങിയവ ശാരീരിക സുഖങ്ങളെന്നു കരുതി, ആത്മസുഖഹേതുക്കളല്ലെന്ന കാരണത്താൽ അവയേയും കാമത്തിൽ ചേർത്തില്ല.

"കണ്ടുകേട്ടുണ്ടുയിർത്തുററ റിയുമൈമ്പുലനും
ഒണ്ടൊടിക്കണ്ണേയുള"

എന്നിങ്ങനെ തിരുവള്ളുവർ പാടിയിട്ടുണ്ട്. ദർശനം, ശ്രവണം, ഭക്ഷണം, ഗന്ധാസ്വാദനം, സ്പർശനം എന്നീ പഞ്ചേന്ദ്രിയവൃത്തികളിൽനിന്നുണ്ടാകുന്ന ആനന്ദം ഒളികലർന്ന വളയണിഞ്ഞ ഈ പെണ്ണിൽനിന്നേ ലഭിക്കുന്നു. ജീവനും മനസ്സിനും ആത്മാവിനും ആനന്ദമണയ്ക്കുന്ന ഈ കാമമാണ് ലോകത്തിലേക്കുവെച്ച് ഏററവും ഉത്തമസുഖം. അതുകൊണ്ട് പുരുഷാർത്ഥചതുഷ്ടയത്തിൽ കാമത്തെയാണു പൂർവികർ 'സുഖ'മെന്ന അഥവാ 'ആനന്ദ'മെന്ന സാമാന്യനാമംകൊണ്ട് നിർദ്ദേശിച്ചിട്ടുള്ളത്. അപ്രകാരം വിശിഷ്ടമായ കാമസുഖത്തെ ശരിക്കും ആസ്വദിക്കാനുള്ള വഴിയെപ്പററിയും അവ്വയാർ ലളിതസുന്ദരമായ ഭാഷയിൽ വിവരിച്ചിരിക്കുന്നു.

ഒരുവൻ ഒരുത്തിയിലും ഒരുത്തി ഒരുവനിലും ത്രിവിധകരണങ്ങളാൽ കൊണ്ട് വിശ്വാസമർപ്പിച്ച്, ചാരിത്രഭംഗം ചെയ്യാതെ, നിത്യാനുരാഗം കൊള്ളുമെങ്കിൽ, അങ്ങനെ മനസ്സ് ഒന്നിച്ച് പരസ്പരം ആദരവു കലർന്നു

വാഴുന്ന ആ ആനന്ദമാണ് ആനന്ദം എന്ന് അവ്വയാർ പറയുന്നു. (കാതലിരുവർ ചരുത്തൊരുമിത്താതരവു പട്ടതേ ഇൻപം).

ഇനി മോക്ഷത്തെപ്പററി പറയുന്നു. ദൈവത്തെ ഉള്ളത്തിലിരുത്തി, താനെന്ന ഭാവം വെടിഞ്ഞ്, ഈശ്വരബോധം പ്രാപിച്ച്, മുൻപു പറഞ്ഞ മൂന്നു പുരുഷാർത്ഥങ്ങളിലും അഭിനിവേശം നീങ്ങി ഇരിക്കുന്ന അവസ്ഥയാണ് മോക്ഷം. ഈ മോക്ഷം കിട്ടിയതോടെ മററു മൂന്നു പുരുഷാർത്ഥങ്ങളുമായി ഒരു വിധത്തിലും ബന്ധമില്ലാതെ നിഷ്ക്രിയനായിക്കഴിയണം എന്ന അഭിപ്രായം പ്രാമാദികമാണ്. ജീവനുള്ള കാലത്തോളം ഒരാൾക്ക് കർമ്മം ചെയ്യാതിരിക്കാൻ സാദ്ധ്യമല്ല. ഒരുവനും മനസാ വാചാ കർമ്മണാ ഒരു ക്ഷണനേരംപോലും കർമ്മം ചെയ്യാതിരിക്കവയ്യ. നൈസർഗ്ഗികവാസന കൊണ്ട് എല്ലാവരും സ്വയം കർമ്മത്തിൽ മുഴുകുന്നു. ഭഗവത്ഗീതയിൽ ഭഗവാൻ ശ്രീകൃഷ്ണൻ ഇക്കാര്യം ഊന്നിപ്പറഞ്ഞിട്ടുണ്ട്.

അവ്വയാരുടെ കൃതികളിലെ മഹത്വമെടുത്തു ഇനിയും വിസ്തരിക്കണമെങ്കിൽ എത്രയെത്ര ഗ്രന്ഥങ്ങൾ എഴുതേണമെന്നോ? ഈ ഉപന്യാസം ഇപ്പോൾ തന്നെ ദീർഘിച്ചുപോയി. അതുകൊണ്ട് ഈ കവിചക്രവർത്തിനിയെപ്പററി എനിക്കു പറയാനുള്ളത് മറെറാരു ലേഖനത്തിനു വിഷയമാക്കേണ്ടിയിരിക്കുന്നു.

എൻെറ അഭിവന്ദ്യസഹോദരികളേ, തമിഴ്നാടു മഹിളകളേ, ഇത്ര മഹത്തായ നമ്മുടെ സംസ്ക്കാരത്തിൻെറ ഭാവി നിങ്ങളുടെ വിദ്യാഭ്യാസത്തെയും പരിശ്രമത്തെയും സമാശ്രയിച്ചാണിരിക്കുന്നത്. ഭൂമണ്ഡലത്തിൽ അതുല്യസമ്പത്തായ ക്ഷേമനിധിക്കു ഈശ്വരൻ നിങ്ങളെയാണു കാവലായിക്കണ്ടിരിക്കുന്നത്. മനുഷ്യലോകം ഇന്ന് ബ്രഹ്മാണ്ഡസമാനമായ ചണ്ഡമാരുതനെപ്പോലുള്ള പരിവർത്തനങ്ങളാലും, വിപ്ലവങ്ങളാലും പ്രക്ഷുബ്ധ സാഗരത്തിൽപ്പെട്ട ചെറുതോണിപോലെ ചാഞ്ചാടിയും ഉയർന്നും, താഴ്ന്നും, ചുഴിയിൽപ്പെട്ടും കുഴയുകയാണ്. ഈ മഹാപ്രളയകാലത്തിൽ തമിഴ് സംസ്ക്കാരം ചിന്നിച്ചിതറി നശിക്കാതിരിക്കാൻ ദൈവം അനുഗ്രഹിക്കട്ടെ. അതങ്ങനെ തകരാതിരിക്കാൻ തക്കതായ വിദ്യാഭ്യാസത്താലും സ്വഭാവമഹിമയാലും സ്വാതന്ത്ര്യത്തിൻെറ ശക്തിയാലും അതിനെ സംരക്ഷിക്കാനുള്ള കെൽപ്പ് നിങ്ങൾക്ക് പരബ്രഹ്മം നൽകുമാറാകട്ടെ.

# 1. ജാതിക്കുഴപ്പം

രണ്ടുതരം കുഴപ്പങ്ങളാണ് ഇന്ത്യയിലുള്ളത്. ഒന്നു പണക്കുഴപ്പം; മറേറത് ജാതിക്കുഴപ്പം. വയറിനു തക്ക ആഹാരമില്ലാതെ വരുന്നതുതന്നെ പണക്കുഴപ്പത്തിൻെറ ഫലം. ഇതിനൊരു പരിഹാരമേയുള്ളൂ; നമ്മുടെ ഭക്ഷ്യവസ്തുക്കൾ, ഇന്നാട്ടിൽ വിളയുന്നവ, കയററുമതി ചെയ്തയക്കുന്നതിനെ തടയുക. ഇംഗ്ലണ്ടിൽ പ്രഭാതഭക്ഷണത്തിനുള്ള മീൻ തെക്കേഅമേരിക്കയിൽ നിന്നു വരുന്നു; വെണ്ണ ആസ്ത്രേലിയായിൽ നിന്നും. ഇന്നാട്ടുകാരുടെ നില അങ്ങനെയല്ല. ഇവിടത്തെ ഭൂമി നമ്മുടെ ആൾക്കാർക്കുവേണ്ടുന്ന ആഹാരം തരുന്നുണ്ട്. സ്വതേ വേണ്ടുന്ന പണം സമ്പാദിച്ചാലല്ലാതെ ഈ ആഹാരവസ്തുക്കൾ വാങ്ങാൻ പററില്ല. ഭക്ഷ്യധാന്യങ്ങളുടെ കയററുമതി നിർത്തുന്ന നിമിഷം ഇവിടെ തടവില്ലാതെ യഥേഷ്ടം ആഹാരം ലഭിക്കും. ഇതിൽ വിജയമടയാൻ ഒന്നേ ചെയ്യേണ്ടു. നമ്മുടെ വ്യാപാരികൾ ശ്രദ്ധിക്കുക. സ്വന്തം ഉദരപൂരണം മാത്രം ലക്ഷ്യമാക്കാതെ തങ്ങൾക്കു ലാഭമുണ്ടാകത്തക്കവണ്ണം പൊതുജനങ്ങൾക്കു വിഷമം വരാതെ വേണ്ട നടപടി അവർ കൈക്കൊള്ളണം. ഇങ്ങനെ നമ്മുടെ നാട്ടിൽത്തന്നെ ധാന്യങ്ങൾ നിർത്തി, നാട്ടിൽ താഴ്ന്ന നിലയിൽ കഴിയുന്നവരെക്കൊണ്ട് ജോലി എടുപ്പിച്ച് അവർക്കു ഭക്ഷണത്തിനുള്ള വക നൽകണം. ഇതെത്രയും എളുപ്പത്തിൽ ചെയ്യാവുന്ന ഒന്നാണ്.

പുരിയിൽ (ജഗന്നാഥം) ഇക്കാലത്തു വലിയ ക്ഷാമം നടമാടുകയാണ്. നമ്മുടെ നാട്ടിൽ രാജാക്കന്മാരും ശാസ്ത്രികളും ജന്മികളും വ്യാപാരികളും വക്കീലന്മാരും വലിയ വലിയ ഉദ്യോഗസ്ഥന്മാരും വയറുനിറയെ ഭക്ഷണം കഴിക്കുമ്പോൾ, അജീർണ്ണമുണ്ടാകുംവിധം തങ്ങളിലേക്ക് ഭക്ഷ്യസാധനങ്ങളെ കടത്തിവിടുമ്പോൾ, ലോകത്തിൽ മറെറങ്ങുമില്ലാത്തമാതിരി ഇന്ത്യയിൽ മാത്രം തീരാത്ത, മാറാത്ത പഞ്ഞം കൊണ്ടുപിടിച്ച് ജനങ്ങളെ നശിപ്പിക്കുന്ന ആ ദുരന്തത്തെ പരിഹരിക്കാൻ വഴിതേടാനുള്ള ചിന്ത അക്കൂട്ടരുടെ ബുദ്ധിയിൽ കയറുന്നില്ലല്ലോ എന്നോർത്തു ഞാൻ അത്യന്തം ദുഃഖിക്കുന്നു. ഈ പ്രയാസങ്ങൾക്കു നടുവിൽ മറെറാരു വശത്തുകൂടെ ജാതീയമായ അനീതികളും കുഴപ്പമുണ്ടാക്കുന്നു.

മിക്കവാറും താഴ്ന്ന ജാതിക്കാരാണ് തീരെ ദരിദ്രന്മാരായിരിക്കുന്നതെന്നുമറക്കവയ്യ. പരിശ്രമശീലവും അവരുടെയിടയിലാണ് അധികമായി കാണപ്പെടുന്നത്. കൂടുതൽ വേലചെയ്യുന്നവർക്കാണ് കൂടുതൽ ദാരിദ്ര്യം. ലോകം മുഴുവൻ അനീതി പരന്നിട്ടുണ്ട്. പക്ഷേ നമ്മുടെ നാടുപോലെ ഒരിടവും മോശമായിട്ടില്ല.

ഈ പ്രദേശത്ത് (കടയത്തിൽ) ഒരു ധനികൻെറ ഭവനത്തിലെ വിശേഷത്തിന് ശങ്കരനായനാർകോവിലിൽ നിന്ന് അവിടത്തെ ആനയെ കൊണ്ടുവന്നു. കൊമ്പനാനയാണ്; പതിനെട്ടുവയസ്സുള്ള കുട്ടിക്കൊമ്പൻ. അവൻ ഒരു ഭയങ്കരനാണെന്ന പേരെടുത്തിരുന്നതുകൊണ്ട് നാട്ടുകാർ തിക്കിത്തിരക്കിയാണ് അവനെ കാണാൻ ചെന്നത്. ഇന്നു രാവിലെ ഞാനും എൻെറ ഒരു സുഹൃത്തും കൂടെ അവനെയൊന്നു ദർശിക്കാൻ പോയി. അവനെസ്സംബന്ധിച്ച് മറെറാരു 'വിശേഷത' കൂടെയുണ്ട്. അവൻെറ മൂന്നു പാപ്പാൻമാരിൽ രണ്ടുപേർ ബ്രാഹ്മണരാണ്; ഒരാൾ ഒരു ശൈവനും. കുരുക്കൾ എന്നു പറയുന്ന ശൈവഓതുവർ ജാതിയിൽപെട്ട ആള്. സാധാരണ മുഹമ്മദീയരും മററു താണജാതിയിൽപെട്ടവരും ആണ് ആനക്കാരായിവരുന്നത്. ഈ ആനയ്ക്ക് ബ്രാഹ്മണരായ ആനക്കാരെ കിട്ടി!

ഇവരിൽ ഒരു 'ബ്രാഹ്മണ'നോടു ഞാൻ ആനയുടെ ചില സ്വഭാവവിശേഷങ്ങളെക്കുറിച്ചു സംസാരിച്ചുകൊണ്ടിരുന്നു. ഞാൻ ആററിൽ പോയപ്പോൾ ഈ ആനക്കാരൻ ആനയെ നിഷ്കരുണം അടിക്കുന്ന കാഴ്ച കണ്ടിരുന്നതിനാൽ അതേപ്പററി അയാളോടു സംസാരിക്കേണ്ടിവന്നു. ''മൃഗങ്ങളെ സ്നേഹിച്ചു പരിചയിപ്പിക്കണം. ദയയില്ലാതെ പ്രഹരിക്കുന്നതു നന്നല്ല'' എന്നു ഞാൻ ഉപദേശിച്ചു. ഞാൻ ഇതു പറയേണ്ട താമസം, അയാൾ ഒരു നീണ്ട 'ശാസ്ത്രഗ്രന്ഥം' നിവർത്തി എൻെറ നേരെ നോക്കി ഇങ്ങനെയങ്ങു വിവരിക്കാൻ തുടങ്ങി. ''ഈ ആന താണ ജാതിയിൽപ്പെട്ടവനാണ്; ആനകളിലുമുണ്ട് ബ്രഹ്മക്ഷത്രിയ വൈശ്യ ശൂദ്രജാതികൾ. പിന്നെ ഓരോ ജാതിയിലും അവാന്തര വിഭാഗങ്ങൾ ഉണ്ട്. ഇവൻ ശൂദ്രജാതിയിൽപ്പെട്ടവനാണ്. മനുഷ്യരുടെ ഇടയിൽ ഈഴവർ എന്നൊരു ജാതിയില്ലേ? അതേ മാതിരി. ഈ ആന 'വീരൻ' എന്ന വകുപ്പിൽപെട്ടവനാണ്.

ഇങ്ങനെ ആ ആനക്കാരൻ നീണ്ടകഥ വിവരിച്ചുതന്നു.

ഞാൻ ഇക്കാര്യം ഇവിടെ എടുത്തു പറയാൻ തക്കതായ കാരണമുണ്ട്. നമ്മുടെ മനസ്സിൽ ഈ 'ജാതി' എത്ര ആഴത്തിലാണു പതിഞ്ഞിരിക്കുന്നതെന്നു ഓർക്കുക. ആനക്കാര്യത്തിലും ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്രർ! കുതിരയിലും അങ്ങനെ തന്നെ! മാനത്തു കാണുന്ന ഗ്രഹങ്ങളിലും ബ്രഹ്മ ക്ഷത്രിയ വൈശ്യ ശൂദ്രഭേദം കാണാം. രത്നങ്ങളിലും ഉണ്ട്.

ഇങ്ങനെ ജാതിഭേദം നിലവിലുള്ള നാട്ടിൽ സമത്വം, സാഹോദര്യം, സ്വാതന്ത്ര്യം എന്നിവ മനുഷ്യരുടെ ഇടയിൽ നിലനിർത്തുന്ന കഥ ചിന്തിക്കാൻ ആവുമോ? ജാതികൾ കുറച്ചെങ്ങാനുമാണോ? ജാതിക്കകത്തു ജാതി; ഉൾപ്പിരിവുകൾ. 'പറ പതിനെട്ട്!' എന്നു വെച്ചാൽ പറയർക്കിടയിൽ പതിനെട്ടു വകുപ്പുകൾ. 'നൂള നൂറെറട്ട്'' എന്നു വെച്ചാൽ നൂളജാതികളിൽ നൂറെറട്ട് പിരിവുകൾ. കൂടാതെ പറയൻ, പള്ളൻ, ചക്കിലിയൻ എന്നിവയൊക്കെ വേറെ വേറെ ജാതികളാണ്. പരസ്പരം പന്തിഭോജനമില്ല. പരിഹാസ്യം, പരിഹാസ്യം; പരമപരിഹാസ്യം തന്നെ. ഇങ്ങനെയുള്ള ഉൾപ്പിരിവുകൾ

മതിയാകാത്തപോലെ വേറെ പുതിയ പുതിയ പിരിവുകൾ നാൾതോറും ഏർപ്പെട്ടു വരുന്നുമുണ്ട്. സമൂഹപരിഷ്കരണം വേണമെന്നു വാദിക്കുന്ന ഉദ്ദേശശുദ്ധിയുള്ള കൂട്ടരിൽ ചിലരുടെ പ്രവൃത്തി തത്വമറിയാതെ പുത്തൻ പുത്തൻ വകുപ്പുകൾക്കു ഹേതുഭൂതമാവാറുണ്ട്. കടയത്തിൽ തന്നെ ഇംഗ്ലീഷ് പഠിച്ച ചിലർ, സ്വയം 'ദ്രാവിഡ ബ്രാഹ്മണർ' എന്നു പേർ വെച്ച്, പരമ്പരയായി നിലനിന്നിരുന്ന 'പിള്ള'യെന്ന സ്ഥാനം നീക്കി 'രായർ' സ്ഥാനം സ്വീകരിച്ചിരിക്കുന്നു. ഒരുദാഹരണം പറയാം. ആണ്ടിയപ്പപിള്ള ഇപ്പോൾ ആണ്ടിയപ്പരായർ ആയി മാറി; സർക്കാർ അംഗീകാരത്തോടെതന്നെ. എല്ലാ പ്രമാണങ്ങളിലും ഈ പേരുമാററം കൊള്ളിച്ചിട്ടുണ്ടാവും. ഈ ദ്രാവിഡ ബ്രാഹ്മണസ്ഥാനം എങ്ങനെ വന്നുവെന്നു കണ്ടുപിടിക്കാൻ ഒരു വഴിയുമില്ല.

ഇതുപോലെതന്നെ കുറച്ചുദിവസങ്ങൾക്കു മുമ്പ് വള്ളുവർ ജാതിക്കാർ തഞ്ചാവൂരിൽ ഒരു സമ്മേളനം കൂടി തങ്ങൾ ഉയർന്നജാതിക്കാരാണെന്നും, പറയരെ തൊടരുതെന്നും അക്കൂട്ടർക്കു 'പഞ്ചാംഗം' ചൊല്ലിക്കൊടുക്കരുതെന്നും, അപ്രകാരം ചെയ്യുന്ന കൂട്ടരെ ഭ്രഷ്ടാക്കുമെന്നും ഒരു ലഘുലേഖ അച്ചടിച്ച് ഇറക്കി. ഇതു കണ്ട് സഹിക്കാതെ വള്ളുവജാതിയിൽപ്പെട്ട വി. എസ്. പെരുമാൾ നായനാർ "വള്ളുവർ പറയരാണ്, പഞ്ചമരാണ്" എന്നൊരു ലേഖനം സയുക്തികം എഴുതി ഈ ജൂൺ മൂന്നാംതീയതി വ്യാഴാഴ്ചയിലെ സ്വദേശമിത്രനിൽ രസകരമാംവിധം പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതു കണ്ട് എന്റെ മനസ്സ് വളരെ സന്തോഷമടഞ്ഞു.

പക്ഷേ, അതേ ഉപന്യാസത്തിൽ നായനാർ നാലാംവകുപ്പിൽപ്പെട്ട വേളാളർ കുലത്തിൽ നിന്നു പിരിഞ്ഞവരാണ് പറയർ എന്നു പറഞ്ഞിരിക്കുന്നതിൽ പൊരുത്തക്കേടുണ്ട്. ഇതിന് ആധാരമെന്തെന്ന് അദ്ദേഹം പറയുന്നില്ല. വെറും ജാതിവിരോധം കൊണ്ടാണിങ്ങനെ പറയുന്നതെന്നു തോന്നുന്നു. പാഴ്പ്പകകൊണ്ടു നന്മവരില്ലല്ലോ.

എല്ലാ ജാതി ആളുകൾക്കും ശരിയായവിധം വിദ്യാഭ്യാസം നൽകിയാൽ എല്ലാവരും സമാനമായ അറിവുള്ളവരായിത്തീരും. മാംസഭോജനം ചെയ്യുന്നവർ അതു നിർത്തണം. സ്വാമി വിവേകാനന്ദൻ പറഞ്ഞതുപോലെ എല്ലാവരെയും ബ്രാഹ്മണരാക്കി മാററാൻ നമ്മുടെ വേദത്തിൽ വിധിയുണ്ട്. അങ്ങനെ ഇന്ത്യ മുഴുവൻ ബ്രാഹ്മണദേശമാക്കി വിട്ടാൽ നല്ലതെന്നാണ് എന്റെ അഭിപ്രായം. ഏതു ജാതിക്കാരനായാലും ശരി, മാംസഭക്ഷണത്തിൽ നിന്ന് അവനെ വിലക്കി, അവനൊരു പൂണൂൽ കൊടുത്ത്, ഗായത്രിമന്ത്രം ഉപദേശിച്ചു വിടണം. ഇതാണു വിവേകാനന്ദൻ പറഞ്ഞ ഉപായം. ഏററവും നല്ല ഉപായവും ഇതുതന്നെ. എന്നാൽ, ഉയർന്ന ജാതിക്കാർ തങ്ങളുടെ ഔന്നത്യത്തെ മറന്ന് കീഴ്ജാതിക്കാരുമായി കലർന്നാൽ ഇതിലും നല്ല ഉപായമായിത്തീ[illegible].

## 2. പഴയ ലോകം

**ഈ** ലോകം വളരെ പഴയതാണ്. ഇതിൻെറ രൂപം പുതുതെന്നു തോന്നും. പ്രകൃതി പഴയത്; തനിവേപ്പുമരം ചാകും; ഒററവേപ്പുമരം പിറക്കും. വേപ്പിൻകുലം എക്കാലവുമുണ്ട്. ഭൂമിയുള്ള കാലംവരെ വെയിൽ എന്നാളും ഇങ്ങനെ അടിക്കും. മഴ, കാററ്, ജനനം, വളർച്ച, രോഗം, ബന്ധനം, സ്വാതന്ത്ര്യം, തിന്മ, സുഖം, ദുഃഖം, വിശ്വാസം, മറവി, നര, കലക്കം എല്ലാം എക്കാലത്തുമുണ്ട്.

ഉപാധികൾ മാറിക്കൊണ്ടിരിക്കും; പ്രകൃതി അങ്ങനെ പോകുന്നു. എന്താണിങ്ങനെ പറയുന്നത്? അറിയാമോ? നമ്മളൊന്നും അറിയാതെ ആകാശത്തിൽ നിന്നു പുതിയ ഒരു സംസ്ക്കാരം പൊട്ടിപ്പുറപ്പെടുന്നുവെന്ന് ചില പള്ളിക്കൂടം പിള്ളേർ പറഞ്ഞുകൊണ്ടുനടക്കുന്നു. എനിക്കതിൽ വിശ്വാസമില്ല. ലോകം പഴയതുതന്നെ.

പാവങ്ങളുടെ നില എന്നും കഷ്ടംതന്നെ. പണക്കാരനു പലതരം സൗകര്യങ്ങളുണ്ട്. ദേവസ്വക്കാർക്ക് ദാരിദ്ര്യമില്ല. പൂജാരികൾ മിക്കവരും പാതി കല്ലിനും പാതി പൂജാരിക്കും എന്ന നയമാണു സ്വീകരിച്ചിരിക്കുന്നത്. തികച്ചും പരിപൂർണ്ണനായ പൂജാരി എന്ന നിലയ്ക്കു പൂജ ചെയ്താൽ അപ്പോഴേ കൃതയുഗം പിറക്കും.

ഏതു നാട്ടിലും ഏതു കാലത്തും ഇതേ കഥയാണു നടക്കുന്നത്. ആരുടെ കൈയ്ക്കാണോ ബലം അവനാണ് നായകൻ. പാവങ്ങൾക്കു ക്ലേശം.

പണക്കാരൻ, പാവപ്പെട്ടവൻ എന്ന പിരിവ് പണ്ട് എങ്ങനെയാണുണ്ടായത്? ജന്മി, കുടിയാൻ എന്ന രണ്ടു ജാതികൾ എന്തിനങ്ങനെ പിരിഞ്ഞു? എല്ലാവരും ചേർന്ന് കൃഷിചെയ്തു വിളവെടുക്കേണ്ടുന്ന ഗ്രാമത്തിൽ ഈ വ്യത്യാസം എങ്ങനെ വന്നു? ഇവയെല്ലാം മുതാലളിമാരുടെ കാര്യങ്ങൾ. ഇപ്പോൾ അതിനു സൗകര്യമില്ല. പാവപ്പെട്ടവൻ പണക്കാരൻ എന്ന വിഷയത്തെപ്പററി മാത്രം പറയാം.

ഒരു ചെട്ടി വ്യാപാരത്തിൽ നഷ്ടപ്പെട്ടു തൻെറ വീട്ടുജോത്സ്യരോട് "പണക്കാരനാവാൻ എന്താണു മാർഗം?" എന്നു ചോദിച്ചു. നവഗ്രഹ പൂജ നടത്തണം എന്നു അയ്യർ പറഞ്ഞു. എത്ര പണം വേണ്ടിവരുമെന്നു ചെട്ടി. പത്തു പവനാകുമെന്നു ബ്രാഹ്മണൻ. "തൻെറ പണം കൊളമ്പു പണം; അതു തെങ്ങു വയ്ക്കാൻ ചെലവാക്കി—ഒററക്കാശുപോലും കൈവശമില്ല. ഈ നിലയിൽ എന്തു ചെയ്താൽ പണം കിട്ടും എന്നാണു നിങ്ങളോടു ചോദിച്ചത്. അതു പറഞ്ഞു തരിൻ" എന്നിങ്ങനെ ചെട്ടിയും.

അപ്പോഠം ബ്രാഹ്മണൻ പറഞ്ഞു: ''കഴിഞ്ഞ ജന്മത്തിൽ നീ ബ്രാഹ്മണർക്ക് നല്ല ദാനങ്ങഠം ചെയ്തിട്ടില്ല. അതുകൊണ്ട് ഈ ജന്മം നിനക്കിങ്ങനെ വന്നു. നിനക്കു പ്രായശ്ചിത്തം നമ്മുടെ ഗ്രന്ഥത്തിൽ കിട്ടില്ല. ഈ ജന്മത്തിൽ ഇനിയെങ്കിലും പുണ്യം ചെയ്താൽ അടുത്ത ജന്മം നിനക്കു ധാരാളം പണമുണ്ടാകും.''

ബ്രാഹ്മണന്റെ ഈ വർത്തമാനം ചെട്ടിക്ക് അത്ര ഇഷ്ടപ്പെട്ടില്ല. എനിക്കും അത്ര പ്രയോജനപ്രദമെന്ന അഭിപ്രായമില്ല. അടുത്ത ജന്മം ഞാൻ വേറൊരുവനായി പിറന്ന് പണമുണ്ടാക്കിയാൽ ഈ ജന്മത്തുള്ള എനിക്കു എന്തു പ്രയോജനം? അതിൽ എനിക്കത്ര ശ്രദ്ധയില്ല. ഈ ജന്മത്തിൽ പണമുണ്ടാക്കുന്നതു തന്നെ ന്യായം. അടുത്ത ജന്മത്തിലെ പണത്തിനു ഇപ്പോഴെ ടിക്കററെടുക്കുന്നതു മണ്ടത്തരം.

ഏതു ജാതി മൃഗങ്ങളും പക്ഷികളും കൂട്ടംകൂടി കക്ഷി പിടിച്ച് സ്വന്തം കുലത്തെ തകർക്കുന്ന സമ്പ്രദായം ഉണ്ടെന്നു തോന്നുന്നില്ല. മനുഷ്യജീവിക്കു മാത്രമാണ് ഈ ദുഷിച്ച സ്വഭാവം വളരെക്കാലമായി കാണപ്പെടുന്നത്. ഹോമറുടെ കാലം മുതൽ കോൺസ്ററൻൈറനിന്റെ കാലംവരെ യവനദേശത്ത് പോരാട്ടം നിൽക്കാതെ തുടർന്നുവന്നിരുന്നു. കൊടുങ്കാററടിച്ച രാത്രിയിൽപോലും കളവു നടന്നു. തിന്മ ഏതു കാലത്തുമുണ്ട്. വിഷത്തിനു മറുമരുന്ന്, രോഗത്തിനു ശമനം, ദാരിദ്ര്യത്തിനു സമ്പത്ത്, അജ്ഞതയ്ക്കു വിദ്യയും എക്കാലത്തും തേടാവുന്നതാണ്. തേടിയാലോ അതിനുള്ള ഉപായങ്ങഠം എല്ലാക്കാലത്തും ഒന്നിച്ചുകാണാം; അതു മാറില്ല. മനുഷ്യർ ഉപാധികളെ മാററിയേക്കും. പഴമയെ വിടാതെ നടത്തുന്നവരാണ്.

ഒരു വ്യാപാരത്തിൽ ലാഭം വേണമെങ്കിൽ ഒരേയടിക്ക് സൂര്യമണ്ഡലത്തിലേക്കു പറന്നു പോകാൻ പററില്ല. പഴയ സമ്പ്രദായമനുസരിച്ച് ഓരോ അടിവെച്ചു തന്നെ മുന്നോട്ടു പോകണം. പതറുന്ന കാര്യം ചിതറും. മെല്ലെപ്പോകുന്നവൻ ലക്ഷ്യത്തിലെത്തും. പഴയ വഴിയാണു നല്ലവഴി. അതുതന്നെയാണ് എപ്പോഴും നടക്കേണ്ടുന്ന വഴി. ലോകത്തിൽ എല്ലാ കാര്യങ്ങളും പടിപ്പടിയായിട്ടാണു കയറുന്നത്. ഛടേന്നു കേറിയാൽ അതുപോലങ്ങു വീഴും. കാററാടി ചാടിച്ചാടി പറന്നു പോകുന്നു. സൂര്യൻ ഒരേ കണക്കിലാണു നടക്കുന്നത്. അദ്ദേഹം വഴിമാറി നടക്കില്ല. താഴുന്നുമില്ല. പോകുന്നു; എപ്പോഴും മേലോട്ടു പൊയ്ക്കൊണ്ടിരിക്കുന്നു. പഴയ വഴിയാണു വ്യാപാരത്തിനു പററിയത്.

## 3. മൃഗങ്ങളും പക്ഷികളും

കൊല്ലാവിരതം കുവലയമെല്ലാമോങ്കി
എല്ലാർക്കും ചൊല്വതെൻ ഇച്ചൈ പരാപരമേ
—തായുമാനവർ.

(അഹിംസാവ്രതം ഭൂമണ്ഡലമെങ്ങും ഉയർത്തി
അഖിലർക്കുമതു ചൊല്ലുവതെന്നാശ ദൈവമേ)

ലൗകിക വിഷയങ്ങളിൽ അത്യന്തനിപുണനും വേദാന്ത കാര്യങ്ങളിൽ നല്ല ജ്ഞാനിയുമാണ് എന്റെ ഒരു സ്നേഹിതൻ. അദ്ദേഹത്തെ തൽക്കാലം 'ഗോപാലപിള്ള' എന്ന പേരിൽ ഞാൻ വ്യവഹരിക്കട്ടെ. അദ്ദേഹം ഇന്നു പകലേ എന്നോടു സംസാരിച്ചുകൊണ്ടിരുന്നു.

അദ്ദേഹം പറഞ്ഞു: "നിങ്ങാ പത്രത്തിലെഴുതാൻ വിഷയം തെരഞ്ഞെടുക്കുമ്പോാ ഒരു കക്ഷിക്കും മനഃപീഡയുണ്ടാക്കാത്തത് കൈക്കൊള്ളുകയാണു നല്ലത്." മധുരമായവാക്കുകളിൽ അല്ലാതെ ഈ ലോകം കടുത്ത വാക്കുകളിൽ ഒരു കാലത്തും സന്തോഷിക്കയില്ല? മററുള്ളവർക്കു ദ്വേഷ്യംവരാത്ത വണ്ണം എത്രയോ എഴുതാനുള്ള വകയുണ്ട്. ലോകത്തെ നന്നാക്കണമെന്നും ലോകർക്ക് നിങ്ങളെക്കൊണ്ട് ആവുംവിധം നന്മചെയ്യണം എന്നും ആയിരിക്കുമല്ലോ പത്രത്തിൽ നിങ്ങാ ലേഖനമെഴുതുന്നതിന്റെ ലക്ഷ്യം. ആ ലക്ഷ്യം ശരിക്കും നിറവേറണമെങ്കിൽ നമ്മുടെ ആശയങ്ങളെ തെല്ലുപോലും കോപമില്ലാതെയും ആവേശപ്പെടാതെയും അന്യർക്കാർക്കും മനോവേദന കൊടുക്കാതെയും മുഴുവൻ മധുരപദാവലികൊണ്ട് എഴുതുന്നതുതന്നെ ഉത്തമ മാർഗ്ഗം."

ഇതുകേട്ട ഞാൻ മറുപടി പറഞ്ഞു: "വളരെ ഭംഗിയായിപ്പറഞ്ഞു താങ്കാ. ഇതുതന്നെയാണു എന്റെ സ്വന്താഭിപ്രായവും. എങ്കിലും സ്ത്രീകാ, അധഃകൃതർ, ദരിദ്രർ, മൃഗപക്ഷികാ ഇവരുടെ നിലയെപ്പററി എഴുതുമ്പോാ, മേൽപ്പറഞ്ഞ മർദ്ദിത വിഭാഗങ്ങളോടു ദയാദാക്ഷിണ്യമില്ലാത്ത കൂട്ടരോട് എനിക്കുണ്ടാകുന്ന ധാർമ്മികരോഷം ഞാൻ എങ്ങനെ അടക്കും? അതും ഇനി അടക്കാൻ ശ്രമിക്കാം. നിങ്ങാ പറഞ്ഞ വിധി പരിപൂർണ്ണമായി അനുഷ്ടിക്കാൻ നോക്കാം. എന്തെന്നാൽ കോപം നിങ്ങാ പറഞ്ഞപോലെ നമ്മുടെ ലക്ഷ്യത്തിനു വിഘ്നമായി നില്ക്കും. ആടിനെയും മാടിനെയും തിന്നുന്നവരെപ്പററി നാം അധിക്ഷേപിച്ചു പറഞ്ഞാൽ അവർ നമ്മോടു കോപിക്കും എന്നല്ലാതെ അവരുടെ മാംസഭക്ഷണം നിർത്താൻ പോവുന്നില്ല. തക്കന്യായങ്ങാ

കാണിക്കുന്നതും അവരുടെ കാരുണ്യത്തിനു നാം അർത്ഥിക്കുന്നതും സ്വതേ മനുഷ്യർക്ക് നമ്മുടെ മതം അവരെക്കൊണ്ട് അംഗീകരിപ്പിക്കുവാനുള്ള ഉപായങ്ങളാണ്

അത്രയും കേട്ടതോടെ എന്റെ സുഹൃത്തു പറഞ്ഞു: "മൃഗങ്ങളെ കൊന്നു തിന്നുന്ന അനീതിയെപ്പററി വിചാരിക്കുമ്പോൾ എനിക്കും അടക്കവയ്യാത്ത കോപം ഉണ്ടാകുന്നുണ്ട്. അവററയെ വെട്ടുന്നതു നിങ്ങൾ നേരിട്ടു കണ്ടിട്ടുണ്ടോ? ആടിനെ വെട്ടുമ്പോൾ അത് അങ്ങോട്ടുമിങ്ങോട്ടും തലയാട്ടിയാൽ വെട്ടു ശരിയായി വീഴില്ല; അതുകൊണ്ട് അതിന്റെ വായ്ക്കുനേരെ പച്ചില കാണിക്കും. അതു തിന്നാൻ തലനീട്ടുമ്പോൾ ഒരു വെട്ട്! രണ്ടു തുണ്ടം. ആ കാഴ്ച കാണുന്ന നമുക്ക് വെട്ടുന്നവനോട് വലിയ ക്രോധം തോന്നും. അവനോടു ക്ഷമിക്കാൻ പ്രയാസമല്ലേ? എത്ര എളുപ്പത്തിലാണെന്നോ ഒരാടിനെ വെട്ടിക്കൊല്ലുന്നത്. ഒരാടിന്റെ ജീവൻ കൊടുക്കാൻ ആർക്കെങ്കിലും പററുമോ?

"കുറേ നാൾക്കു മുൻപ് ശങ്കരനായനാർ കോവിലിന് അടുത്തുള്ള ഒരു ഗ്രാമത്തിൽ ഞാൻ പോയിരുന്നു. അവിടെ ഒരു മാടൻകോവിലിൽ അനേകം ആളുകൾ കൂടി ഒരു പൂജ നടത്തുകയായിരുന്നു. ആ മാടസ്വാമി ആരെന്നറിയാമോ? അനേകം കൊലപാതകങ്ങൾ നടത്തിയ ഒരു മറവനെ സമാധിക്കുശേഷം കുടിയിരുത്തിയിരിക്കയാണ്. പല വർഷങ്ങൾക്കു മുൻപായിരുന്നു അത്. അവനെ കുടിയിരുത്തിയ ഇടത്ത് ഒരു കോവിൽ ഉയർന്നുവന്നു. അടുത്തുള്ള ഗ്രാമവാസികൾ അവിടെ വന്നു തൊഴും. അവിടെ മുന്നൂറോളം മരക്കുററികൾ നാട്ടി അതിൻമേലെല്ലാം ആടുകളെ കെട്ടിയിടും. അങ്ങനെ കെട്ടിയിട്ട ആടുകളെ ഞാൻ ജീവനോടെ കണ്ടിട്ടില്ല; കണ്ടിരുന്നെങ്കിൽ എന്റെ വികാരവൈവശ്യം, അവററയുടെ ആസന്നമൃത്യു സങ്കല്പിച്ചുണ്ടാകുന്ന മനശ്ശല്യം, ഇത്രയെന്നു പറക വയ്യ. അവ ചത്തതിനുശേഷം ചുററും ചോരയൊലിച്ചു കിടക്കുന്ന രംഗം കാണാനിടയായി. ആ രംഗം ഓർക്കുമ്പോൾ ഇപ്പോഴും എന്റെ മേലെല്ലാം കോരിത്തരിക്കുന്നു. അഹോ! എത്ര ഭയങ്കരമായ മഹാപാതകം!" എന്റെ സുഹൃത്തു ഗോപാലപിള്ള വളരെ വ്യസനിച്ചു.

അപ്പോൾ ഞാൻ പറഞ്ഞു:— "കുറച്ചു ദിവസങ്ങൾക്കു മുൻപ് പേർഷ്യയിൽ 'പാവമന്ന'നായ ഷാ ചക്രവർത്തി ബാഗ്ദാദ് നഗരത്തിലേയ്ക്കു തിരിച്ചു പോയി. അതായത്, അദ്ദേഹം അതുവരെ യൂറോപ്യൻ ദേശങ്ങളിൽ ചുററിയടിച്ച് ഈയ്യിടെയാണ് സ്വന്തം നഗരത്തിൽ വിജയപൂർവ്വം തിരിച്ചെത്തിയതെന്നു സാരം. അദ്ദേഹത്തിന്റെ വരവ് കൊണ്ടാടാൻ നഗരത്തിൽ എൺപതോ നൂറോ ആടുകളെ വെട്ടിപോലും! ഈ വാർത്ത സ്വദേശമിത്രനിൽ കമ്പിവഴിയായി വന്നു. അതറിഞ്ഞ ഉടനെ എന്റെ വയററിൽ ഒരായിരം പന്തം കത്തിച്ച അനുഭവമാണുണ്ടായത്. എന്നാൽ നമ്മുടെ നാട്ടിൽ എന്താണു നടക്കുന്നത്? ഇവിടത്തെ ചില ചില്ലറ ദൈവങ്ങളുടെ കോവി

ലുകളിൽ ആയിരം പതിനായിരം എന്ന കണക്കിനാണ് ആടുകളെ വെട്ടുന്നത്. ഇക്കാര്യം ഓർക്കുമ്പോൾ എനിക്ക് അടക്കാൻ വയ്യാത്ത കോപമാണുണ്ടാകുന്നത്.

''തിരുനെൽവേലിക്കടുത്ത് കുരങ്കിണിയമ്മൻ കോയിൽ എന്നൊരു കോവിലുണ്ട്. ഇവിടെ വർഷോത്സവവേളകളിൽ കണക്കില്ലാതെ ആടുകളെ വെട്ടുമെന്നു കേൾക്കുന്നു.

''ഇതേമാതിരി മദിരാശി നഗരത്തിനടുത്തുള്ള ഒരു ഗ്രാമത്തിൽ ഒരമ്മൻ കോവിലുണ്ട്. ഇതുപോലെ നാടുമുഴുവൻ എത്രയോ കോവിലുകൾ ഉണ്ടേന്നോ! അവിടെയെല്ലാം ഈ ഏർപ്പാടു നിർത്തിക്കിട്ടുവാൻ കോവിലധികാരികളുടേയും തദ്ദേശവാസികളുടേയും കാൽക്കൽ വീണ് അപേക്ഷിച്ച് കുറെ ലേഖനങ്ങൾ പത്രത്തിൽ എഴുതാൻ പോകയാണ്. കോപവാക്കുകൾ പറയുന്നതിലും കോപിക്കുന്നതിലും വലിയ കാര്യമില്ലെന്നു നിങ്ങൾതന്നെ പറഞ്ഞല്ലോ. നമ്മൾ പിന്നെന്തു ചെയ്യാനാണ്?''

ഇങ്ങനെ കുറെ ഏറെനേരം ജീവനാശത്തിൻെറ അന്യായത്തെപ്പററിയും മനുഷ്യനുണ്ടാകുന്ന എണ്ണമററ പാപങ്ങളെപ്പററിയും മററും ഞങ്ങൾ സംസാരിച്ചുകൊണ്ടിരുന്നു. ആ സംഭാഷണം മുഴുവൻ ഇവിടെ പകർത്തുന്നില്ല. എങ്കിലും ഞാൻ ഗോപാലപിള്ളക്കു കൊടുത്ത വാക്കനുസരിച്ച് ഇവിടെത്തന്നെ എൻെറ കർത്തവ്യം അനുഷ്ഠിക്കട്ടെ; ഇപ്പോൾതന്നെ എൻെറ അപേക്ഷ സമർപ്പിക്കട്ടെ. ''തമിഴ്നാട്ടു ജനനായകന്മാരേ, നിങ്ങളുടെ കാലിൽ വീണു കോടികോടി നമസ്ക്കാരം ചെയ്യുന്നു. നിങ്ങൾ മാംസഭക്ഷണം നിർത്തുന്നതിനുള്ള വഴി ആരായിൻ!''

## 4. അനന്തശക്തി

ചത്ത പുഴുവിനെ എറുമ്പ് വലിച്ചുകൊണ്ടു പോകുന്നു. എന്താ കാരണം? ശക്തിയുണ്ട്. ധൂമകേതു അനേകലക്ഷം യോജന ദൈർഘ്യമുള്ള തൻെറ വാല് വലിച്ചുകൊണ്ട് ദിങ്മുഖങ്ങൾക്ക് അപ്പുറത്തൂടെ അത്യന്ത വേഗത്തിൽ പാഞ്ഞുപോകുന്നു. അതും എന്തുകൊണ്ട്? ശക്തിയുള്ളതുകൊണ്ട്. ആ ധൂമകേതു എഴുപത്തഞ്ചു വർഷം കൊണ്ടുതന്നെ ഒരു മണ്ഡലം ചുററുന്ന തരത്തിൽ സൂര്യഗോളം നിയമനം ചെയ്തിട്ടുണ്ട്. എന്തുകൊണ്ട്? ശക്തികൊണ്ട്.

ഒരു കന്യക പാടുന്നു. നെപ്പോളിയൻ യൂറോപ്പുഖണ്ഡം മുഴുവൻ ജയിക്കുന്നു. ഇവയ്ക്കു രണ്ടിനും ആധാരം ശക്തിയാണ്. കണ്ണിനും ഊഹ

ത്തിനും വിഷയമായ ബാഹ്യലോകങ്ങൾ അനന്തമാണെന്നു പണ്ഡിതന്മാർ കണ്ടുകഴിഞ്ഞിരിക്കുന്നു. ഈ അനന്തലോകങ്ങളെ നിയന്ത്രിക്കുന്ന ശക്തി അനന്തം തന്നെ. ഈ തരത്തിലുള്ള ശക്തിയെ മനുഷ്യൻ ഭാവന ചെയ്താൽ പലവിധ ഫലങ്ങളുമുണ്ടാകും. ''യത്ഭാവയസി തത് ഭവസി''—ഏതിനെ ഭാവനം ചെയ്യുന്നുവോ നീ അതായിത്തീരുന്നു.

എന്നാൽ ഇങ്ങനെ ഭാവനം ചെയ്യുന്നത് അത്ര എളുപ്പമുള്ള കാര്യമാണെന്ന് കരുതിക്കളയരുത്. ഹൃദയംഗമമായി, തീപ്പൊരി പറക്കുന്ന ഭക്തിയോടെ ധ്യാനം ചെയ്യണം. ഇതൊരു വീൺകഥയെന്നു കരുതിക്കളയരുത്. വിടാതെ അനുഷ്ഠാനം ചെയ്തുനോക്കുക. ഫലം അറിയാറാവും.

ജ്ഞാനികൾ, യോഗികൾ എന്നറിയപ്പെടുന്നവരെല്ലാം ഈ ശക്തിയെ ഉൾക്കൊള്ളുന്നത് മനസ്സറിഞ്ഞ ചില മുറകൾ അനുഷ്ഠിക്കുന്നതു കൊണ്ടാണ്. സാധാരണക്കാരാകട്ടെ ഇതിന്റെ തത്വമറിയാതെ തന്നെ സ്വാഭാവികമായ ശക്തി അല്പ സ്വല്പം നേടിയവരായിരിക്കും. തീരെ ശക്തി ഇല്ലാത്തവന് ക്ഷണനേരം പോലും ശ്വസിച്ചു ജീവിക്കാൻ സാദ്ധ്യമായെന്നു വരില്ല. ബാഹ്യവായുവിൽ ഉലാവി അതുമായി യോഗമുണ്ടാകുമ്പോൾ ശക്തി സമുത്ഭവിക്കും. ശരീരത്തെ സദായാസമാക്കിയാൽ വെളിയിലുള്ള അനന്തശക്തി നമ്മുടെ അകത്ത് പ്രവേശിക്കും. അറിവിനെ പല വിഷയങ്ങളിൽ ശ്രദ്ധയോടെ ഫലപ്രദമായി പ്രയോഗിച്ച് വേലചെയ്താൽ ശക്തി വളരും. ഇങ്ങനെ അല്പാല്പമായി ഏർപ്പെടുന്ന ശക്തി കൊണ്ടാണ് ഈ ലോകത്തിലെ മനുഷ്യർ ജീവിക്കുന്നത്.

തമിഴ്നാട്ടുകാർക്ക് മേന്മേലും ശക്തി വർദ്ധിച്ചു വരണമെന്നതാണ് ഞങ്ങളുടെ ലക്ഷ്യം. ഈ ലക്ഷ്യം നിറവേററുവാനാണ് നാം ജീവിക്കുന്നതുതന്നെ. ''അമ്മേ, ഈ നാട്ടിലുള്ളവർക്ക് ശക്തി വർദ്ധിക്കുവാൻ അനുഗ്രഹിക്കൂ; അതു നിറവേററിക്കൊടുക്കാനുള്ള ശക്തി എനിക്കും തന്നരുളൂ'' എന്നിങ്ങനെ നാം ഓരോരുത്തരും ധ്യാനിക്കണം. ആടുക, ഗുസ്തി പിടിക്കുക, നൃത്തംചെയ്ക, പാടുക, തർക്കിക്കുക, തപസ്സു ചെയ്ക, ബ്രഹ്മചര്യം പാലിക്കുക മുതലായവകൊണ്ട് ഏതു ജാതിക്കാരനും ശക്തി വർദ്ധിക്കും. മനസ്സ്, വാക്ക്, കർമ്മം ഇവ മൂന്നും ശുദ്ധമായിവയ്ക്കണം. അകവും പുറവും ദോഷലേശം കലരാത്ത മട്ടിൽ കാത്തുസൂക്ഷിക്കണം; ആ വിധം പരിചയിക്കണം. ഭയം, സന്ദേഹം, ചലനം—ഇവ മൂന്നിനേയും വെറുക്കണം. ഇവയാലും 'ശക്തി'യുണ്ടാകും.

പഴയ ആചാരമെന്നു കരുതി അതൊക്കെ മിഥ്യയാണെന്നു തള്ളരുത്: പുതിയതെന്നു കരുതി അതുമാത്രം സത്യം എന്നും കരുതരുത്. അന്വേഷിച്ച് അനുഭവിച്ചു മാത്രമേ ഒന്നിന്റെ സത്യാസത്യാവസ്ഥകൾ അറിയാനാവൂ. നമ്മുടെ പൂർവ്വികർ 'യോഗം' എന്നൊരു സമ്പ്രദായം ഏർപ്പെടുത്തിയിട്ടുണ്ട്. ഹഠയോഗം, രാജയോഗം, ഭക്തിയോഗം, ജ്ഞാനയോഗം എന്ന് നാലുതരത്തിലാണ് യോഗം. ഇവയിൽ ഹഠയോഗമാണ് ഏററവും കുറഞ്ഞ

ഫലത്തെ നല്കുന്നത്; മററു മൂന്നിൽനിന്നും അനന്തശക്തികൾ ആർജ്ജിക്കാം. വിഷയജ്ഞാനമുണ്ടാകുന്നതിനു മുമ്പ്, "ഇതിൽ നിന്നും എന്തു ഫലം കിട്ടാനാണ്?" എന്നിങ്ങനെ സന്ദേഹിക്കുന്നത് ബുദ്ധിമാൻെറ ലക്ഷണമല്ല. എല്ലാം അന്വേഷിച്ചറിയണം. അങ്ങനെ സാധകം ചെയ്തിട്ടുള്ളവർക്ക് പലവിധം അപൂർവ്വശക്തികൾ ഉണ്ടായിട്ടുള്ളത് നേരിട്ടുകാണാൻ കഴിഞ്ഞിട്ടുണ്ട്. നമുക്കും എന്തുകൊണ്ട് ഈ ശക്തികൾ നേടിക്കൂടാ? ഈ മൂഢമായ തമോഗുണം കൊണ്ട് എന്തു സുഖമാണ് ലഭിച്ചിട്ടുള്ളത്? അലസതകൊണ്ടും, അല്പവിഷയങ്ങളിൽ ആശ ചെലുത്തി മനസ്സിനെ കടലിൽ അകപ്പെട്ട വയ്ക്കോൽ തുരുമ്പുപോലെ ചഞ്ചലപ്പെടാൻ വിടുന്നതുകൊണ്ടും എന്തു പ്രയോജനമാണുള്ളത്?

പ്രയത്നം, അന്തഃശുദ്ധി, ഏതെങ്കിലും മഹത്തായ ഒരു ലക്ഷ്യത്തിൽ ജ്ഞാനത്തെ ആണികൊണ്ടടിച്ചപോലെ ഉറപ്പിക്ക, ലാഭനഷ്ട വിചാരം ഇല്ലാതിരിക്ക—ഇവയാണ് യോഗരഹസ്യം.

## 5. തമിഴ്

കൽക്കത്തയിൽ നിന്നു പ്രസിദ്ധീകരിക്കുന്ന 'മോഡേൺ റിവ്യൂ' മാസികയുടെ ഒരു ലക്കം ഞാനൊന്നു വീണ്ടും മറിച്ചുനോക്കി ഈയ്യിടെ. തിരുനെൽവേലി ഹിന്ദുകോളേജ് ചരിത്ര പണ്ഡിതർ ശ്രീ. നീലകണ്ഠയ്യരുടെ ഒരു കത്ത് അതിൽ പ്രസിദ്ധീകരിച്ചു കണ്ടു. ശ്രീ. യദുനാഥസർക്കാർ എഴുതിയ ഒരു ലേഖനത്തെപ്പററി ശ്രീ. അയ്യർക്കു തോന്നിയ അഭിപ്രായമാണ് ആ കത്തിൻെറ ഉള്ളടക്കം.

കലാശാലകളിൽ ചരിത്രപാഠങ്ങൾ ഇംഗ്ലീഷിൽ പഠിപ്പിക്കുന്നത് നിഷ്ഫലമായ ഒരു പീഡാനുഭവമാണെന്നും, മാതൃഭാഷയിൽ പഠിപ്പിച്ചാൽ ഫലവത്താകുമെന്നും ശ്രീ. സർക്കാർ സ്വാനുഭവത്തിൽ നിന്നു എഴുതിയിരിക്കയാണ്. അതിനു നമ്മുടെ തിരുനെൽവേലി പണ്ഡിതർ പറഞ്ഞിരിക്കുന്നത് ഇങ്ങനെയാണ്: "ഈ ഭാഷാവൈഷമ്യം വല്ലാത്ത വൈഷമ്യമായിത്തീർന്നിരിക്കയാണ്. പക്ഷേ ഞങ്ങളുടെ ജില്ലയിലെ ഞങ്ങളുടെ കോളേജിൽ പഠിക്കുന്ന വിദ്യാർത്ഥികളെ സംബന്ധിച്ചിടത്തോളം ചരിത്രം ഇംഗ്ലീഷിൽ പഠിപ്പിക്കുന്നതിനേക്കാൾ മാതൃഭാഷയിൽ പഠിപ്പിക്കുന്നത് കൂടുതൽ പ്രയോജനകരമാവുമെന്നു പറകവയ്യ.

എൻെറ വിദ്യാർത്ഥികളിൽ ഭൂരിപക്ഷവും തെററുകൂടാതെ ഇംഗ്ലീഷ് എഴുതുന്നവരാണ്; മാതൃഭാഷാശൈലിയേക്കാൾ അവർക്ക് ആംഗലേയശൈലി

യാണ് സ്വാധീനം. ചരിത്ര പാഠങ്ങൾ കൈകാര്യം ചെയ്യുമ്പോൾ എനിക്ക് തമിഴിനേക്കാൾ എളുപ്പം ഇംഗ്ലീഷാണുതാനും.''

ഇങ്ങനെ എഴുതിയ ശ്രീ. നീലകണ്ഠയ്യരുടെ നിലപാടോർത്ത് ഞാൻ വളരെ വ്യസനിക്കുന്നു. സ്വന്തഭാഷ കൈകാര്യം ചെയ്യാൻ അറിയാത്തവർ ശാസ്ത്രാധ്യാപനം നിർവ്വഹിക്കുന്ന 'വിനോദം' ഈ നാട്ടിലേ കാണൂ! പുതുമ തന്നെ! പുതുമ!

മാത്രമല്ല; അദ്ദേഹത്തിനു മാതൃഭാഷ വശമില്ലെന്ന് എന്തിനാണാവോ ഒരു വംഗമാസികയിൽ എഴുതിവിട്ടത്? എനിക്കതു മനസ്സിലാകുന്നില്ല. ജപ്പാൻകാർ, ചീനർ, നാർവേക്കാർ തുടങ്ങിയ പലരും നമ്മെ വിജ്ഞാനത്തിലും ശാസ്ത്രങ്ങളിലും ഭാഷാപാണ്ഡിത്യത്തിലും അധഃകൃതരെന്നു കരുതുന്നവരാണ്. ഇപ്പോഴാണ് ഹിന്ദുക്കളായ നാം കാട്ടുജാതിക്കാരല്ല, വായില്ലാത്ത വാനരങ്ങളല്ല, നമുക്കും ഭാഷയുണ്ട്, നമ്മുടെ ഇടയിൽ ശാസ്ത്രവ്യുൽപ്പന്നരും കവികളും ഉണ്ട് എന്ന് നമ്മിൽ തന്നെ ചിലർ വിദേശീയരെ മനസ്സിലാക്കിത്തുടങ്ങിയത്. അങ്ങനെയിരിക്കെ തമിഴ്നാട് മററു ഹിന്ദുസ്ഥാന രാജ്യങ്ങളെ അപേക്ഷിച്ച് അധഃസ്ഥിതിയിലാണ് എന്നു നമ്മളിൽ തന്നെ ചിലകൂട്ടർ പറഞ്ഞുകേൾക്കുമ്പോൾ എങ്ങനെ ചിരിക്കാതിരിക്കും?

എൻെറ സ്വന്തം അഭിപ്രായം തെല്ലൊന്നു വെളിവാക്കട്ടെ.

ലോകത്തിലുള്ള കൂട്ടരിൽവെച്ച് ഹിന്ദുക്കൾ കൂടുതൽ വിജ്ഞാനസമ്പന്നരാണ്. ഹിന്ദുക്കളിൽവെച്ച് തമിഴരായ നാം ശിഖരംപോലെ വിളങ്ങുന്നവരാണ്. എനിക്ക് നാലഞ്ചു ഭാഷകൾ അറിയാം. തമിഴുപോലെ ശക്തിയും ഉറപ്പുമുള്ള ഒരു ഭാഷ അക്കൂട്ടത്തിൽ ഇല്ല.

ഇപ്പോൾ തമിഴരുടെ അറിവും കീർത്തിയും വെളിയിൽ വ്യാപിക്കാതിരിക്കുന്നു എന്നു നമുക്കറിയാം. ഇക്കഴിഞ്ഞ കാലത്തും നമ്മുടെ യശസ്സിനു ഒരു മങ്ങലുണ്ടായിരുന്നു. അതും അറിയാം. 'നാളെ' വരുമെന്ന് തീർച്ച. അപ്പോൾ തമിഴിൻെറ കാന്തി ലോകം മുഴുവൻ പരക്കാതിരുന്നാൽ എൻെറ നാമധേയം മായ്ച്ചു കളയിൻ! അതുവരെ ഇവിടത്തെ പണ്ഡിതൻമാർ, അവരുടെ വായിൽ തമിഴ് വഴങ്ങില്ലെങ്കിൽ, മൗനം ദീക്ഷിച്ചിരിക്കട്ടെ. തമിഴിനെ മററുള്ളവർ മോശമെന്നു വിചാരിക്കുന്നതരത്തിലുള്ള വാർത്തകൾ അവർ പറഞ്ഞുപരത്താതിരിക്കട്ടെ. ഇതാണെൻെറ അപേക്ഷ.

# 6. സ്വാതന്ത്ര്യം

ധർമ്മം, അർത്ഥം, കാമം എന്നീ മൂന്നു പുരുഷാർത്ഥങ്ങളെയും ആയിരത്തി മുന്നൂററി മുപ്പത് ഈരടികളായി തിരുവള്ളുവർ പാടിക്കാട്ടിയ പാടവംകണ്ട് അത്ഭുതപ്പെട്ട് ചിലർ അവ്വയാരോട് അക്കഥ പറഞ്ഞു. അവ്വയാരാകട്ടെ നാലു പുരുഷാർത്ഥങ്ങളെയും ഒററപ്പദ്യത്തിൽ പാടിക്കേൾപ്പിച്ചു.

*ഈതല് അറം തീവിനൈ വിട്ടിട്ടല് പൊരുൾ;
എഞ്ഞാൻറും കാതലിരുവർ കരുത്തൊരുമി—
ത്താതരവു പട്ടതേയിൻപം;
പരനൈ നിനൈന്തിമ്മൂൻറും
വിട്ടതേ പേരിൻപ വീടു.

കൊടുക്കുന്നതുതന്നെ ധർമ്മം; ദാനം ധർമ്മം. പാട്ടുകൊടുത്താലും നാടു കൊടുത്താലും ഒപ്പം തന്നെ. പണം, വിദ്യ, ഔഷധം, ധൈര്യം ഇങ്ങനെ ഏതെങ്കിലും ഒന്ന് വേണ്ടവനു നല്കിയാൽ അതു ധർമ്മം തന്നെ. ലോകത്തിൽ മേച്ചേരി, ഇടച്ചേരി, കീഴ്ച്ചേരി എന്ന് മൂന്നു വക കൂട്ടരെ കാണാമല്ലോ. ഈ മൂന്നു കൂട്ടർക്കും ദാനധർമ്മം കാലദേശാദി ഉപാധിഭേദം കൊണ്ട് വ്യത്യാസപ്പെട്ടു നില്ക്കും. ആർക്ക് എന്ത് എപ്പോൾ എങ്ങനെ നല്കണമെന്ന സത്യം ധർമ്മിഷ്ഠനു സ്വാഭാവികമായി അറിയാം. ചെല്വം എന്ന വാക്കിനർത്ഥം ചേർക്കപ്പെടുന്നത് എന്നാണ്; സമ്പാദിക്കപ്പെടുന്നത് സമ്പാദ്യം. മനുഷ്യനു സുഖമരുളുന്ന പണ്ടങ്ങളും അവ നേടുന്നതിനുതകുന്ന പൊന്നും സമ്പാദിക്കുക തന്നെ വേണം. നിരന്തരം സമ്പാദിക്കണം. കൈയ്ക്കു പററിയ പടി അതു സൂക്ഷിക്കണം. പക്ഷേ ചീത്തക്കാര്യം ചെയ്ത്, കെട്ട തൊഴിൽ ചെയ്ത്, നേടിയ ദ്രവ്യം നിലനില്ക്കില്ല. ധനം സമ്പാദിച്ച് അതിൻെറ ബലംകൊണ്ട് അന്യർക്ക് പീഡ ചെയ്യുന്നവരും നശിക്കും.

**''അല്ലറ് പട്ടാററാതു അഴുത കണ്ണീരൻറേ ചെല്വത്തൈത്തേയ്ക്കും പടൈ'' എന്നു തിരുവള്ളുവരും പാടിയിരിക്കുന്നു. ദുഃഖിക്കുന്നവർ, ആയതു സഹിക്കാതെ പൊഴിക്കുന്ന കണ്ണീർ, ആ ദുഃഖത്തിനു ഹേതുഭൂതനായവൻെറ ഐശ്വര്യത്തെ അറുത്തെറിയുന്ന ആയുധമാണ്. സമ്പത്ത് മധു

* അർത്ഥം അന്യത്ര ഒരു ലേഖനത്തിൽ കാണുക.

**അസഹ്യദുഃഖംകൊണ്ടു പൊഴിക്കുന്ന കണ്ണീരല്ലേ ഐശ്വര്യത്തെ നശിപ്പിക്കുന്ന പട (സേന അഥവാ ആയുധം). പ്രജകളുടെ കണ്ണീർ രാജാവിൻെറ സമ്പത്തിനെ കെടുത്തും.

രമാണ്; ഉത്സാഹം കൊണ്ടേ അതു നേടാനാവൂ. ഫലവത്തായ കർമ്മം മേല്ക്കുമേൽ ഉത്സാഹത്തോടും അറിവോടും ചെയ്താൽ സമ്പത്തു വർദ്ധിക്കും. തെററുചെയ്താലല്ലാതെ സ്വത്തുനേടാനാവില്ലെന്നു മൂഢന്മാർ വിശ്വസിക്കുന്നു. ദുഷ്ക്കർമ്മം ചെയ്യാതെ നേടുന്നതാണ് സമ്പത്തെന്നും, അല്ലാത്തവ പലവിധ ദുഃഖങ്ങാക്കു കാരണമായി പെട്ടെന്നു നശിച്ചു പോകുന്നതാണെന്നും അവ്വയാർ പറയുന്നു.

ആണും പെണ്ണും സ്നേഹപൂർവ്വം കഴിയുന്നത് ഏതു സുഖങ്ങളിലും വെച്ച് മഹത്തായ ഒന്നാണ്. ഭക്ഷണം, സ്നാനം, പുഷ്പം, ചന്ദനം എന്നീ സുഖഭോഗങ്ങളിൽവെച്ച് പ്രേമസുഖമാണ് ഏററവും വലുത്. പ്രേമബദ്ധരായ ഇരുവർ ആശയത്തിൽ ഐക്യം പൂണ്ട് ആദരമർഹിക്കുന്ന അവസ്ഥ തന്നെയാണ് മനുഷ്യർ കെട്ടുപാടുകാകൊണ്ടും, ധനഗർവ്വം കൊണ്ടും, അനീതികൊണ്ടും നേടാൻ ആശിക്കുന്നത്. ആൺപെൺ കൂട്ടുകെട്ടുകൊണ്ടു വരുന്ന ദുഃഖമാണ് മറെറല്ലാ ദുഃഖങ്ങളെക്കാം അധികമായി കണ്ടുവരുന്നത്. ചില നാടുകളിൽ വിവാഹസമ്പ്രദായത്തെ നരകസമാനമായി ഗണിച്ചുവരുന്നു. ദൈവം നല്കുന്ന സുഖത്തെ മനുഷ്യർ അറിയാത്തതുകൊണ്ടും പാപചിന്തയാലും ദുഃഖമായി മാററുന്നു.

ദൈവത്തിൽ വിശ്വസിച്ച് മുൻപു പറഞ്ഞ മൂന്നു വകകളിൽ ലയിച്ചു ചേരാതെ, വരുന്നതു സ്വയം വരട്ടെ എന്നു കരുതി, എല്ലാം ഈശ്വര കല്പിതമെന്നു വിശ്വസിച്ച്, നമുക്കതിൽ കൈകാര്യമില്ലെന്ന് ഉറയ്ക്കുന്നതിനെയാണ് മോക്ഷസുഖമെന്നു പറയുന്നത്. ദുഃഖം ഏതുണ്ടായാലും ശരിയെന്നു കരുതി, മനസ്സിൻെറ വ്യാകുലഭാവത്തെ അഗ്നിക്കിരയാക്കി ഈശ്വരചിന്തയോടെ ഇരിക്കുന്നതുതന്നെ മോക്ഷനില. ''എല്ലാ ധർമ്മങ്ങളേയും വിട്ട് എന്നെത്തന്നെ ശരണം പ്രാപിക്കുക'' എന്നാണല്ലോ ഗീതയും പറയുന്നത്.

ഈ മോക്ഷാവസ്ഥ പ്രാപിച്ചവർ സന്യാസികളായി കാഷായമുടുത്ത് പിച്ചതെണ്ടിക്കഴിയുന്നവരാണ് എന്നു ചില മൂഢൻമാർ വിശ്വസിക്കുന്നു. തികച്ചും തെററാണത്. ആയിരത്തിലൊരുവൻ ജീവൻമുക്തനായി സന്യാസമാർഗ്ഗത്തിൽ മുമുക്ഷുവായിപ്പോയെന്നുവരാം. പക്ഷേ അതാണ് മാർഗ്ഗമെന്നു കരുതരുത്. ജനകൻ ജീവൻമുക്തിനേടി രാജ്യം വാണ ധന്യനാണ്. അർജ്ജുനനും അങ്ങനെ തന്നെ. അങ്ങനെ പല ഋഷികളും കുടുംബജീവിതം നയിച്ചവരാണ്. മോക്ഷമടഞ്ഞവർ ഏതു തൊഴിൽ ചെയ്താലും ശരിതന്നെ. പക്ഷേ അവർ അന്തഃകരണത്തെ ദൈവശക്തിയിൽ ഊന്നിക്കഴിയുന്നവരായിരിക്കും. ''എന്തു തൊഴിൽ ചെയ്താലും ഏതവസ്ഥയിൽപ്പെട്ടാലും മുക്തരുടെ മനസ്സ് മൗനത്തിൽ തങ്ങും'' എന്നത് പൂർവ്വികവാക്യമാണ്. പരനെ ധ്യാനിച്ച് മുൻപുള്ള മൂന്നും (ധർമ്മാർത്ഥ കാമങ്ങാ) വെടിയുന്നതാണ് മോക്ഷം എന്നത്രേ അവ്വയാർ പറഞ്ഞത്. പററുവിടുന്നതുതന്നെ മോക്ഷം. ഉള്ളുകൊണ്ട് ഉപേക്ഷിക്ക എന്നതാണ് സന്ന്യാസം. അങ്ങനെ ഉള്ളുകൊണ്ട് എല്ലാം വെടിഞ്ഞ സന്യാസിയെ ഏതു ലക്ഷണംകൊണ്ടു കണ്ടുപിടിക്കും

നാം? ഭക്തമുക്തർഷിയുടെ ലക്ഷണമെന്ത്? തെററിപ്പോവാത്ത ലക്ഷണം? ''ഭയപ്പെടാതെ'' എന്നതാണ് വേദം. നിർഭയാവസ്ഥയാണ് മുക്തി ലക്ഷണം. ഒരുവൻ ദൈവവിശ്വാസിയോ അല്ലയോ എന്നറിയാൻ ഒരു പരീക്ഷണമുണ്ട്. ചുമ്മാതാണ് ദൈവവിശ്വാസിയെന്നു പറയുന്നവനെ ആപത്ത് നേരിടുമ്പോൾ കാണുക. ആപത്തുകാലത്ത് ഭയപ്പെടാത്തവൻ ജ്ഞാനി, ഭക്തൻ, മുക്തൻ; മരണഭയമില്ലാത്തവൻ. ദൈവവിശ്വാസമുണ്ടെങ്കിൽ തിൻമ വരില്ല എന്ന പ്രത്യക്ഷ ജ്ഞാനംകൊണ്ടു ജീവൻമുക്തർ ഏതു പദവിയിലിരുന്നാലും അതുല്യ വീരർതന്നെ.

## 7. സംസ്ക്കാരത്തിൻെറ ഉറവിടം

ഫ്രാൻസിലെ മുഖ്യമന്ത്രിയായിരുന്ന ശ്രീമാൻ ക്ലെമൻസോ കുറേ നാളുകളായി ഇന്ത്യയിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന കഥ എൻെറ സ്നേഹിതൻമാർക്ക് അറിയാമല്ലോ. അദ്ദേഹം ബോംബെയിൽവെച്ച് നടന്ന ഒരു വിരുന്നിൽ പ്രസംഗിച്ചതിൻെറ സാരാംശം ഇതാണ്:—

''ഫ്രാൻസിനുവേണ്ടി രക്തം ചൊരിഞ്ഞ ജനങ്ങളെ പെററ നാട് വന്നു കാണാൻ എനിക്കത്യന്തം അഭിമാനമുണ്ട്. ഇന്ത്യൻ പട്ടാളം ഫ്രഞ്ചുകുട്ടും ബാംഗങ്ങളോടൊപ്പം കഴിഞ്ഞുകൂടിയ രംഗം ഞാൻ കണ്ടിട്ടുണ്ട്. അവരുടെ മര്യാദയും സ്നേഹവും ഫ്രഞ്ചുകാരെ അത്യന്തം ആകർഷിച്ചിട്ടുമുണ്ട്. പൗരസ്ത്യദേശം സംസ്ക്കാരത്തിൽ ഒട്ടും പിന്നോക്കമല്ല. സ്നേഹം, മനുഷ്യത്വം തുടങ്ങിയ മഹാഗുണങ്ങൾ പൗരസ്ത്യ ദേശത്തുനിന്നാണ് പോന്നുവന്നത്. പാശ്ചാത്യർ അവയെ അംഗീകരിച്ച് തങ്ങളുടേയും ജീവിതലക്ഷ്യമാക്കിയിട്ടുണ്ട്. നിങ്ങളേക്കാൾ ഉയർന്ന സംസ്ക്കാരത്തിൻെറ പ്രതിനിധിയായി എന്നെ സ്വയം മതിച്ച് ഞാൻ നിങ്ങളോടു സംസാരിക്കയാണെന്നു കരുതല്ലേ. (ഇന്ത്യയിലെ) സംസ്ക്കാരത്തിൻെറ ഉറവിടംനോക്കി നീന്തിവന്നവനെന്ന നിലയ്ക്ക് എന്നെ പരിഗണിക്കുക.''

ആരാണ് ഇദ്ദേഹം? ഫ്രാൻസിൽ മുഖ്യമന്ത്രിയായി സേവനം നടത്തി ഈ അടുത്ത കാലത്ത് അതുപേക്ഷിച്ച മാന്യനാണ്. വെറും സാഹിത്യവിദ്യാഭ്യാസം മാത്രം സിദ്ധിച്ച ഒരാളല്ല. ലൗകിക വിഷയത്തിൽ പ്രഗൽഭനും, യൂറോപ്പിലെ രാഷ്ട്രമീമാംസയിൽ അത്യന്ത നിപുണനും ആണ്. പത്തു വർഷങ്ങൾക്കു മുമ്പായിരുന്നെങ്കിൽ അദ്ദേഹം ഇങ്ങനെ സംസാരിക്കില്ലായിരുന്നു—ചിന്തിക്കപോലുമില്ലായിരുന്നു. യൂറോപ്യൻ സംസ്ക്കാരമാണ് ഉത്ക്കൃഷ്ടമെന്ന് കരുതിയിരുന്ന ആളാണ് അദ്ദേഹം. ഇന്ത്യയിലുള്ളവരെ

ഇന്നു നിഷ്പക്ഷമായി, തെളിഞ്ഞ കണ്ണോടെ നോക്കുമ്പോഠം ഈ അഭിപ്രായം അദ്ദേഹത്തിൽ പ്രബലപ്പെട്ടതായിരിക്കണം. അദ്ദേഹത്തിന്റെ അഭിപ്രായം സസൂക്ഷ്മം പഠിക്കാൻ നമ്മുടെ നാട്ടുകാരോട് ഞാൻ അപേക്ഷിക്കട്ടെ. എന്താണദ്ദേഹം പറയുന്നത്? യൂറോപ്പിലുള്ളവരുടെ സംസ്ക്കാരത്തിന്റെ പരമ ലക്ഷ്യങ്ങളും, അടുത്ത ഭാവിയിൽ അവർക്കു നിറവേററാനുള്ള ധർമ്മങ്ങളും യൂറോപ്പിനു സ്വന്തമായിട്ടുള്ളവയല്ലെന്നും പൗരസ്ത്യ ദേശത്തു നിന്നു ലഭിച്ചവയാണെന്നും അത്രേ അദ്ദേഹം പറഞ്ഞുവെച്ചത്. നാമാണ് യൂറോപ്യർക്കു ലക്ഷ്യദാനം ചെയ്തതെന്നും, നമ്മുടെ സഹായം ഇല്ലായിരുന്നെങ്കിൽ ഇന്നും അവർ നഗ്നശരീരികളായി പച്ചകുത്തി അലഞ്ഞു നടക്കുന്നവരാകുമായിരുന്നെന്നും അദ്ദേഹം സ്ഥാപിച്ചു. ഏഷ്യയിൽ നിന്നാണ് സംസ്ക്കാരം യൂറോപ്പിലേക്ക് കടന്നത്. ഏഷ്യൻ സംസ്ക്കാരത്തിന്റെ മൂല സ്ഥാനം ഭാരതവർഷമാണ്. എങ്കിലും മുൻപെല്ലാം നാം എത്രയോ ഉയർന്ന നിലയിലിരുന്ന്, ലോകത്തിന് എത്രയോ നൻമകഠം ചെയ്തതോർക്കെ, ഇപ്പോഠം നാം അധഃപതിച്ച നിലയ്ക്ക് നമ്മുടെ പൂർവകാല മഹിമ ആരോർക്കുവാൻ? ഇന്നു വീണ്ടും നമ്മുടെ നാട് അപൂർവമായ ജ്ഞാനഗരിമയും ശക്തിയും നേടി തലയുയർത്തി നിൽക്കുന്ന ഈ കാഴ്ചകണ്ട് ശ്രീമാൻ ക്ലെമൻസോവിനെപ്പോലെ ഉള്ളവർ മുൻപറഞ്ഞതരത്തിൽ പ്രശംസ ചൊരിയുന്നു എന്ന സ്ഥിതിയിലെത്തി. എങ്കിലും ലോകത്തിനു മാർഗ്ഗദർശനം ചെയ്യാൻ പോന്നവരാണ് നാമെന്ന് ഉറപ്പിച്ചുവെച്ചു എന്നല്ലാതെ ഇനിയും ആ സ്ഥാനത്തിൽ നാം ഉറച്ചുനിന്നിട്ടില്ല. ''പാശ്ചാത്യ രാജ്യത്തിലെന്നപോലെ ഇവിടെയും മനുഷ്യർ പരസ്പര സ്നേഹമില്ലാതെ അന്യോന്യവിരോധം പുലർത്തി കൊലചെയ്യുന്ന കാഴ്ച എന്നെ വ്യസനിപ്പിക്കുന്നു'' എന്ന് ശ്രീ. ക്ലെമൻസോ പറയുകയുണ്ടായി. പക്ഷേ ഈ അവസരത്തിൽ നമ്മുടെ നാട്ടിൽ ചുററിയടിക്കുന്ന സാത്വികധർമ്മവായു ശ്വസിച്ചിരുന്നുവെങ്കിൽ ശ്രീ. ക്ലെമൻസോ ഇങ്ങനെയൊരു വാക്യം പറയുമായിരുന്നില്ല, തീർച്ചയാണ്. ഇപ്പോഠം ശ്രീ. ക്ലെമൻസോ പാരീസിലായിരുന്നെങ്കിൽ അവിടെ ചുററിയടിക്കുന്ന 'ജർമ്മൻ വിരോധവാദം' അദ്ദേഹത്തെ സാത്വികമാർഗ്ഗത്തിൽനിന്ന് ഒട്ടേറെ അകലെ തുരത്തുമായിരുന്നു. ഭാരതം പ്രേമമാർഗ്ഗത്തിലൂടെ ശക്തി നേടി ലോകത്തെ നയിക്കാനുള്ള ആദർശം കൈക്കൊണ്ടിരിക്കയാണ്. ലോകം അത്ഭുതപൂർവം അതിന്റെ പ്രാരംഭത്തെ ഉററുനോക്കി നിൽക്കും. ഭാരതീയർ ഈ ആദർശത്തെ എല്ലാ തുറകളിലും അംഗീകരിക്കുന്ന കാലം ദൈവകൃപയാൽ വരുമാറാകട്ടെ.

# 1. ഇനി

നടന്നതെല്ലാം പോകട്ടെ; ഇനിമേൽ നടക്കേണ്ട കാര്യങ്ങൾ ചിന്തിക്കാം.

കോവിലിലെ പൂജാരികളും നാട്ടുകാരും ഒത്തുപോകണമെങ്കിൽ, പൂജാരികൾ ഒന്നും മറയ്ക്കാതെ, ഒരു കാര്യത്തിലും ജനങ്ങളെ വഞ്ചിക്കാതെ, തത്വം തുറന്നു പറയണം.

''ദൈവം എല്ലായിടത്തും ഉണ്ടല്ലോ. എല്ലാം ദൈവമല്ലേ? ഗ്രാമത്തിന്റെ നടുവിൽ ഒരു കോവിൽ കെട്ടി, അതിൽ ഒരു കല്ലോ ലോഹമോ നാട്ടി, അവിടെത്തന്നെ എല്ലാരും വന്ന് കുമ്പിടണമെന്ന നിയമം എന്തിനാവോ?'' ഇങ്ങനെ ചോദിച്ചാൽ ജനങ്ങൾക്ക് ഐക്യമുണ്ടാവാൻ എന്നു മറുപടി.

കല്ലിൽമാത്രമേ ദൈവമുള്ളൂ എന്നു വിശ്വസിച്ച് നമ്മെച്ചൂഴ്ന്ന ജനങ്ങളിൽ ദൈവം കുടികൊള്ളില്ലാ എന്നു കരുതാമോ?

ശ്രദ്ധിക്കുക: അണ്ഡബഹിരണ്ഡങ്ങൾ എല്ലാററിന്റെയും ഉള്ളിലിരുന്ന് ചേഷ്ടിപ്പിക്കുന്ന പരംജ്യോതിസ്സാണ് നമുക്കു ചുററുമുള്ള കോടി കോടി ജീവരാശികൾ.

ഇതുതന്നെ വേദത്തിന്റെ പരമതത്വം. ''തന്നിൽ ലോകവും ലോകത്തിൽ തന്നെയും കാണുന്നവനാണു കണ്ണുള്ളവൻ.'' ഇതു പൂർവ്വികർ പറഞ്ഞു വെച്ചിട്ടുള്ളതാണ്.

നിന്റെ ആത്മാവും ലോകത്തിന്റെ ആത്മാവും ഒന്നാണ്. നീ, ഞാൻ, മുതല, ആമ, ഈച്ച, ഗരുഡൻ, കഴുത—എല്ലാം ഒരേ ജീവൻ. ആ ജീവനാണ് ദൈവം.

ഒന്നിച്ചുകൂടി ദൈവത്തെ വണങ്ങാൻ പോകുന്ന സ്ഥലത്ത്, മനുഷ്യരുടെ മനസ്സുകൾ ഒരുമപ്പെട്ട് തങ്ങളുടെ ഉള്ളിലിരിക്കുന്ന 'ആത്മൈക്യ'ത്തെ അവർ മനസ്സിലാക്കുവാൻ സൗകര്യപ്പെടട്ടെ എന്നോർത്താണ് പണ്ടുള്ളവർ കോവിലുണ്ടാക്കിയത്.

നാട്ടാരുടെ ഐക്യം കോവിലിൽ നിന്നുണ്ടാകും; വീട്ടുകാരുടെ ഐക്യം വീട്ടിലെ പൂജാമുറിയിൽ നിന്നും.

ശ്രദ്ധിക്കുക: നല്ല പച്ചമൊഴിയിൽ തന്നെ പറഞ്ഞേക്കാം. പുരുഷനായ നീ തൊഴുന്ന സ്ത്രീദേവതകൾ എല്ലാം ആരെന്നോ? നിന്റെ അമ്മ, ഭാര്യ, സഹോദരി, മകൾ മുതലായ സ്ത്രീകളിൽ വെളിപ്പെടാതെ ഇതുവരെ മറഞ്ഞു നില്ക്കുന്ന പരാശക്തിയുടെ മഹത്വത്തിനു പ്രതീകങ്ങളാണ് അവർ.

പുരുഷദൈവങ്ങളോ! നീ, നിന്റെ പിതാവ്, മാതാവ്, മകൻ—ഇങ്ങനെ നീയുൾപ്പെട്ട ആൺമക്കൾ പ്രാപിക്കേണ്ടുന്ന അവസ്ഥയ്ക്ക് ചിഹ്നങ്ങളാണ്.

ശിവൻ നീ; ശക്തി നിന്റെ ഭാര്യ.
വിഷ്ണു നീ; ലക്ഷ്മി നിന്റെ ഭാര്യ.
ബ്രഹ്മാവു നീ; സരസ്വതി നിന്റെ ഭാര്യ.

ഈ തത്വം കാണിച്ച് മൃഗീയതയിൽ നിന്നു മനുഷ്യരെ ദിവ്യത്വത്തിലേക്ക് ഉയർത്താൻ സഹായിക്കുന്ന ദിവ്യപാഠശാലയങ്ങളാണു ദേവാലയങ്ങൾ.

ഇക്കാര്യം പൂജാരികൾ മറക്കുന്നുണ്ട്. തൊഴാൻ വരുന്നവർ അടിമകളാണെന്നും പൂജാരികളാണ് ദൈവാംശമുള്ളവരെന്നും അക്കൂട്ടർ വിശ്വസിക്കുന്നു. അന്യരെ അടിമകളായി കാണുന്നവരിൽ ദൈവാംശം കുടികൊള്ളുകയില്ല.

സത്യം ഇതായിരിക്കെ പൂജാരികൾ തങ്ങളിൽ ദൈവാംശം കുടികൊള്ളുന്നതായി അഹങ്കരിച്ച് ജനങ്ങളെ വഞ്ചിച്ച് പണം പിടുങ്ങുന്നു.

*'കെട്ടിക്കാരൻ പുഴുകു എട്ടുനാൾ' എന്നൊരു ചൊല്ലുണ്ട്. മോശക്കാരനായ ഒരു മനുഷ്യനെ എത്രനാൾ മൂടിവെച്ച്, അവനൊരു ദൈവമാണെന്നു പറഞ്ഞു നടക്കാൻ പററും? അതുകൊണ്ട് ഈ പൂജാരികളുടെ ചായം വേഗം വെളുത്തു പോകും. ആളുകൾ പൂജാരികളെ അപമാനിച്ച്, പഴയ മാമൂൽ കരുതി 'കല്ലി'നെ മാത്രം തൊഴുതു തുടങ്ങും. അങ്ങനെയുള്ള കല്ല് വരം കൊടുക്കില്ല. എങ്ങനെയാണോ സജ്ജനങ്ങൾ ഭക്തിപൂർവ്വം ആരാധിക്കുന്ന ഒരു ശിലയിൽ ഈശ്വരൻ സന്നിധാനം നടത്തി നർത്തനം ചെയ്യുന്നത്, അതേമാതിരി വഞ്ചകനായ പൂജാരി തൊടുന്ന ബിംബത്തിൽ നിന്ന് ഭഗവാൻ ഒളിച്ചോടി മറയുന്നു. പിന്നെ വെറും കല്ലായി അത് നിരത്തിൽ വന്നുചേരും.

അമ്പലത്തിൽ പോയാലും ഇല്ലെങ്കിലും ശരി, തൊഴുതാലും ഇല്ലെങ്കിലും ശരി, അന്യന്മാരെ വഞ്ചിക്കാതിരുന്നാൽ തന്നെ ഈശ്വരാനുഗ്രഹം ഉണ്ടാകും. അണുപോലും പരവഞ്ചന ചെയ്യാതെ ഒരുവൻ പരിപൂർണ്ണ ശക്തി നേടുമെങ്കിൽ അവൻ തന്നെ ഈശ്വരൻ. കുരുവി, കാക്ക, പുഴു, എറുമ്പ് തുടങ്ങി ഒന്നിനെയും വഞ്ചിക്കരുത്. വഞ്ചന കരുതാതെ, 'ഏതോ ലോകത്തിൽ പിറന്നു; ദൈവം കാട്ടിയതു തന്നെ വഴി' എന്നിങ്ങനെ ആററിനു മേലേ ഒഴുകുന്ന പൊങ്ങുതടി പോലെ ലോകജീവിതം ജലോപരി ഒഴുകി ഒഴുകി പോവട്ടെ. അങ്ങനെ എല്ലാം പരാധീനമായി ഈശ്വരനിൽ സർവ്വഭാരത്തെയും സമർപ്പിച്ചു ജീവിക്കുന്നവനാണ് സാക്ഷാൽ ദൈവാനുഗ്രഹം നേടിയ ഭക്തം. ഇക്കാര്യത്തിൽ സംശയമേ ഇല്ല.

ബലഹീനങ്ങളായ ജീവികളോടു മനുഷ്യൻ അനീതി പ്രവർത്തിക്കുന്ന നാളുവരെ കലിയുഗം നിലനില്ക്കും. അനീതി മാറിയാൽ 'കലി'യും നീങ്ങും. ലോകം മുഴുവൻ കലിയുഗത്തിലല്ല. ''ലോകം മുഴുവനും അനീതി വെടിഞ്ഞ് ഈ അടുത്ത കാലത്തൊന്നും കൃതയുഗം വന്നു പുലരാൻ പോകുന്നില്ല; ഞാൻ മാത്രമായി എന്തിനു ന്യായം നടത്തണം?'' എന്നിങ്ങനെ ഓരോരുത്തനും

* ഒരു മിടുക്കന്റെ പൂളു പറച്ചിൽ എട്ടുനാളേ നില്ക്കൂ.

വിചാരിച്ച് താൻ നടക്കുന്ന അന്യായ മാർഗ്ഗത്തിലൂടെ നടക്കുന്നതു ശരിയല്ല. ആരോ അനീതി വെടിയുന്നത്, അവനു കൃതയുഗം സ്വാധീനമാകും. സംശയമില്ല.

ഒരുവൻ 'കലി'യെ ഉടച്ചു തകർത്തുവിട്ടാൽ, അവനെക്കണ്ടു പത്തുപേർ ഉടനെ അവരുടെ കലിബാധ ഒഴിച്ചുമാററും. ഇങ്ങനെ, ഒന്ന്, പത്ത്, നൂറ്, ആയിരം, ലക്ഷം, കോടി ഈ കണക്കിനു ജനങ്ങളിൽ കൃതയുഗം വ്യാപിക്കുന്ന കാലം ആരംഭിച്ചു. അതിൽ സംശയമില്ല.

## 2. അന്ധവിശ്വാസം

നമ്മുടെ ആളുകൾക്കിടയിലുള്ള അന്ധവിശ്വാസങ്ങൾക്കു കൈയും കണക്കുമില്ല. ഇതുകൊണ്ട് നമ്മുടെ കാര്യങ്ങൾക്കും വ്യവഹാരങ്ങൾക്കും വരുന്ന വിഘ്നങ്ങൾ അസംഖ്യമത്രേ.

എല്ലാക്കാര്യങ്ങൾക്കും നാളും പക്കവും നക്ഷത്രവും മററും നോക്കുക എന്നതാണ് നമ്മുടെ അന്ധവിശ്വാസങ്ങളിൽ ഏററവും മുഖ്യം. ക്ഷൗരത്തിന് മാസപ്പൊരുത്തം നാൾപ്പൊരുത്തം പക്കപ്പൊരുത്തം മുതലായവ നോക്കിയേ തീരൂ. ക്ഷൗരകാര്യത്തിനു ഇങ്ങനെയാകുമ്പോൾ, കല്യാണം, ചടങ്ങുകൾ, വ്യാപാരം, യാത്ര, കൃഷി തുടങ്ങിയ മുഖ്യകാര്യങ്ങൾക്കുവേണ്ടി നാം മേൽപ്പറഞ്ഞ പൊരുത്തങ്ങൾ നോക്കാൻവേണ്ടി ചെലവാക്കുന്ന സമയത്തിനും പണത്തിനും കണക്കുണ്ടാകുമോ? ശകുനം നോക്കുന്ന സമ്പ്രദായവും കാര്യങ്ങൾക്ക് എന്തെന്തു വിഘ്നങ്ങൾ വരുത്തുന്നില്ല! ഇതിൽ നിന്നുണ്ടാകുന്ന പലതരം കഷ്ടനഷ്ടങ്ങളുടെ കണക്ക് നമ്മൾ നോക്കുന്നേ ഇല്ല. ശകുനം നോക്കുന്നതിൽ നിന്ന് കാര്യനഷ്ടം മാത്രമാണുണ്ടാകുന്നത്. നാൾപ്പൊരുത്തവും ലഗ്നപ്പൊരുത്തവും മററും നോക്കുന്നവർക്ക് കാര്യനഷ്ടം മാത്രമല്ല, നോക്കുന്ന ജോൽസ്യനു കൊടുക്കേണ്ടുന്ന പണവുംകൂടെ നഷ്ടപ്പെടുന്നു.

''നേരം എന്നാൽ പണം'' — ഇങ്ങനെ ഇംഗ്ലീഷിൽ ഒരു ചൊല്ലുണ്ട്. ഇക്കാര്യം നമ്മുടെ കൂട്ടർക്ക് അറിഞ്ഞുകൂടാ. സമയം നാം ചുമ്മാ കളയുന്നു. അതുകൊണ്ട് പണവും നഷ്ടം. ഇന്നു ചെയ്യേണ്ടതു നാളേയ്ക്കു മാററിവെച്ചാൽ, അത് കനത്ത നഷ്ടംതന്നെ വരുത്തിവെയ്ക്കും. ഏതും തോന്നിയ സമയത്തു ചൂടോടെ ചെയ്തുവെച്ചാൽ വിജയം തീർച്ചയാണ്. മറിച്ച് ഏതെങ്കിലും ഒരു കാര്യം തളർത്തിയിട്ട് ആരംഭിക്കാമെന്നുവെച്ചാൽ 'ആറിയ കഞ്ഞി പഴങ്കഞ്ഞി' എന്ന മട്ടാവും. ആരംഭത്തിലുള്ള രസം നഷ്ടപ്പെടും. അതനുസരിച്ച് ഫലവും കുറഞ്ഞുപോകും.

ഈ അന്ധവിശ്വാസങ്ങൾ വിദ്യാഭ്യാസമില്ലാത്തതുകൊണ്ടാണെന്നും ജനങ്ങളെ വിദ്യ അഭ്യസിപ്പിച്ചാൽ ഇതെല്ലാം ഒഴിഞ്ഞുമാറുമെന്നും ഇംഗ്ലീഷ് പഠിച്ച ചിലർ അഭിപ്രായപ്പെട്ടു കേട്ടു. ഞാനും അതൊരുവിധം ശരിയാണെന്നു സമ്മതിക്കുന്നു. പക്ഷേ തൽക്കാലം നമ്മുടെ നാട്ടിൽ നിലവിലിരിക്കുന്ന ഇംഗ്ലീഷ് വിദ്യാഭ്യാസം ഇതിനു പ്രയോജനപ്പെടില്ലാ എന്നാണ് എന്റെ അഭിപ്രായം. അത് സ്പഷ്ടവുമാണ്. പേരയ നൂറുവർഷങ്ങളായി ഇന്നാട്ടിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം നടന്നുവരുന്നുണ്ട്. ആയിരക്കണക്കായി പാഠശാലകളും ഏർപ്പെടുത്തിയിട്ടുണ്ട്. ഇവയിൽനിന്ന് ലക്ഷക്കണക്കിലും കോടിക്കണക്കിലും ആളുകൾ പഠിച്ചു പോയിട്ടുമുണ്ട്. ഇവർക്കെല്ലാം അന്ധവിശ്വാസം തീരെയില്ലെന്നാണോ? ധാരാളമായുണ്ട്. നമ്മുടെ നാട്ടിൽ മുപ്പത്തുമൂന്നുകോടി ജനങ്ങളുണ്ട്. ഇത്രയും പേർക്ക് ഒന്നൊഴിയാതെ വിദ്യാഭ്യാസം നൽകിയതിനുശേഷം ഈ അന്ധവിശ്വാസങ്ങൾ ഒഴിഞ്ഞാൽ മതിയെന്നാണോ പറയുന്നത്? അതങ്ങനെ സാധിക്കുമോ? ഇംഗ്ലീഷ് പള്ളിക്കൂടങ്ങളിൽ പഠിച്ചു പാസ്സായവർ ഇക്കാര്യത്തിൽ തങ്ങളുടെ മനസ്സാക്ഷിക്കനുസരിച്ച് യോഗ്യമായി നടക്കുന്നവരാണെങ്കിൽ, മററുള്ളവരിലും മിക്കവാറും ഈ മനഃസംസ്കാരം വരുത്തിവെയ്ക്കുമായിരുന്നു. ഇതല്ലാതെ ഇനിയും അനേകം വിഷയങ്ങളിൽ നമ്മളിൽ പലരും ഇംഗ്ലീഷ് പഠിച്ചവരെ അനുകരിച്ച് തങ്ങളുടെ പഴയ നടപടികളെ മാററി ജീവിക്കുന്നവരായി കാണപ്പെടുന്നുണ്ട്. അതുപോലെ ഇക്കാര്യത്തിലും നടന്നുകാണേണ്ടതാണ്.

പക്ഷേ ഇംഗ്ലീഷ് പള്ളിക്കൂടത്തിൽ പോയി പരീക്ഷ പാസ്സായി വന്നവരിൽ പലരും മനസ്സാക്ഷിക്കനുസരിച്ചും അവരുടെ അറിവിന്റെ വിശാലതയ്ക്കനുസരിച്ചും യോഗ്യമായി ജീവിക്കുന്നവർ വളരെ വളരെ ചുരുക്കമാണ്. ഇംഗ്ലീഷ് പള്ളിക്കൂടത്തിൽ എത്രയെത്ര ശാസ്ത്രങ്ങൾ—സത്യംകലർന്നവയും ദോഷംകു നിറഞ്ഞവയുമായ ശാസ്ത്രങ്ങൾ, രണ്ടും കലർന്നവയും പഠിപ്പിക്കുന്നുണ്ട്.

പക്ഷേ, സ്വാതന്ത്ര്യം, പൗരുഷം, സത്യം, ആർജ്ജവം, വീര്യം എന്നിവയൊന്നും അവിടെ പഠിപ്പിക്കുന്നില്ല. വിശേഷിച്ചും ഒരുവൻ സ്വയം അറിഞ്ഞ ന്യായത്തിൻപടി നടക്കണമെന്നും, അങ്ങനെ ചെയ്യാതിരുന്നാൽ അപമാനവും പാപവും വന്നുപെടുമെന്നും അവിടെ ആരും പഠിപ്പിക്കുന്നില്ല. ഈ വിഷയങ്ങൾ വായ്പാഠമായി പഠിപ്പിക്കുമെങ്കിലും, അതനുസരിച്ച് പ്രവർത്തിക്കാൻ പഠിപ്പിക്കുന്നില്ല. പുസ്തകത്തിനും സംഭാഷണത്തിനും പ്രവൃത്തിക്കും ഇടയിൽ ലക്ഷം യോജന ദൂരത്തിൽ നടക്കുന്നവരുടെ ദൃഷ്ടാന്തം കാണണമെങ്കിൽ ഇംഗ്ലീഷ് പള്ളിക്കൂടത്തിൽ പോകുന്നവരുടെ ഇടയ്ക്കു ചെല്ലുക. മറെറങ്ങും ഇത്രമാത്രം ദൃഷ്ടാന്തം കിട്ടുമെന്നു തോന്നുന്നില്ല.

കനവിനും ഇന്നാതു മന്നോ വിനൈവേറു
ചൊല്‌വേറു പട്ടാർ തൊടർപു

(കർമ്മവും ചൊല്ലുമകന്നോർ കണക്കഹോ
കാണാൻ കഴിയാ കിനാവിലുമേ.)

എന്നിങ്ങനെ തിരുക്കുറൾ പാടുന്നു.

വർത്തമാനം ഒന്ന്, പ്രവൃത്തി വേറെ എന്ന കൂട്ടരുടെ സംഖ്യ, സ്വപ്ന ത്തിൽപോലും കണക്കാക്കവെയ്യ എന്നാണിതിന്റെ പൊരുൾ. ബി. എ., എം. എ. പരീക്ഷകൾ ജയിച്ച്, വക്കീലൻമാരായും, ഉപാദ്ധ്യായൻമാരായും, എൻജിനീ യർമാരായും, മററു തരത്തിൽ ഉദ്യോഗസ്ഥൻമാരായും കഴിയുന്ന അയ്യർ, അയ്യങ്കാർ, പിള്ള, മുതലിയാർ തുടങ്ങിയ ജാതികളിൽ എത്രപേർ തങ്ങളുടെ മക്കളുടെ കല്യാണത്തിന് ലഗ്നവും ജാതകവും നോക്കാതിരിക്കുന്നു എന്നറിയാമോ? വീട്ടിലെ പെണ്ണുങ്ങളുടെ ഉപദ്രവം സഹിക്കവെയ്യാതെയാണ് ഈ അന്ധവിശ്വാസത്തിൽ ചെന്നുവീഴുന്നത് എന്നിങ്ങനെ ചിലർ മുറവിളി കൂട്ടിപ്പറയാറുണ്ട്. സ്ത്രീകളെ ബഹുമാനിക്കേണ്ട ദിക്കിൽ ബഹുമാനിക്ക. ബുദ്ധിമാൻമാർ കേട്ടു പരിഹസിക്കുമെന്ന കാര്യങ്ങളിൽ ഇടപെടണമെന്നു സ്ത്രീകൾ പറഞ്ഞാൽ അവരെ അനുസരിക്കുന്നത് ഏററവും തെററുതന്നെ. മാത്രവുമല്ല, ഈ വാദം സത്യത്തിൽ അടിയുറച്ച ഒന്നല്ലതാനും. അതൊരു സാക്ഷാൽ കാരണമല്ല; കാരണാഭാസമാണ്. ഇത്തരം അന്ധവിശ്വാസങ്ങൾ നമ്മൾ ഇനിയും നിശ്ശേഷം കൈവിട്ടിട്ടില്ലെന്നതാണ് ഇതിനു പിന്നിലു ള്ളത്: വൈദികരും പാമരരും ഒരുപക്ഷേ നമ്മെ പന്തിഭോജനത്തിനു സമ്മതിക്കാതെ വിലക്കുണ്ടാക്കും എന്ന ഭീതിയുമുണ്ട്. ഇംഗ്ലീഷ് പഠിച്ച സവർണ ഹിന്ദുക്കളിൽ പലരും കണക്കില്ലാത്ത അന്ധവിശ്വാസങ്ങളിൽ പെട്ടുഴലാൻ ഒരു മുഖ്യ കാരണം ഈ പന്തിഭോജന വിലക്കിലുള്ള ഭയംതന്നെ. ആ യഥാർത്ഥ കാരണത്തെ മറന്നും മറച്ചും സ്ത്രീകളുടെ മേൽ വീൺപഴി ചുമത്തുന്ന ഈ വീരൻമാർ മററു വ്യവഹാരങ്ങളിൽ തങ്ങളുടെ സ്ത്രീകളെ അടിമകളെപ്പോലെയും മൃഗങ്ങളെപ്പോലെയും പരിഗണിക്കുന്ന കാഴ്ച നമു ക്കറിയാവുന്നതാണ്. കണക്കില്ലാത്ത ധന നഷ്ടവും സമയനഷ്ടവും മനഃ സാക്ഷിയുടെ അധഃപതനവും വിജ്ഞൻമാരുടെ പരിഹാസവും സത്യദൈവ ത്തിന്റെ പകയും നിസ്സാരമെന്നു കരുതുന്നുവോ? പന്തിഭോജന സ്വാതന്ത്ര്യ മാണു വലുതെന്നു കരുതുന്നുവോ? ധൈര്യപൂർവ്വം നിങ്ങൾ സത്യമെന്നു തോന്നുന്നതിനെ കൈക്കൊൾവിൻ. കുറച്ചു നാളത്തേയ്ക്കു മാത്രം നിങ്ങൾക്കു പന്തിഭോജനം കിട്ടില്ലെന്നു വരാം. പിന്നീട് നിങ്ങളുടെ കക്ഷിസംഖ്യ വലു താകും; സത്യബലം തുടങ്ങിയ പല കാരണങ്ങൾകൊണ്ട് ആ പന്തിഭോജനവും 'സിദ്ധി'യായ് കൈവരും. ധൈര്യപൂർവ്വം വേല ചെയ്‌വിൻ.

## 3. വാചകജ്ഞാനം

വ്യാപാരം, കൈത്തൊഴിൽ, സർക്കാർ പരിഷ്ക്കാരങ്ങൾ, ജനസമുദായ പരിഷ്ക്കാരങ്ങൾ തുടങ്ങിയ ലൗകിക വ്യവഹാരങ്ങളിലും മനുഷ്യൻ ഏറെക്കുറെ എല്ലാത്തരത്തിലുള്ള പദ്ധതികളും ഉറപ്പിച്ചു കഴിഞ്ഞിട്ടുണ്ട്. ഒരു വകുപ്പിനെയോ ആപ്പീസിനെയോ സംബന്ധിച്ച സൂക്ഷ്മതന്ത്രങ്ങൾ മറ്റൊരു വകുപ്പിൽ പരിശീലിച്ചവർക്ക് അറിഞ്ഞുകൂടെന്നു വരാം. പക്ഷേ ഓരോ വകുപ്പിലും തക്ക പരിശീലനം ലഭിച്ച ബുദ്ധിമാന്മാർക്ക് അതിനെ സംബന്ധിച്ച സൂക്ഷ്മാംശങ്ങൾ മുഴുവനും നന്നായിട്ടറിയാൻ കഴിയും.

സാമാന്യമായിപ്പറഞ്ഞാൽ മനുഷ്യജാതി അറിവു സംബന്ധമായി മഹാസൂക്ഷ്മമായ പരമസത്യങ്ങളെല്ലാം കണ്ടുപിടിച്ചുകഴിഞ്ഞിരിക്കുന്നു. പക്ഷേ അറിവിൽപ്പെട്ടതിനെ മനസ്സു മറക്കാതെ പരിശീലനം ചെയ്യുമ്പോൾ ശക്തിയററതായിത്തീരുന്നു. എങ്കിലും അറിവുകൊണ്ട് എത്തിപ്പിടിച്ച സത്യങ്ങളെ മനുഷ്യർ സ്വഭാവത്തിൽ പകർത്തിക്കാണിക്ക എന്നത് വളരെ പ്രയാസമാണ്. ആത്മജ്ഞാനത്തെ സംബന്ധിച്ചു പറയുമ്പോൾ തായുമാനവർ ഈ സത്യം ഇങ്ങനെ വെളിപ്പെടുത്തുന്നു:—

വാചകജ്ഞാനത്തിനാല് വരുമോ സുകം പാഴത്ത
പൂശലെൻറു പോമോ പുകലായ് പരാപരമേ.

വാക്കുകളിലൂടെ നേടിയ അറിവുകൊണ്ടു സുഖം, ആനന്ദം ഉണ്ടാവുമോ? എന്തുചെയ്യട്ടെ? പാഴായ ഈ മനസ്സ് നില്ക്കാതെ പോരാടിക്കൊണ്ടിരിക്കുന്നു. ഈ പോരാട്ടം എന്നു തീരുമോ? പരാപരാ, അതൊന്നു കല്പിച്ചരുളണേ!

ഇതേ സത്യം തന്നെ ലൗകികകാര്യങ്ങളിൽ ചേരുന്നവിധം തിരുവള്ളുവർ ഇങ്ങനെ പറഞ്ഞിരിക്കുന്നു:—

ചൊല്ലുതല് യാർക്കും എളിയ അരിയവാം
ചെല്ലിയവണ്ണം ചെയല്
(ചൊല്ലുവാനാർക്കുമെളുതാ,മരിപ്പമേ
ചൊല്ലിയ വണ്ണമേ ചെയ്യാൻ)

വായ്കൊണ്ട് ഒരു ധർമ്മത്തെപ്പററി ആർക്കും എടുത്തു വിളമ്പാൻ കഴിയും. വളരെ എളുപ്പമാണ്. പക്ഷേ ആ ചൊല്ലിൻപടി നടക്ക എന്നതു വളരെ വിഷമവുമാണ്.

ഒരു ദൃഷ്ടാന്തം എടുത്തു പറയട്ടെ. പുരുഷന്മാർക്കും സ്ത്രീകൾക്കും സമാനമായ ആത്മഗുണങ്ങളും ആത്മഭാവങ്ങളും ഉള്ളതുകൊണ്ട്,

സ്ത്രീകളെ ഏതു നിലയ്ക്കും താഴ്ന്നവരായി കരുതുന്നതു തെററാണെന്ന് യൂറോപ്പിലുള്ള അഭ്യസ്തവിദ്യർക്കു പൊതുവെ അറിയാം. എങ്കിലും സ്ത്രീകൾക്കു വോട്ടവകാശം വേണമെന്നു ചോദിച്ചാൽ, യൂറോപ്പിലുള്ള മിക്ക രാജ്യതന്ത്രജ്ഞരും പണ്ഡിതന്മാരും എതിർത്തു പറയുമെന്നു മാത്ര മല്ല, ആ എതിർപ്പിനുള്ള തുളുന്യായങ്ങളും അവർ നിരത്തിക്കാണിക്കും.

''വിഷ്ണുഭക്തന്മാർ ഏതു കുലത്തിൽ പിറന്നവരായാലും സമാന മായി സ്തുതിക്കപ്പെടേണ്ടവരാണെന്നത്രേ ശ്രീരാമാനുജാചാര്യരുടെ സിദ്ധാ ന്തം.'' ഇതു ശരിക്കുമറിയാവുന്ന ഇന്നത്തെ വൈഷ്ണവർ ബ്രാഹ്മണ ശൂദ്രഭേദത്തെ മററുള്ളവരെക്കാൾ കൂടുതലായി കൊണ്ടാടുന്നു എന്നു മാത്ര മല്ല, ഇപ്പോഴും വടകല, തെൻകല എന്ന ശണ്ഠ വിടാതെ തുടർന്നുകൊണ്ടു കാലം പാഴാക്കുന്നു.

''എല്ലാ ശരീരങ്ങളിലും ഞാനേ ഉയിരായി നില്ക്കുന്നു'' എന്നു ഭഗ വാൻ ഗീതയിൽ ഉണർത്തിയ സത്യത്തെയും, എല്ലാരിലും തന്നെയും തന്നിൽ എല്ലാരെയും കാണ്മവരാണു കാഴ്ചയുള്ളവർ'' എന്നു ഭഗവാൻ തന്നെ അതേ ഗീതയിൽ ഊന്നിയ ആശയത്തെയും വേദോപനിഷത്തുകളിൽ പരമ മായ ശാസനം എന്നു വിശ്വസിക്കുന്ന ഹിന്ദുക്കൾ, ലോകത്തിലുള്ള മറെറല്ലാ ജനങ്ങളേക്കാൾ ജാതിഭേദം പുലർത്തുന്നതിൽ അത്യന്ത ക്രൂരബുദ്ധികളായി വർത്തിക്കുന്നു.

''ഇൻചൊല് ഇനിതീൻറല് കാൺപാൻ എവൻകൊലോ
വൻചൊല് വഴങ്കുവതു''
[നല്വാക്കു നന്മയണപ്പതു കാണ്മവർ
ചൊല്ലുമോ കെട്ട മൊഴികൾ?]

നല്ലവാക്കു പറഞ്ഞാൽ നന്മ വരുമെന്നു അറിഞ്ഞവർ എങ്ങനെ കെട്ട വാക്കുകൾ പറയും? അങ്ങനെ പറയുന്നവർ ചുരുക്കമല്ലേ? അറിഞ്ഞുംകൊണ്ട് അതു ചെയ്യുമോ ആരെങ്കിലും. ഇതെല്ലാം അറിയാമെങ്കിലും കെട്ടവാക്കുകളും കുപിതവൃത്തികളും കൈവെടിഞ്ഞവർ ലോകത്തിൽ അത്യന്തദുർലഭമല്ലേ?

''മരണം പാപത്തിൻെറ കൂലി'' എന്നു കൃസ്ത്യാനികളുടെ വിശുദ്ധ വേദപുസ്തകത്തിൽ പറയുന്നു. അതെല്ലാ കൃസ്ത്യാനികൾക്കും അറിയാം. എന്നിട്ടും പാപം ചെയ്യാത്ത കൃസ്ത്യാനികൾ ഉണ്ടോ? ''നാമെല്ലാവരും പാപികൾ'' എന്ന പല്ലവി പാടിയാണ് അവർ കാലം കഴിക്കുന്നത്.

ഇതെത്ര ഭയങ്കരം! എത്ര ഭയങ്കരം! സാധാരണ കൃഷിയിലും കച്ചവട ത്തിലും ലാഭമുണ്ടാകുമെന്ന് അറിഞ്ഞവഴിപോലും സ്വീകരിക്കാതെ മനു ഷ്യർ കഷ്ടപ്പെടുന്നു. ഈ വലിയ കഷ്ടപ്പാടിനു പരിഹാരം കാണാതെ നാം ചുമ്മാ കഴിയുന്നതു ശരിയാണോ?

ഇതിനെന്താണൊരു പരിഹാരം? ധൈര്യം തന്നെ ഔഷധം. തൽക്കാല അസൗകര്യങ്ങളും കഷ്ടപ്പാടുകളും വകവയ്ക്കാതെ മനുഷ്യർ സത്യമെന്നു കണ്ടതു നടത്തണം. അങ്ങനെ ധൈര്യപൂർവ്വം സത്യമാർഗ്ഗത്തിലൂടെ സഞ്ച

രിക്കുന്നവരെ മററുള്ളവർ പ്രകീർത്തിച്ചും സമ്മാനിച്ചും പ്രോത്സാഹിപ്പിക്കണം. 'കലി' ഇത്രയും മതി; പാഴായ ദുഃഖങ്ങളും അനാവശ്യമായ കഷ്ടപ്പാടുകളും കൊണ്ട് ലോകം നേർത്ത് നേർത്തു ഇല്ലാതായിത്തുടങ്ങി.

വരിൻ ജനങ്ങളേ, നിങ്ങൾ വരിൻ! ജ്യേഷ്ഠന്മാരേ, അനുജന്മാരേ നിങ്ങൾ വരിൻ. നേരായ മാർഗ്ഗത്തിലൂടെ പോകുന്നവർക്ക് പലതരത്തിലുള്ള വൈഷമ്യങ്ങൾ വന്നുപെടും. അതുകൊണ്ടു നേർവഴി പോകുന്നവർക്കെല്ലാം വല്ലാത്ത അധീരത വന്നുപെടുന്നു. വരിൻ ലോകരേ! നമുക്ക് കൂട്ടം കൂട്ടമായി നേർവഴിയിലൂടെ സഞ്ചരിക്കാം.

സ്ത്രീ പുരുഷ സമത്വമാണ് ധർമ്മം എന്ന് അറിയുമോ? എങ്കിൽ വരിൻ; സ്ത്രീകളെ ലക്ഷക്കണക്കിൽ നമുക്കു സ്വതന്ത്രകളാക്കാം. ജാതിഭേദംകൊണ്ട് ഒരു പ്രയോജനവും ഇല്ലെന്നു മനസ്സിലായോ? വർണ്ണവ്യത്യാസവും ദേശവ്യത്യാസവും നിഷ്പ്രയോജനമെന്ന് മനസ്സിലായോ? നല്ലത്. വരിൻ, കോടിക്കണക്കിൽ നമുക്കു സമത്വമാർഗ്ഗത്തിലൂടെ സഞ്ചരിക്കാം. പഴയ ബന്ധങ്ങളെ ലക്ഷക്കണക്കിൽ ജനങ്ങൾ ഒന്നുചേർന്നു തകർക്കാം.

അൻപാണു ഇമ്പം; പക നമ്മെ നശിപ്പിക്കും. ഇതറിഞ്ഞല്ലോ നാം? നല്ലത്. എഴുന്നേല്ക്കിൻ, കോടിക്കണക്കായി മനുഷ്യർ എവിടെയും എപ്പോഴും എല്ലാ ജീവികളിലും സ്നേഹധാര ഒഴുക്കാൻ തുടങ്ങുവിൻ.

## 4. അമൃതം തേടി

> "കാക്ക നിന്ന രുട്കാട്ചിയല്ലാലൊരു പോക്കുമില്ലെ"
>
> —തായുമാനവർ.
>
> [കാത്താലും നിൻതിരു ദർശനമല്ലാതെ–
> യോർത്താലൊരു ഗതിയില്ലയല്ലോ]

കുറെ വർഷങ്ങൾക്കു മുൻപ് തെരുവിലൂടെ ഒരു പിച്ചക്കാരൻ പാടിക്കൊണ്ടു പോവുകയാണ്—

> തൂങ്കൈയിലേ വാങ്കുകിറ മൂച്ചു—അതു
> ചുഴിമാറിപ്പോനാലും പോച്ചു.
> [നിദ്രയിലുള്ളൊരു ശ്വാസം—അതൊ–
> രിത്തിരി മാറിയാൽ മോശം]

ഈ പാട്ടുകേട്ട ഉടനെ ഞാനൊരു നീണ്ട ആലോചനയിൽ മുഴുകി. എന്തെടാ ഇത്! ഈ ശരീരം ഇത്രമാത്രം 'സംശയ' സ്ഥാനത്തിങ്കൽ ഇരിക്കെ എനിക്കീ ലോകത്തിൽ ഏതു പ്രവൃത്തി ചെയ്തു തീർക്കാൻ സാധിക്കും? ഈശ്വരൻ നമ്മിൽ അറിവു നിറച്ചുതന്നിട്ടുണ്ട്. അറിവുതന്നെ നമ്മുടെ

ആകാരമായി വിളങ്ങി നിൽക്കുന്നു. അറിവ് സുഖത്തെ ഇച്ഛരിക്കുന്നു. അളവില്ലാത്ത അഴകും ആനന്ദവും നിറഞ്ഞ ഒരു ലോകം നമ്മുടെ ഒപ്പമുണ്ട്. ഏതു സമയത്തും ഈ ലോകം ആനന്ദമയംതന്നെ. ഈ ലോകം ദുഃഖമററതാണ്; ഇതിലെ അണുവിലും അണുവായ ഈ ഭൂമണ്ഡലത്തിലാണല്ലോ നാം സഞ്ചരിക്കുന്നത്. ഇതുപോലെ കണക്കില്ലാത്ത മണ്ഡലങ്ങൾ ആകാശവീഥിയിലുണ്ട്. അവയുടെ മട്ടും മാതിരിയും നാം അറിവുകൊണ്ടു കണ്ടിട്ടുണ്ട്. അവയുടെ ഒരു പകുതി അകലെയിരുന്ന് നാം കണ്ണുകൊണ്ടേ കണ്ടറിയുന്നു. ഇങ്ങനെ എവിടെ നോക്കിയാലും 'അഴകുമയം' തന്നെ. ഈ ആകാശം നമ്മുടെ ഭൂമണ്ഡലത്തിന് ഒരു മേൽക്കട്ടിയായി വിലസുന്നു. ഇടയ്ക്കെല്ലാം തെളിഞ്ഞ വെളിയിടം. സൂര്യൻ ചൊരിയുന്ന ആയിരമായിരം പ്രകാശവിധങ്ങൾ. മല, കാട്, നദി, കടൽ—സൗന്ദര്യം, സൗന്ദര്യം!

മാത്രമോ? ഏതു തൊട്ടാലും സുഖദുഃഖങ്ങൾ കലർന്നിരിക്കുന്നതായി അനുഭവപ്പെടുന്നു. എങ്കിലും നമ്മുടെ വിവേകശക്തികൊണ്ട് വസ്തുക്കളിൽ നിന്നു ദുഃഖത്തെ തള്ളി സുഖത്തെ കൈക്കൊള്ളുന്നു. വെള്ളം, കുളിക്കുമ്പോൾ സുഖം; കുടിച്ചാൽ സുഖം. തീയ്; കുളിർകാലത്തു കായാൻ സുഖം. കണ്ടാലേ സുഖം. മണ്ണ്; ഇതിൽ നിന്നുണ്ടാകുന്ന വിളവുകൾ മിക്കതും സുഖം. കാററ്; ഇതുകൊള്ളുന്നതേ സുഖം. ശ്വസിച്ചാൽ സുഖം. ഉയിരുള്ളവയോടു ചേർന്നാൽ സുഖം. മനുഷ്യരുടെ ബന്ധം സ്നേഹമയമാകുമ്പോൾ സുഖം. വീണ്ടും ഈ ലോകത്തിൽ ഉണ്ണുന്നതു സുഖം; ഉഴയ്ക്കുന്നതു സുഖം; ഉറങ്ങുന്നതു സുഖം; ആടുന്നതു സുഖം. പഠിക്കുക, കേൾക്കുക, പാടുക, എണ്ണുക, അറിയുക — എല്ലാം സുഖം തന്നെ.

ദുഃഖം നീക്കാൻ എളുപ്പമല്ല.

എന്നാൽ ഈ സുഖങ്ങളെല്ലാം ദുഃഖവുമായി കലർന്നിരിക്കയാണ്. ദുഃഖങ്ങളെല്ലാം വെട്ടിയരിഞ്ഞു കളഞ്ഞ് സുഖം മാത്രം അനുഭവിക്കുവാനാണ് ജീവൻ കൊതിക്കുന്നത്. ദുഃഖങ്ങളെ വെട്ടിയരിഞ്ഞു കളയാൻ വേണ്ടുന്ന കഴിവുററ അറിവും ശക്തിയും വേണമെങ്കിൽ, അത്ര എളുപ്പം നടക്കുന്ന കാര്യമാണെന്നു തോന്നുന്നില്ല. വലിയ വലിയ പ്രയാസങ്ങൾ അനുഭവിച്ചതിനുശേഷമേ ചെറിയ സത്യങ്ങൾ വെളിപ്പെട്ടു കിട്ടൂ. നമുക്കു ചുററും സുഖത്തിന്റെ കോട്ടകൾ കെട്ടണമെന്നാണ് ഏവരുടേയും ആഗ്രഹം. വലിയ അറിവു നാം കൊതിക്കുന്നു. തളരാത്ത ധൈര്യം വേണം. വിദ്യകൾ വേണം. കീർത്തി വേണം. സമ്പത്തു വേണം. ചുററിലുമുള്ള നാട്ടാരും മററും സുഖമായിരിക്കുന്നതിനും നാം പാടുപെടുന്നു. നല്ലനല്ല ആഗ്രഹങ്ങൾ ധാരാളമായി നാം വെച്ചുകൊണ്ടിരിക്കുന്നുണ്ട്. ഈ ആശകൾ നിറവേറണമോ? ശക്തിയായ അടിക്കല്ലുകെട്ടി ആദ്യം ചുവടുറപ്പിക്കണം. മെല്ലെ മെല്ലെ കെട്ടിപ്പൊക്കണം. നിലനിൽക്കുന്ന സുഖങ്ങൾ എളുപ്പത്തിൽ ഉണ്ടാക്കാൻ സാദ്ധ്യമല്ല. പാവപ്പെട്ടവൻ പണക്കാരനാവണമെങ്കിൽ വർഷങ്ങൾ പലതും പോകണം. വിദ്യയില്ലാത്തവനു വിദ്യാസമ്പന്നനാവണമെങ്കിലും വർഷങ്ങൾ വളരെ വേണം. ലോക

ത്തിലെ കർമ്മങ്ങളിൽ വിജയമടയണമെങ്കിൽ അതിനും കാലം വേണം. ആത്മജ്ഞാനം നേടാൻ കാലം വേണം. ''പൊറുത്തവൻ ഭൂമി വാഴും'' (ക്ഷമയുള്ളവൻ ക്ഷമയാളും) ''പതറിയ കാര്യം ചിതറും.'' ഇടയിൽ കുറുകെ വന്നുപെടും മരണം. ഇങ്ങനെ സുഖങ്ങൾ തേടുന്നതിനു നമുക്ക് ആവുംവിധം ശ്രമം നടത്തി കാലപരിണാമത്തെ കാത്തുകാത്തു വാഴണം. ഇതിനിടയ്ക്കു മുൻപുപറഞ്ഞ ആ പിച്ചക്കാരന്റെ പാട്ട് വാസ്തവമായിത്തീർന്നാൽ പിന്നെ എന്താ ചെയ്ക? ഉറക്കത്തിൽ കഴിക്കുന്ന ശ്വാസം തെല്ലൊന്നു ചുഴിമാറിപ്പോയാൽ പോയി എല്ലാം! എന്തൊരു ഹിംസയാണിത്! നൂറുവയസ്സുണ്ടെന്നു തീർച്ചയുണ്ടെങ്കിൽ തരക്കേടില്ലായിരുന്നു. നൂറുവർഷങ്ങൾകൊണ്ട് എന്തെല്ലാം കാര്യങ്ങൾ ചെയ്തു തീർക്കാം. അടുത്ത നിമിഷം നിശ്ചയമില്ല എന്നു വന്നാലോ? എന്തെങ്കിലും ചെയ്യാനാകുമോ? അതിൽ വലിയ ലാഭമില്ല. എങ്ങനെയെങ്കിലും ദേഹത്തെ ബലപ്പെടുത്തി വെയ്ക്കണം. നമ്മുടെ കാര്യം കഴിഞ്ഞേ മരിക്കാവൂ. അതുവരെ നാം മരിച്ചുകൂടാ. നമ്മുടെ ധർമ്മങ്ങൾ നിറവേറുംവരെ നമുക്കു മരണമില്ല.

# 5. പുനർജന്മം-I

**പുനർജന്മം ഉണ്ട്.**

മധുരയിലെ ഒരു ശാസ്ത്രികൾ ഇന്നലെ വൈകുന്നേരം ചരമമടഞ്ഞെന്നു സങ്കല്പിക്കുക. അദ്ദേഹം വീണ്ടും ജനിക്കുമോ? തെരുവിലൂടെ ഒരാൾ നടന്നുപോകെ ചവിട്ടേറ്റ് ഒരെറുമ്പു ചത്തുപോയി. അതു വീണ്ടും പിറക്കുമോ? ഇതിനെയെല്ലാം പററി ശാസ്ത്രങ്ങൾ വളരെ വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്. അവ വായിച്ചു നോക്കാം. പക്ഷേ ഞാൻ ഇപ്പോൾ പറയാൻ പോകുന്ന കഥ അതല്ല ഞാൻ പറയാൻ വന്ന വിഷയം ഹിന്ദുസ്ഥാനത്തിന്റെ പുനർജന്മത്തെപ്പററിയാണ്.

ഹിന്ദുസ്ഥാനം എന്നാൽ ഹിന്ദുക്കളുടെ സ്ഥാനം. ഇതു നമ്മുടെ ദേശത്തിനും ദേശവാസികൾക്കും ഉള്ള പേരാണ്. ദേശവാസികളെ 'ഭാരതജാതി' അഥവാ 'ഭാരതീയർ' എന്നും പറയും.

## ഭാരതജാതി

ഭരതൻ സ്ഥാപിച്ചതാണു ഭാരതം. ദുഷ്യന്തരാജാവിന്റെ മകനാണ് ഈ ഭരതൻ. ഹിമവാൻ മുതൽ കന്യാകുമാരിവരെയുള്ള നമ്മുടെ നാടിനെ

അദ്ദേഹം ഏകാധിപത്യത്തിൽ അടക്കി വാണതുകൊണ്ട് ഭാരതദേശം എന്ന പേരുണ്ടായി. ഗംഗയിൽ ചേരുന്ന പോഷക നദികളെല്ലാം ഗംഗയായി മാറുന്നു. ഭാരതദേശത്തു വന്നു തലമുറകളായി കുടിയേറിപ്പാർത്തവരെല്ലാം ഭാരതീയർ തന്നെ.

കൃസ്ത്യാനികളാവട്ടെ, പാർസികളാവട്ടെ, മുഹമ്മദീയരാവട്ടെ, എവിടെനിന്നോ വന്ന് ഏതിഷ്ടദൈവത്തെ വണങ്ങുന്നവരാകട്ടെ, അവരെല്ലാം ഇവിടെപ്പിറന്നു വളർന്നവരെന്ന ഒരേ കാരണംകൊണ്ട് ഭാരതീയരെന്നു കണക്കാക്കപ്പെടണം. ഇത് ഒരേ ജാതി; പിരിക്കവയ്യ; അഴിക്കവയ്യ. ഇതിന്നാധാരവും മൂലബലവുമായി നില്ക്കുന്നത് ആര്യസമ്പത്ത്. എന്നുവെച്ചാൽ ആര്യന്മാരുടെ അറിവും അതിന്റെ ഫലങ്ങളും.

## ആര്യസമ്പത്ത്

സമ്പത്തെന്നതു സംസ്കൃത പദമാണ്. തമിഴിൽ 'ചെല്വം' എന്നാണതിനു പൊരുൾ. ചെല്വത്തിന് പണം, ഭൂമി, കന്നുകാലി എന്നീ അർത്ഥങ്ങൾ മാത്രമല്ലാ ഉള്ളത്. വിജ്ഞാനവും, സംസ്കാരവും, ദ്രവ്യവും ഈ പദംകൊണ്ടു വ്യവഹരിക്കാം. ആര്യസമ്പത്തെന്നാൽ ഹൈന്ദവരുടെ വിജ്ഞാനവികാസമെന്ന് അർത്ഥമാക്കട്ടെ.

നമ്മുടെ വേദം, ശാസ്ത്രം, സമുദായം, ഭാഷകൾ, കവിത, ശില്പം, സംഗീതം, നാട്യം, തൊഴില്, ഗോപുരങ്ങൾ, മണ്ഡപങ്ങൾ, ഭവനങ്ങൾ— ഇങ്ങനെ നമ്മുടെയെല്ലാം ചേർത്ത് അവയ്ക്കു പൊതുവായി 'ആര്യസമ്പത്തെ'ന്നു പറയാം. കാളിദാസന്റെ ശാകുന്തളം, ഹിന്ദിയിലെ തുളസീദാസരാമായണം, കമ്പരാമായണം, ചിലപ്പതികാരം, തിരുക്കുറൾ, ആണ്ടാൾതിരുമൊഴി ഇവയ്ക്കെല്ലാററിനും പൊതുപ്പേരാണ് ആര്യസമ്പത്ത്. തഞ്ചാവൂർ കോവിൽ, തിരുമലനായ്ക്കർ മഹൽ, ത്യാഗരാജ കീർത്തനങ്ങൾ, എല്ലോറാ ഗുഹാക്ഷേത്രം, ആഗ്രയിലെ താജ്മഹൽ, ശരഭശാസ്ത്രിയുടെ പുല്ലാങ്കുഴൽ എന്നിവയ്ക്കും പൊതുപ്പേരാണ് ആര്യസമ്പത്ത്. അതുകൊണ്ട് ആര്യസമ്പത്ത് ഹിന്ദുസ്ഥാനത്തിന്റെ സംസ്കാരമാണ്. ഈ സമ്പത്തിനെ സംരക്ഷിക്കുന്നിടത്തോളം കാലം ഹിന്ദുജാതിക്ക് ജീവൻ നിലനില്ക്കും. ഇവയ്ക്കെന്നു തുരുമ്പെടുക്കുന്നുവോ അന്ന് ഈ ജാതിയും ചെതലരിച്ചു നശിക്കും.

ഈ ആര്യസമ്പത്തിനെ ലോകം ഉള്ള കാലംവരെ സംരക്ഷണം ചെയ്തു മേല്ക്കുമേൽ കാന്തിയും മൂല്യവും വളർത്തക്കവണ്ണം പ്രവർത്തിക്കുക എന്നതാണ് ഭാരതീയരായ നമ്മെ ദേവന്മാർ ഏല്പിച്ച ചുമതല.

## ഇടയ്ക്ക് നമുക്കു വന്ന ആപത്ത്

ഈ ആര്യസമ്പത്തിനെ നൂററാണ്ടുകളായി നാം ആദരിച്ചുകൊണ്ടുവന്നു. കുറച്ചു നൂററാണ്ടായി ഇതിനു തുരുമ്പു പിടിക്കത്തക്ക ചില വഴികൾ നാം

വെച്ചുകൊടുത്തു. ദേവൻമാർ നമ്മെ ഏല്പിച്ച കടമ നമ്മുടെ ഗർവത്താലും ആലസ്യത്താലും അല്പതത്താലും ഉല്ലംഘിച്ചു കളഞ്ഞു. ''ഈ ഭാരതഭൂമി ചെതലു പിടിച്ചു പോകട്ടേ'' എന്നു ദേവൻമാർ ശപിച്ചിരിക്കണം.

മലമ്പാമ്പിന്റെ കഥ കേട്ടിട്ടില്ലേ? അതിന്റെ വാലിൽ തീ പിടിച്ച് എരിഞ്ഞു തുടങ്ങും. മലമ്പാമ്പു സുഖമായി കൂർക്കം വലിച്ച് ഉറങ്ങുകയായിരിക്കും. ചിതലു പിടിച്ചു പോകുന്നത് നമ്മുടെ ഓർമ്മയിൽപ്പോലും എത്തിയെന്നുവരില്ല. അത്രയ്ക്കുണ്ട് നമ്മുടെ ഗർവം; നമ്മുടെ ആലസ്യം; ധിക്കാരം.

നമ്മുടെ കവിതയിലെ രസികത്വം കുറഞ്ഞു കുറഞ്ഞു വരുന്നു. നമ്മുടെ രുചിയും കുറവായി. കല്ലു കരടുകൾ നിറഞ്ഞ പാതയാണു നമ്മുടെ കവികൾക്ക് ഇപ്പോൾ പ്രിയം. മഹാകവികൾകൂടെ കണ്ണിനു പകരം ചക്ഷു പ്രയോഗിച്ചു തുടങ്ങിയിരിക്കുന്നു. രസം, ചാറ് ഇല്ലാതായി; കോച്ച അധികവും. സത്യം കുറഞ്ഞു തുടങ്ങി; കൂട്ടിപ്പിണച്ചിലിനാണു ബലക്കൂടുതൽ.

ചവിയുറ തെളിന്തു തണ്ണെന്റൊഴുക്കമും തഴുവിച്ചാൻറോർ
കവിയെന ക്കിടന്ത കോതാവരിയിനൈ വീരർ കണ്ടാർ
(ഛവിയാർന്നു തെളിഞ്ഞേറെ പ്രവാഹമുംക്കൊണ്ടു, വര
കവിതപോൽ കണ്ടു ഗോദാവരിയാ വീരർ)

എന്നു കമ്പരാമായണത്തിൽ കമ്പർ പാടിയതിന്റെ സ്വാരസ്യം നോക്കുക. ഛവി എന്നാൽ ശോഭ. തനി സംസ്കൃതം തന്നെ. കമ്പന്റെ കാലത്ത് ഇതു പ്രയോഗപ്രാചുര്യത്തിലിരുന്നിരിക്കണം. ശോഭ വേണം; തെളിമ വേണം; കുളിർമ വേണം; പ്രവാഹം വേണം—എന്തിന്? നദിയ്ക്കും കവിതയ്ക്കും. കവിതയുടെ, ഉൽകൃഷ്ട കവിതയുടെ ധർമ്മങ്ങളാണു കമ്പർ ഇവിടെ സൂചിപ്പിച്ചിരിക്കുന്നത്. ഇത്രെയും സമുചിതമായ ആശയമാണ്.

വളരെക്കാലം മുമ്പേ എഴുതിയ കൃതികൾ അക്കാലത്തെ ഭാഷയെ പ്രതിനിധാനം ചെയ്യുന്നു. കാലം മാറുന്തോറും ഭാഷയും മാറിക്കൊണ്ടിരിക്കുന്നു. പഴയ പദങ്ങൾ മാറി പുതിയ പദങ്ങൾ വന്നുകൊണ്ടിരിക്കുന്നു. കവികൾ അതാതു കാലത്തെ ജനങ്ങൾക്കു മനസ്സിലാവുന്ന പദങ്ങളാണു പ്രയോഗിക്കേണ്ടത്. ഉൽകൃഷ്ടാദർശങ്ങളും ആന്തര ദർശനങ്ങളും ലളിതഭാഷയിൽ ആവിഷ്ക്കരിക്കുന്നതാണു നല്ല കവിത. എന്നാൽ കുറേക്കാലങ്ങളായി നമ്മുടെ കവികളും സ്വാമിയാരൻമാരും വെറും സാധാരണ കാര്യങ്ങളെ ഗംഭീര പദങ്ങളിലൂടെ പറഞ്ഞുവെയ്ക്കുന്ന സമ്പ്രദായം തുടങ്ങിയിട്ട്. ഇതാണ് ഉയർന്ന പാണ്ഡിത്യത്തിന്റെ ലക്ഷണമെന്ന് അവർ ധരിച്ചപോലുണ്ട്.

## സംഗീതം ഇടക്കാലത്തിൽ

ഭാരതീയ സംഗീതം ഭൂമിയിലുള്ള ഏതു ദേശത്തെ സംഗീതത്തെയും അധഃകരിക്കുന്നു. കവിതയിലെന്നപോലെ സംഗീതത്തിലും നവരസങ്ങൾ കലർന്നിരിക്കണം. നവരസങ്ങളെപ്പററി *ഈ പത്രത്തിൽത്തന്നെ ഒരു ലേഖനം

*സ്വദേശമിത്രനിൽ

പിന്നീട് എഴുതുന്നതാണ്. ഇന്ന രാഗങ്ങളിൽ ഇന്നയിന്ന സമയത്ത് ഇന്ന യിന്ന രസങ്ങൾ ആവിഷ്ക്കരിക്കണം എന്നതിനെപ്പററിയുള്ള വിധികൾ പഴയ സംഗീതശാസ്ത്ര ഗ്രന്ഥങ്ങളിൽ കാണാം. കീർത്തനത്തിലുള്ള പദങ്ങളുടെ അർത്ഥവും രാഗത്തിന്റെ ഭാവവും രസാനുസാരിയായിരിക്കണം. ത്യാഗരാജ രുടെ കാലംവരെ നമ്മുടെ സംഗീതം വർണ്ണോജ്വലമായി നിലനിന്നിരുന്നു. പിന്നീട് ഇതിലും ഇരുട്ടു വ്യാപിച്ചു തുടങ്ങി. പാട്ടിൽ രസയോഗം എന്നതു കണികാണാനില്ല. എന്തെങ്കിലും ഒരു രസമുണ്ടെങ്കിൽ ശോകഭാവമുള്ള കരുണം കാണും. മററുള്ളവയെല്ലാം നശിച്ചുപോയി. പാട്ടിനു ചേർന്ന താളമെന്നതു മാറി, താളത്തിനു ചേർന്ന പാട്ടായി. ഇമ്പത്തേക്കാൾ കണക്കിനാണ് പ്രാധാന്യം എന്നവർ തീരുമാനിച്ചിരിക്കുന്നു. ഇമ്പമില്ലാതെ കണക്കു മാത്ര മായാൽ അതു പാട്ടാകുമോ?

## മറുപിറപ്പ്

ഇടക്കാലത്ത് നമുക്കു വന്നുപെട്ട ആപത്തിനു ദൃഷ്ടാന്തങ്ങളായി കവി തയെയും സംഗീതത്തെയും എടുത്തു കാട്ടി. പക്ഷേ ആപത്ത് അതിനെ രണ്ടി നെ മാത്രമല്ലാ ബാധിച്ചിരിക്കുന്നത്. നമ്മുടെ ചിത്രകല, ശില്പകല, ജന സമൂഹം, ജനനീതി, ശാസ്ത്രം, തല, കാല് എന്നിങ്ങനെ എല്ലാററിലും ഈ കേടു വന്നുപെട്ടിരിക്കുന്നു. രോഗം വല്ലാതെ മൂർച്ഛിച്ചിരിക്കുന്നു. പരാശക്തി, ദൈവാധീനംകൊണ്ട്, നമ്മുടെ ഇടയിലേക്കു നല്ല വൈദ്യന്മാരെ അയച്ചിട്ടുണ്ട്. ദേവിക്കു നമ്മുടെ മേൽ കാരുണ്യം വന്നുപെട്ടിരിക്കുന്നു. അതുകൊണ്ടു നാം രക്ഷപ്പെട്ടു. പക്ഷേ ഇത്തവണ രക്ഷപ്പെട്ടത് പുനർജന്മ മാണ്. ഈ പുനർജന്മത്തിന്റെ അടയാളങ്ങൾ എല്ലാററിലും കാണാനുണ്ട്. ഭാരതജാതി പുതുതായിത്തീർന്നു. ഇക്കാലത്ത് ലോകമഹാകവികളിൽ ഒരാൾ നമ്മുടെ രവീന്ദ്രനാഥടാഗോർ എന്നു എല്ലാവരും സമ്മതിച്ചിട്ടുണ്ടല്ലോ. ഇതു വരെ പാശ്ചാത്യ പണ്ഡിതൻമാർ പ്രകൃതിശാസ്ത്രം അവരുടെ സ്വന്ത മെന്നു കരുതിയിരുന്നു. ഇപ്പോൾ നമ്മുടെ ജഗദീശ് ചന്ദ്രബോസ് ആ മണ്ഡലത്തിൽ അതുല്യനെന്നു സമ്മതിക്കാത്ത വിദേശീയ പണ്ഡിതൻമാർ ആരുമില്ല. തമിഴ് നാട്ടിലും പുതിയ കവിതയും ശാസ്ത്രവും താമസി യാതെ, ഉണ്ടാകും.

ചത്തു ജീവിച്ചു നമ്മൾ. ഒന്നാംതരം വൈരക്കല്ലുപോലെ നാം ഉയർന്നു വിളങ്ങി. പുതിയ ജന്മം നമുക്ക് അത്യന്തം അഴകുററ ഒന്നാവാൻ തക്കവണ്ണം ദേവൻമാർ നമ്മിൽ കനിഞ്ഞിരിക്കുന്നു. അതിനുവേണ്ടി നമുക്കവരെ തുടരെ വാഴ്ത്താം.

# പുനർജന്മം -2

**പാ**പ പുണ്യങ്ങളുടെ തോതനുസരിച്ച് മനുഷ്യർക്കു അടുത്ത ജന്മത്തിൽ നീചമോ ഉച്ചമോ ആയ ഒരു ജന്മം കിട്ടുമെന്നാണ് നമ്മുടെ നാട്ടുകാർക്ക് പൊതുവായുള്ള വിശ്വാസം. പാപം ചെയ്ത ഒരുവനെ ''നീ അടുത്ത ജന്മം മൃഗമായിപ്പോകട്ടെ'' എന്നു ശപിച്ചാൽ അവൻെറ മനസ്സു തകരുന്നു. പക്ഷേ ഈ ജന്മത്തിൽ തന്നെ മനുഷ്യർ മൃഗങ്ങളെപ്പോലെ ആയിത്തീരുന്നത് ആരും ഗൗനിക്കുന്നില്ല. ഓരോ നിമിഷവും ഒരു മനുഷ്യൻ വിചാരിക്കുന്ന കാര്യങ്ങൾ അവനെ പലവിധ പിറവികൾ അടയുന്നതിന് കാരണമാക്കുന്നു. ഈ ലോകത്തിൽതന്നെ, ഇപ്പോഴുള്ള ശരീരത്തിൽതന്നെ, ഒരുവൻ ആയിരം ജന്മങ്ങൾ ജനിക്കുന്നു. ''ഓരോ ക്ഷണത്തിലും ഓരോരുത്തനും പിറന്നു പിറന്നു മരിക്കുന്നു; ഓരോരുത്തനും ഓരോ ക്ഷണത്തിലും പിറന്നു പിറന്നു മറയുന്നു'' — എന്നിങ്ങനെ പറയാവുന്നതാണ്. മൃഗങ്ങളെപ്പോലുള്ള മനുഷ്യരെ നാം കണ്ടിട്ടില്ലേ? നമ്മെ നാംതന്നെ നോക്കുമ്പോൾ അറിയാം നമ്മിൽ എത്രയെത്ര മൃഗങ്ങളാണുള്ളതെന്ന്. വഞ്ചനകൊണ്ടും ക്ഷുദ്രംകൊണ്ടും സമയോചിതം പലവിധ കാപട്യങ്ങൾ ചെയ്തു ജീവിക്കുന്നവൻ നരിയല്ലേ? ഉഷാറില്ലാതെ ഏതെങ്കിലുമൊന്ന് ഓർത്ത് മനസ്സു ക്ഷീണിച്ച് തലകുനിച്ച് ഇരിക്കുന്നവൻ തേവാങ്കുതന്നെ. മറഞ്ഞിരുന്ന് അന്യർക്കു ദോഷം ചെയ്യുന്നവൻ പാമ്പ്. വാസസ്ഥാനത്തിലും പുകഴിലും കൊതിയില്ലാതെ അല്പ സുഖത്തിൽ മുഴുകിക്കിടക്കുന്നവൻ പന്നി. സ്വന്തം താൽപര്യത്തിൽ മനസ്സില്ലാതെ കണ്ടവരുടെ പ്രിയംനോക്കി അവർ കൊടുക്കുന്നതനുഭവിച്ചു ജീവിക്കുന്നവൻ നായ്. കണ്ടവിഷയങ്ങളിലെല്ലാം പെട്ടെന്നു പെട്ടെന്നു കോപം കൊള്ളുന്നവൻ വേട്ടനായ്. കാൺഗ്രസ്സിലും ചേർന്ന് ഇംഗ്ലീഷ് അധികാരികൾക്കു ഹിതമായി ജീവിക്കണമെന്ന ഇച്ഛയോടെ 'മേത്താ' കക്ഷിയോടും തരംപോലെ ചേരുന്നവൻ വവ്വാൽ. വിദ്യാവ്യസനിത്വം കൊണ്ട് സ്വയം പഠിക്കാതെ, പണ്ടുള്ളവർ പറഞ്ഞുവെച്ച ശാസ്ത്രങ്ങളെ വീണ്ടും വീണ്ടും ഉരുവിടുന്നവൻ തത്ത. അന്യർ എന്തക്രമം ചെയ്താലും അതെല്ലാം സഹിച്ച് തൻെറ മന്ദത കൊണ്ടു മിണ്ടാതെ കഴിയുന്നവൻ കഴുത. മിനുമിനുത്ത് സ്വയം ചമഞ്ഞ് ഡംഭടിച്ചു നടക്കുന്നവൻ വാൻകോഴി. വിദ്യയില്ലാത്തവനെ മൃഗസംഘത്തിലും ചേർക്കവയ്യ. അവൻ വെറും തൂൺ. താൻ വേലചെയ്യാതെ അന്യരുടെ സ്വത്തനുഭവിക്കുന്നവൻ കഴുക്. ഒരു പുതിയ സത്യം പിറക്കുമ്പോൾ, അതംഗീകരിക്കാതെ, വെളിച്ചം പേടിച്ചിരിക്കുന്നവൻ നത്ത്.

ഓരോ നിമിഷവും സത്യം മാത്രം പറഞ്ഞ് ധർമ്മത്തെ ആചരിച്ച് പരമാർത്ഥത്തെ അറിയാൻ ഉത്സാഹിക്കുന്നവനാണു മനുഷ്യനോ ദേവനോ ആവുന്നത്. മൃഗജന്മങ്ങളെ നാം ഓരോരുത്തരും ക്ഷണനേരം കൊണ്ട് ഒഴിച്ചു മാററാൻ ശ്രമിക്കണം.

## 6. ലോകജീവിതത്തിൻെറ പ്രയോജനം

ജീവിതത്തിൽ മനുഷ്യരും മററു ജീവികളും ഇച്ഛിക്കുന്ന പരമപ്രയോജനം എന്താണ്? ഒരിക്കലും മാറാത്ത, ഒരിക്കലും കുറയാത്ത ആനന്ദമയമായ ജീവിതം.

ഇത്തരമൊരു ജീവിതം കൊതിച്ചാണ് മനുഷ്യർ വിദ്യ അഭ്യസിക്കുന്നതും ധനം സമ്പാദിക്കുന്നതും തപസ്സു ചെയ്യുന്നതും നാടു ഭരിക്കുന്നതും കളവും കൊലപാതകവും നടത്തുന്നതും, പിന്നെ സംസാരിക്കുക, ചിരിക്കുക, ആടുക, പാടുക, കരയുക തുടങ്ങി പലതും ചെയ്യുന്നതും. മനുഷ്യർ മാത്രമല്ല എല്ലാ ജീവികളും എന്തു ചെയ്താലും മേല്പറഞ്ഞ ലക്ഷ്യമാണ് അവയ്ക്കുള്ളത്.

എന്നാലും ഇതുവരെ ഒരാളും ഈ നിത്യാനന്ദലക്ഷ്യം എത്തിച്ചേർന്നിട്ടില്ല. സ്പഷ്ടമാണ്. ശ്രീബുദ്ധൻ കണ്ട നാലു സത്യങ്ങളിൽ ഒന്നു ലോകത്തിനു നേരിടുന്ന തീരാത്ത ദുഃഖമാണ്. ഈ തീരാദുഃഖത്തിനു മൂലമെന്ത്? ഓരോ ജീവനും തന്നെക്കരുതിയും മററു ജീവികളെക്കരുതിയും നിരന്തരമായി തീവ്രവേദനയും ഭയവും കൊള്ളുന്നതുതന്നെ അതിനു കാരണം.

ഇങ്ങനെ ഓരോ ജീവനും തന്നെ സംബന്ധിച്ചും മററുള്ളവരെ സംബന്ധിച്ചും തോന്നുന്ന അസഹ്യതയും ഭയവും വെറുപ്പും ദുഃഖവും എന്തുകൊണ്ടാണ് ഉണ്ടാകുന്നത്? അനാദികാലം മുതൽ ജീവികൾക്കിടയിലുണ്ടായിരുന്ന നിരന്തരമായ മാത്സര്യം മാത്രമാണ് അതിനു കാരണം.

എല്ലാ വസ്തുക്കളും എല്ലാ ഗുണങ്ങളും വേദാന്തജ്ഞാനത്താൽ ഈ അജ്ഞാതപരിചയത്തെ നീക്കേണ്ടതാണ്. ലോകം ഉണ്ടായതു മുതൽ ഈ ജ്ഞാനം എത്രയോ പണ്ഡിതൻമാരുടെയും കവികളുടെയും മനസ്സിൽ ഉദയം ചെയ്തു കഴിഞ്ഞിരിക്കുന്നു; എത്രയോ കോടിക്കണക്കായ പാമരൻമാരിലും ഇതുദിച്ചു കഴിഞ്ഞിട്ടുണ്ട്; എത്രയോ കോടിക്കണക്കായ പാമരർ അതിനെ മനസ്സിൽ ഉറപ്പിക്കാതെ വായ് കൊണ്ടു മാത്രം ജൽപ്പിച്ചുകഴിഞ്ഞിരിക്കുന്നു.

അങ്ങനെ പണ്ഡിതൻമാർക്കും പാമരൻമാർക്കും ഒരുപോലെ ആ ജ്ഞാനത്തെ നിത്യാനുഭവത്തിൽ കൊണ്ടുവരാൻ വയ്യാത്തവണ്ണം പഴയ അജ്ഞാനം വിഘ്നമായി നിൽക്കുന്നു.

അജ്ഞാനത്തെ വെല്ലുക; നിത്യാനന്ദം നേടാം. ഇതു ശാസ്ത്രം, യുക്തി, അനുഭവം എന്നു മൂന്ന് പ്രമാണങ്ങൾ കൊണ്ടു തെളിയിക്കാം. എങ്കിലും ആ അജ്ഞാനപ്പിശാചിനെയും അതിന്റെ കിടാങ്ങളായ കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം എന്നീ ആറു യമദൂതൻമാരെയും ജയിക്കാൻ മനുഷ്യന്റെ ചിത്തം ഇടംകൊടുക്കുന്നില്ല. എത്ര നവീനാനന്ദങ്ങളെക്കാണിച്ചാലും മനസ്സ് അവററിൽ നിലനിൽക്കാതെ, വീണ്ടും ഏതെങ്കിലും ഒരു ദുഃഖഗർത്തത്തിൽ കണ്ണുതുറന്നുകൊണ്ടുപോയി വീഴും; അവിടെക്കിടന്നു ചാഞ്ചാടിത്തുടങ്ങും.

മനസ്സു കലങ്ങുന്ന മാത്രയിൽ ബുദ്ധി കലങ്ങിപ്പോകുന്നു. ആയതുകൊണ്ടും ബുദ്ധിയെക്കരുതി ആരും മനസ്സിനെ കലങ്ങാൻ അനുവദിച്ചുകൂടാത്തതാണ്. മനസ്സിനെ കലങ്ങാൻ അനുവദിക്കാതെ പരിശീലിപ്പിക്ക എന്നതാണ് എല്ലാ യോഗങ്ങളിലുംവെച്ച് വലിയ യോഗം. മനസ്സു കുഴങ്ങി ഒരു ദുഃഖഗർത്തത്തിൽ ചെന്നു വീഴുന്ന വേളയിൽ ബുദ്ധി ചുമ്മാ നോക്കിക്കൊണ്ടിരിക്കും. ഒരു പക്ഷേ ബുദ്ധി തടഞ്ഞുവെന്നു വരും; മനസ്സ് അതു ഗൗനിക്കില്ല. ബുദ്ധിയെ കവച്ചുവെയ്ക്കാനുള്ള കഴിവ് മനസ്സിനുണ്ട്.

ആയതുകൊണ്ട് മനസ്സ് ദുഃഖത്തിൽ മുഴുകി വീഴാൻ ഭാവിക്കെ, അതിനെ ധൈര്യമെന്ന കടിഞ്ഞാൺകൊണ്ട് പിടിച്ചു നിർത്താൻ പരിശീലിക്കുന്നതു തന്നെയാണ് ശരിയായ യോഗാഭ്യാസം. ഈ അഭ്യാസം നേടാനാണു ചിലർ ലൗകികം വെടിഞ്ഞ് ഏകാന്തത്തിൽ ചെന്ന് കണ്ണുമൂടി പരിശീലനം നടത്തുന്നത്. വേറെ ചിലർ ശ്വാസത്തെ പല സ്ഥലത്തു ബന്ധിച്ചും, അവയവങ്ങളെ പലവിധം തിരിച്ചും പരിശീലനം നടത്തുന്നു. തനിച്ചിരുന്നു ജപം നടത്തിയും ചിലർ പരീക്ഷിക്കുന്നുണ്ട്.

ഇതിലൊന്നും ഇതു വേവില്ല! മററു ലോകരെപ്പോലെ നമ്മളും തൊഴിൽ ചെയ്തുകൊണ്ട് ലോക വ്യവഹാരങ്ങളിൽ പങ്കുകൊണ്ട് മനസ്സിനെ ചഞ്ചലപ്പെടുത്താതെ അതിനെ ബന്ധിക്കുന്ന ശക്തി ഒന്നു മാത്രമേ പ്രയോജനപ്പെടൂ. മററു ശ്രമങ്ങളെല്ലാം പാഴാണ്.

നീതി, സമാധാനം, സമത്വം, സ്നേഹം ഇവയാൽ ഈ ലോകത്തിൽ അളവററ ധൈര്യവും അതുമൂലമായി നിത്യമായ ആനന്ദവും നേടാം. വേറെ വഴിയില്ല.

## 7. ആദർശത്തിനും പ്രവൃത്തിക്കും ഉള്ള അകൽച്ച

ഓരോരുത്തർക്കും ഓരോ ആദർശമുണ്ടാവാം. അതായത് മററുള്ളവർക്ക് ആർക്കുമില്ലാത്ത ഒരു ന്യായം അല്ലെങ്കിൽ ധർമ്മം. അതുമല്ലെങ്കിൽ ഒരു മതം,

അഭിപ്രായം. ഇവയിലേതെങ്കിലും ഒന്നിൽ മനസ്സിന് പ്രത്യേകമായ ഒരു പററുപാട് ഉണ്ടാകാം. ഇവ ഓരോന്നും സർവജന സമ്മതമായി നന്മ കൈ വരുത്തുന്നതാവണം എന്നു വേണമെന്നില്ല. ഒരാദർശം ദോഷം ചെയ്താലു മായി, അല്ലെങ്കിലുമായി. നന്മ ചെയ്തെന്നും വരാം. പക്ഷേ ഒരാം ഒരാദർശമനുസരിച്ച് കർമ്മം ചെയ്യുമ്പോാം ആയതു തനിക്കോ അന്യനോ നന്മയുണ്ടാക്കുമെന്നു കരുതിയാണ് ചെയ്യുന്നത്. ഒരുവൻ ഒരു സ്വേ ച്ഛാധിപതിയുടെ നാട്ടിൽ മർദ്ദക ഭരണത്തിൻ കീഴിൽ പാർക്കയാണെന്നു സങ്കല്പിക്കുക. അവനു വയറു നിറയെ ചോറു കിട്ടാൻ വഴിയില്ല. സർക്കാർ അധികാരികളുടെ പീഡനമേററ് അവമതിയേൽക്കേണ്ടി വരുന്നു. കുടിയാ നവനായിക്കഴിയുകയാണ്; കൃഷി ചെയ്യാൻ പല തടസ്സങ്ങളുണ്ട്; ശരിക്കു മഴ പെയ്യുന്നില്ല; അഥവാ മഴ പെയ്താലും ഉഴവു കാളകാം ഇല്ല; ഉഴാൻ പററി യാലും വിതയ്ക്കാനുള്ള വിത്തില്ല. വിത്തുണ്ടായി വിതച്ചുവെന്നിരിക്കട്ടെ, കള പറിക്കാനും, ഞാറു നടാനും, അതെല്ലാം കഴിഞ്ഞ് വിള കാക്കാനും, കൊ യ്യാനും, കൊയ്ത്തു കഴിഞ്ഞ് ധാന്യം സൂക്ഷിക്കാനും മററും മററുമായി സൗ കര്യമില്ല. വീടില്ല; കളമില്ല; അറയില്ല. സർക്കാരിനു കൊടുക്കേണ്ടുന്ന പങ്കും കൊടുക്കണം. ഈ തൊന്തരവുകളൊന്നും വേണ്ടെന്നു കരുതി അവൻ കൃഷിപ്പണി ഉപേക്ഷിച്ച് കൊള്ളക്കാരുടെ കൂട്ടത്തിൽ ചേർന്ന് വഴിയാത്രക്കാ രുടെ പീഡനത്തിന് ഒരുങ്ങി എന്നിരിക്കട്ടെ. അവൻ ചെയ്യുന്ന തൊഴിൽ ഒരാ ദർശത്തിനു വിധേയമായിട്ടുള്ളതാണ്. അത് അവനു മാത്രമേ നന്മ ചെയ്യൂ. മററുള്ളവർക്ക് ഉപദ്രവമുണ്ടാക്കുന്ന ഒന്നാണത്. എന്നാലും ആപദ്ധർമ്മം എന്ന ആദർശത്തെയാണ് അവൻ അനുസരിക്കുന്നത്. ഭാര്യയും മക്കളും ഉടു ക്കാനില്ലാതെ, ഉണ്മാനില്ലാതെ, കാണുന്നവരെല്ലാം പരിഹസിക്കുമാറ് ജീവി ക്കുമ്പോാം, ഒരു പുരുഷൻെറ ധർമ്മമാണ് കുടുംബ സംരക്ഷണം; അവന് കൃഷിപ്പണി ചെയ്താൽ ഒന്നും കിട്ടില്ല. പിടിച്ചു പറിത്തൊഴിലാണെങ്കിൽ വയറു നിറയെ ഭക്ഷണത്തിനുള്ള വക കിട്ടുകയും ചെയ്യും. യാത്രക്കാരാകട്ടെ ഇംഗ്ലീഷുകാരുടെ ആശീർവാദംകൊണ്ട് നിരായുധരായാണ് സഞ്ചരിക്കുന്നത്. പോലീസെന്ന കാവൽക്കാരാകട്ടെ അല്പ ശമ്പളക്കാരാണ്; അന്യദേശക്കാ രൻെറ രാജ്യഭരണത്തിനു തങ്ങളുടെ സേവനം കൂടിയേ കഴിയൂ എന്നു വിശ്വ സിക്കുന്നവരാണ്; അതുകൊണ്ട് അവർ സ്വയം കളവിനും കൊള്ളയ്ക്കും തയ്യാറായിരിക്കയാണ്. കൊള്ളക്കാരുമായി അവർ ഒരു 'എഗ്രിമെൻറ്' (ഉട മ്പടി) നടത്തി കൊള്ളയിൽ ഒരു പങ്കുവാങ്ങാൻ തയ്യാറായിരിക്കയുമാണ്. ഇത്യാദി കാരണങ്ങളാൽ കൊള്ളയാണ് ഏററവും മെച്ചപ്പെട്ട തൊഴിൽ എന്ന് അവൻ വിചാരിക്കുന്നു; അവൻ അത് അംഗീകരിക്കയും ചെയ്യുന്നു. പക്ഷേ ആ തൊഴിലിൽ ജീവഹിംസ നടത്താതെ തരമില്ല. അതിലവൻ ഭയമാളുന്നു, മോക്ഷത്തിനു വിഘ്നമായ പാപഭീതി കൊണ്ട് അതിനൊരു പരിഹാരം അവൻ സ്വയം കണ്ടെത്തുന്നു. വഴിക്കൊള്ള നടത്തുന്നതിൽ തന്നെ അവൻ ഒരു ധർമ്മത്തെ അനുസരിക്കുന്നു. അതായതു ചില വകുപ്പിൽപ്പെട്ടവരെ

അവൻ തൊടാതിരിക്കും. പാവങ്ങൾ, തുണയില്ലാതെ പോകുന്ന സ്ത്രീകൾ, രോഗികൾ, ദൂരസ്ഥലത്തു നിന്നു വരുന്ന യാത്രക്കാർ തുടങ്ങിയവരെയും അതുപോലെ ഏതെങ്കിലും ദൗർബല്യമുള്ളവരെയും അവൻ കൊള്ളയടിക്കില്ല. അത്രയുമല്ലാ; താൻ കൊള്ളയടിച്ചുണ്ടാക്കുന്ന ഒരു പങ്കുകൊണ്ട് അവൻ ധർമ്മം ചെയ്യുന്നു. തന്നെ പകൽ കൊള്ളയടിച്ച 'പലിശപ്പിടുങ്ങൽക്കാര'നെയും നിഷ്ക്കരുണനെയും എന്തുകൊണ്ട് രാത്രി കൊള്ളയടിച്ചുകൂടെന്നാണു ചോദ്യം. കുനിഞ്ഞാൽ നികുതി, നിവർന്നാൽ നികുതി, നിന്നാൽ നികുതി, ഇരുന്നാൽ നികുതി, നിലത്തിനു നികുതി, വെള്ളത്തിനു വരി, നിരത്തിനു വരി, കാട്ടുവരി, വീട്ടുവരി, കൊടുക്കൽ വരി, വാങ്ങൽ വരി, വരുമാന വരി, തൊഴിൽ വരി, ടോൾ വരി, ചാരായക്കട നികുതി, മാട്ടു നികുതി, റയിൽ വരി, നായ നികുതി, പൂച്ച വരി, ഇറക്കുമതിക്കും ഏററുമതിക്കും നികുതി എന്നിങ്ങനെ എണ്ണമററ നികുതികൾ ഉണ്ടാക്കി, വീടിന്റെ കതക്, ആട്, മാട്, ചട്ടി, പെട്ടി എന്നിവ ജപ്തി ചെയ്ത് ലേലം വിളിച്ചു കൊള്ളയടിക്കുന്ന സർക്കാരിനെ എന്തുകൊണ്ട് തിരിച്ചും കൊള്ളയടിച്ചുകൂടാ? ഈ ചോദ്യവും അവനിൽ അങ്കുരിക്കുന്നു. ഇങ്ങനെയുള്ള ആക്ഷേപ സമാധാനങ്ങൾ കൊണ്ട് ഒടുവിൽ അവൻ തീരുമാനിക്കുന്നു, കൊള്ളയടിത്തൊഴിലാണ് ഉത്തമമെന്ന്. ഈ തീരുമാനം അവന്റെ തറവാടിത്തത്തിനു വിരുദ്ധമായാലും ധർമ്മശാസ്ത്രത്തിനു അനുകൂലമല്ലെങ്കിലും കാലസ്വഭാവം എന്ന ആവശ്യം പുരസ്ക്കരിച്ച് അവൻ അതിനെ ആപ്തധർമ്മമായി കരുതുന്നു. ഇതൊരു തത്വമായി, സിദ്ധാന്തമായി അഥവാ ആദർശമായി വെച്ചുകൊണ്ട് അവൻ കാര്യങ്ങൾ ആരംഭിക്കുന്നു. ചിലർ ഇതിനെ നന്നെന്നു കൊണ്ടാടും. ആരെന്തു പറഞ്ഞാലും, ആരെന്തു ചെയ്താലും താൻ കൊണ്ട തത്വം തന്റെ സിദ്ധാന്തം എന്നുറച്ച് അവൻ കാലം കഴിക്കുന്നു. അവന്റെ ആദർശത്തിനും പ്രവൃത്തിക്കും പൊരുത്തമുണ്ടെന്നു ചുരുക്കം. രണ്ടും ഒന്നിനൊന്നു എന്ന മട്ടിൽ തുടർന്നുവരുന്നു. മനോദാർഢ്യം ഉള്ള പുരുഷനാണവൻ എന്നും പറയാം.

ഒരു സിദ്ധാന്തം അഥവാ ആദർശം എന്നാൽ എന്താണ്? ഇതെപ്പററി നാം അന്വേഷിച്ചറിയേണ്ടതാവശ്യമാണ്. ആദർശമില്ലാതെ തന്നെ കാര്യങ്ങൾ നടത്തുന്ന ചില കൂട്ടരുണ്ട്. വിവേകശക്തിയില്ലാത്ത ആർക്കും ആദർശം എന്നൊന്ന് ഉണ്ടാവില്ല. ആദർശശാലി വിവേകിയായിരിക്കും; തീർച്ച. ഒരു ഗ്രാമം. അവിടെ വസിക്കുന്നവർ ഒരേ വർഗത്തിൽ ചേർന്നവരാണ്. എല്ലാവരും കള്ളന്മാർ. തലമുറതലമുറയായി അവർക്ക് കൊള്ളയാണു ജീവനോപായം. ആ ഗ്രാമത്തിലെ ഒരുവനെ ഉദാഹരിക്കാം. അവന്റെ തന്ത കള്ളൻ; മുത്തശ്ശൻ കള്ളൻ; അയൽക്കാരൻ കള്ളൻ; അമ്മാമൻ കള്ളൻ; മച്ചുനൻ കള്ളൻ; അങ്ങനെ അവനും കള്ളൻ. അങ്ങനെയുള്ള ഒരുവൻ തന്റെ പ്രവൃത്തി ഒരാദർശം മുൻനിർത്തി കൈക്കൊണ്ടതാണ് എന്നു പറക വയ്യ. അവന് വിവേകം ഉണ്ടെന്നും വരാം; ഇല്ലെന്നും വരാം. പക്ഷേ ആ വിവേകത്തിന്റെ സഹായം കൊണ്ട് ഒരു സിദ്ധാന്തത്തെ അംഗീകരിച്ച് അതിനെ മുൻനിർത്തി കർമ്മ

ങ്ങൾ ചെയ്യുന്നവനല്ലാ അവൻ. എത്രയോ പേർ ജീവച്ഛവങ്ങളായി ഇന്ദ്രിയ സുഖത്തിനു വശംവദരായി ജീവിത ലക്ഷ്യം അറിയാതെ ഉണ്ട്, ഉടുത്ത്, അങ്ങനെ ജീവിച്ച് മരിച്ചു പോകുന്നു. അവരെല്ലാം ഏതെങ്കിലും നല്ലതോ തീയതോ ആയ ആദർശങ്ങളെ മുറുകെപ്പിടിച്ച് അവരവർക്കു കഴിയുംവിധം കർമ്മങ്ങൾ ചെയ്യുന്ന മനുഷ്യരല്ല. എന്താണതുകൊണ്ട് ആദർശം എന്നാൽ?

വിവേകത്തിന്റെ സഹായത്തോടെ ഇത് ചെയ്യത്തക്കത്, ഇതു ചെയ്തു കൂടാത്തത് എന്നിങ്ങനെ ഒരുവൻ മനസ്സിലാക്കി മുന്നും പിന്നും ആലോചിച്ച്, തന്റെ ജീവിതത്തിൽ ദീർഘകാലം അനുഷ്ഠിക്കണം എന്ന മനസ്സോടെ അംഗീകരിക്കുന്ന കർമ്മശൃംഖലകളുടെ അസ്തിവാരമായ ഒരാശയത്തെ ആദർശമെന്നു വ്യവഹരിക്കാം. ഇത്തരം ആദർശങ്ങൾ തെരഞ്ഞെടുത്ത് അംഗീകരിക്കുന്ന പലരും നമ്മുടെ നാട്ടിലുണ്ട്. പക്ഷേ ആദർശങ്ങൾ മനസ്സുകൊണ്ട് വരിക്കുന്നതൊന്ന്, അവയെ പ്രായോഗികമാക്കുന്നത് വേറൊന്ന്. ഏതെങ്കിലും ഒരാദർശം അംഗീകരിച്ചിട്ട് അതനുസരിച്ച് നടക്കാത്തവനും ജീവച്ഛവമാണ്.

ഇതിൽ നിന്നും ആദർശമററ മനുഷ്യപ്രേതങ്ങൾ, ആദർശമനുസരിച്ചു പ്രവർത്തിക്കാത്ത കൂട്ടർ എന്നിങ്ങനെ രണ്ടു ജാതി മനുഷ്യർ ഉണ്ടെന്നു സിദ്ധം. ഈ രണ്ടു ജാതികളെക്കൊണ്ട് ജനസമൂഹത്തിന് അത്രമാത്രം കെടുതി വരില്ല. അവരിരിക്കുന്ന കാലത്തോളം അന്നത്തിനു നഷ്ടം, ഭൂമിക്കു ഭാരം; അത്ര തന്നെ.

എന്നാൽ താൻ പാർത്തുവരുന്ന നാടിന്, കുടലുതിന്നുന്ന വിരപ്പുഴു പോലെ നാശം വരുത്തിക്കൊണ്ടിരിക്കുന്ന ചിലരുണ്ട്. അവരാകട്ടെ തലനിറച്ച് ദിവ്യാദർശങ്ങൾ വെച്ചു പുലർത്തുന്നവരാണ്. ആ ആദർശങ്ങൾ വിററും അവർ ജീവിക്കും. പൊതുവേദികളിൽ നിന്ന് അവററയെ ലോകമറിയെ ആട്ടിയോടിക്കണം. പൊതുജനങ്ങൾ ആ ആദർശങ്ങൾ കേട്ടു ഭ്രമിച്ച്, ഈ ഉത്ക്കൃഷ്ടാശയങ്ങളുടെ ആലയമായ ഇവരുടെ മനസ്സാണ് മനസ്സ്, ഈ മഹാൻമാർ അവതാര പുരുഷൻമാർ എന്നും മററും വാഴ്ത്തി പൂജനടത്തും; ആ പൂജ അക്കൂട്ടർ അംഗീകരിച്ച് ആനന്ദിച്ച് അഹങ്കരിക്കയും ചെയ്യും. പക്ഷേ അവരെ അനുഗമിച്ച് അവരുടെ ഭവനങ്ങളിൽ ഒന്നു ചെന്നു നോക്കൂ. അവിടെക്കാണാം എല്ലും തോലും കുപ്പയുമെല്ലാം കുന്നകൂടിക്കിടക്കുന്നത്. ഈ മഹാൻമാരുടെ പ്രവൃത്തികൾ അവരുടെ ആദർശങ്ങൾക്കു കടകവിരുദ്ധമായാണു കാണപ്പെടുന്നത്. ''അടിച്ചു പറഞ്ഞില്ലെങ്കിൽ അവൻ തന്നിഷ്ടം പോകും'' എന്നു പറഞ്ഞപോലെ ഏതെങ്കിലും ആപത്തു വരുന്ന സമയത്ത് ''ഞാൻ പറഞ്ഞ പ്രകാരം ചെയ്താൽ മതി, ഞാൻ ചെയ്യുന്നതൊന്നും നിങ്ങൾ അപ്പടിയേ പകർത്തരുത്'' എന്നിങ്ങനെ ജനങ്ങളെ ഗോപിതൊടുവിക്കാനും അവർ തയ്യാറാണ്. ഇതിലും ഭയങ്കരമാണ്, അവർ തങ്ങളുടെ ആദർശങ്ങളെ ജാലവിദ്യക്കാരനെപ്പോലെ തരത്തിനു മാററിമറിക്കുന്നതും.

ഈ മഹാപാതകികൾ മൂലം നമ്മുടെ നാടിനു വരുന്ന ആപത്തിനു കണ

ക്കില്ല. ഇവരെ നോക്കി അറിവില്ലാത്ത അനേകം ആൾക്കാർ പോകാൻ പാടി ല്ലാത്ത വഴികളിൽ ചെന്നുപെടും. നമുക്ക് ആദർശമാണ്, ആളല്ലാ വേണ്ടത്. ഒരുവൻ, താൻ പറയടിച്ചു നടന്ന ആദർശത്തെ കൈവെടിഞ്ഞെന്ന് മനസ്സി ലാക്കിയാൽ അവനെ വാഴ്ത്തുന്നതു ബുദ്ധിശൂന്യതയാണ്. അവനെ ഏതു നിലയ്ക്കും അവഹേളിക്കതന്നെ വേണം.

താൻ കുടിക്കുന്ന കാപ്പിക്കും താൻ തിന്നുന്ന ചോറിനും താൻ ഉടുക്കുന്ന വസ്ത്രത്തിനും വേണ്ടി ഒരുവൻ തന്റെ ശ്രേഷ്ഠാദർശത്തെ കൈവെടിഞ്ഞാൽ അവനെ മനുഷ്യരുടെ ഏതു വർഗ്ഗത്തിലാണ് നാം ചേർക്കുക? അവനെ ക്കാൾ പൊള്ളയായ ഒരുവൻ വേറെ ഉണ്ടാവില്ല. അവന്റെ ആദർശത്തിനും പ്രവൃത്തിക്കും തമ്മിൽ എത്രയോ അകൽച്ചയുണ്ട്.

ഭാരതീയരായ നാം സകലവിധ സ്വാതന്ത്ര്യങ്ങളും നഷ്ടപ്പെട്ട് എങ്ങോ നിന്നു വന്ന വെള്ളക്കാരുടെ അടിമകളായിക്കഴിയുകയാണ്. നാം മുപ്പതു കോടിയാണ്. അവരാകട്ടെ രണ്ടുലക്ഷം കൂടെയില്ല. ലോകരെല്ലാം ഇതു മഹാത്ഭുതങ്ങളിൽ ഒന്നായി ഗണിക്കും. നമ്മെ മുപ്പതു കോടിയെ അടക്കി ഭരിക്കുന്ന ഇംഗ്ലീഷുകാർ വീരശൂരപരാക്രമികളെന്നും അതുല്യ ബലിഷ്ഠ രെന്നും മററുള്ളവർ വിചാരിക്കില്ല. പക്ഷേ നമ്മെ സംബന്ധിച്ചിടത്തോളം മററുള്ള ലോകർക്ക് പരമാവധി വെറുപ്പും മതിപ്പില്ലായ്മയും ആണുണ്ടാ വുക. ഇന്ത്യക്കാരൻ എവിടെപ്പോയാലും നിന്ദിക്കപ്പെടും. ഏവരും നമ്മുടെ മുഖത്തു കാറിത്തുപ്പും. ''ഈ ഇന്ത്യാക്കാരാകുന്ന ആടുകളെ ഇംഗ്ലീഷുകാർ മാത്രമല്ലാ വേറെ ഏതു ജാതിക്കാരും അടക്കി വാണുകൊള്ളും'' എന്നാണു മററു നാട്ടുകാർ ഇപ്പോൾ വിശ്വസിച്ചിരിക്കുന്നത്. അങ്ങനെയിരിക്കെ നമ്മൾ അന്തസ്സു ഭാവിക്കുന്നത് അനുചിതമാണ്. ആദ്യം നമുക്കു സ്വതന്ത്രരാവാം; പിന്നെ മീശമുറുക്കി നടക്കാം. ഇപ്പോൾ വെറുതെ ഡംഭടിച്ചു നടന്നാൽ ഏവരും ഉറക്കെച്ചിരിക്കും.

നാം ഓരോ പുരുഷനും ഓരോ സ്ത്രീയും കൈക്കൊള്ളേണ്ടുന്ന ആദർശം ഒന്നേഒന്നു താൻ. നമ്മുടെ പ്രിയപ്പെട്ട ഈ നാട്ടിൽ സ്വാതന്ത്ര്യം സ്ഥാപിച്ച് മററുള്ളവർ ഭയന്നു ബഹുമാനിക്കത്തക്കവണ്ണം നാം ജീവിക്കുക. ഇതാവണം നമ്മുടെ ആദർശം. ഇതു നേടുന്നതിൽ എന്തു തടസ്സം വന്നാലും അവയെല്ലാം നാം മറികടന്നു മുന്നോട്ടു പോകണം. ഈ ആദർശത്തെ മുറുകെപ്പിടിച്ചു നട ക്കുമ്പോൾ ഒരുവിധത്തിലുള്ള സുഖമോ അന്തസ്സോ ബഹുമതിയോ ഇച്ഛിക്കരുത്. വീട്, ഭാര്യ, മക്കൾ ഇങ്ങനെ എല്ലാവരേയും വെടിയണ മെന്നു വന്നാൽ അതും ചെയ്ക.

മെയ്‌വരുത്തം പാരാർ
  പശി നോക്കാർ കൺതുഞ്ചാർ
എവ്വെവർ തീമൈയു–
  മേറ്ക്കൊള്ളാർ—ചെവ്വി
അരുമൈയും പാരാർ
  അവമതിപ്പും കൊള്ളാർ

കരുമമേ കണ്ണായിനാർ
[കായസാദം കരുതില്ല,
കണ്ണടയ്ക്കുകില്ല, വയർ
കായുന്നതും കരുതില്ല,
ദോഷവുമേതും
കാന്തിയെയും കരുതില്ലാ,
രവമതി നിനക്കില്ല
കർമ്മംതന്നെ കണ്ണായുള്ള
ജനങ്ങളേതും.]

എന്ന പൂർവികമതത്തെ അനുസരിച്ചുവേണം നാം നടക്കാൻ. ഇങ്ങനെ നടക്കാൻ കഴിയാത്തവർ സ്വയം ഭീരുവെന്നു സമ്മതിച്ചു പിൻമാറണം. ഞാനും സ്വരാജ്യലക്ഷ്യം കൊണ്ടവൻ എന്നു പറഞ്ഞു മുന്നോട്ടു വരരുത്. സ്വാതന്ത്ര്യലക്ഷ്യമുള്ളവൻ തന്റെ ആത്മാവിനെയൊഴികെ മറ്റെല്ലാററിനെയും ബലികൊടുക്കാൻ തയ്യാറായവനായിരിക്കണം. ഹേ, ഭാരതപുത്രാ, അലസതയാണവന് ഒരുവിധ ആദർശവും പററില്ല. മഴയെന്നും വെയിലെന്നും കാറെറന്നും വിശപ്പെന്നും ദാഹമെന്നും നിദ്രയെന്നും പറഞ്ഞ് അവയെ വാഴ്ത്തല്ലേ! ഈ ശരീരമേ അനിത്യം; ആ നിലയ്ക്കു അതിനെ സംബന്ധിക്കുന്നവ നിത്യമാകുമോ; ഇന്ദ്രിയ സൗഖ്യങ്ങളെ കൊതിച്ചും ഇന്ദ്രിയാവസ്ഥകളെ ഭജിച്ചും ദേശീയ ധർമ്മത്തെ കൈവിടല്ലേ. ബ്രഹ്മം മാത്രം നിത്യം. സത്യമേ ജയം. നീ അടിമത്തത്തിൽ നിന്നു നീങ്ങിടേ പററൂ. നിന്റെ ജയഭേരി താക്കിക്കൊണ്ട് ലോകത്തിൽ ഏതിടത്ത് ആരെല്ലാം അടിമയായിക്കഴിയുന്നുവോ അവരെയെല്ലാം മോചിപ്പിക്കണം. നിന്റെ കർമ്മശക്തികൊണ്ട് ഭാരതമാതാവ് ലോകത്തിനു തിലകമായി ജ്വലിക്കട്ടെ. ഈ ആദർശങ്ങളെ കൈയ്വിടല്ലേ, കൈയ്വിടല്ലേ, കൈയ്വിടല്ലേ, നാം ഒട്ടുമുക്കാലും എത്തിയിരിക്കുന്നു.

വന്ദേ മാതരം.

## 8. ജ്ഞാനരഥം

### പീഠിക

ഏതാണ്ട് സന്ധ്യയോടടുത്തു. തിരുവല്ലിക്കേണി വീരരാഘവ മുതലിത്തെരുവിൽ കടൽക്കരയ്ക്കു നേരേ നില്ക്കുന്ന ഒരു വീടിന്റെ മാളികയിൽ ശ്രമപരിഹാരാർത്ഥം ഞാൻ ഒരു കട്ടിലിൽ കിടക്കുകയായിരുന്നു. ആനന്ദ

കരമായ കടൽക്കാററ് ഞാൻ കിടന്നിരുന്നതിൻെറ മുന്നറയിൽ നാലുഭാഗത്തു നിന്നും കണ്ണാടി ജന്നലുകളും പുറക്കതകുകളും വഴിയായി വന്നു വീശിയിരുന്നു. ആ കാററും സന്ധ്യാദീപ്തിയും കലർന്നതിനാലുണ്ടായ സുഖവും ആനന്ദവും അവാച്യം തന്നെ. ''ആഹാ! ഇപ്പോഴേ ഒന്നു കുളിച്ച് ഒരു കുതിര വണ്ടിയിൽ കയറി, കടൽക്കര വഴി തെക്ക് അടയാർ വരെ പോയി, വഴിയെല്ലാം കാളിദാസ ശാകുന്തളമോ ഉപനിഷത്തോ വായിച്ച്, തിരികെ വന്നാൽ നന്നായിരിക്കും.'' ഇങ്ങനെ ഒരു തോന്നൽ എനിക്കുണ്ടായി. പക്ഷേ എനിക്കു കുതിരവണ്ടി ഇല്ലെന്ന കഥ അപ്പോഴാണ് ഓർത്തത്.

''അടെടാ! പണമില്ലാത്തതുകൊണ്ട് ലോകത്തിലെ ചെറിയ സുഖങ്ങളും വലിയ സുഖങ്ങളും അനുഭവിക്കാൻ യോഗമില്ലാതായിപ്പോയല്ലോ'' എന്നു ഞാൻ വിചാരിച്ചു. ഉടനെ എൻെറ മനസ്സ് ഇങ്ങനെ മന്ത്രിച്ചു: ''മൂഢാ, സകല മനുഷ്യർക്കും ഈശൻ ജ്ഞാനം എന്നൊരു ദൈവിക രഥം കൊടുത്തിട്ടുണ്ടല്ലോ. യഥേച്ഛം അതെവിടെയും പോകും; യഥേച്ഛം ഏതിനേയും കാണിച്ചുതരും. അതിനെ ആശിക്കാതെ, ഏതു നിമിഷത്തിലും നിന്നെ ഉന്തിത്തള്ളി താഴെയിടുന്ന മരവണ്ടിയെ എന്തിനു കൊതിക്കുന്നു?'' ഉടനെ ജ്ഞാനരഥം തയ്യാറാക്കിക്കൊണ്ടു വരാൻ എൻെറ സേവകനായ ''സങ്കല്പ''ത്തിനു ആജ്ഞ നല്കി. രഥം വന്നു. ഞാനതിൽ കയറി. എൻെറ ജ്ഞാനരഥത്തിനു അത്ര വേഗം ഇല്ല. എളുപ്പത്തിൽ വളരെ ദൂരം കൊണ്ടുപോകാൻ പററിയതും അല്ല. ഒരു ഞൊണ്ടലുണ്ടതിന്. സ്വല്പം. എന്താ ചെയ്ക? കൈവശമുള്ളതു വെച്ചുകൊണ്ടല്ലാതെ കാര്യം കഴിക്കാനൊക്കുമോ? ഏതായാലും ആ രഥത്തിൽ ഞാൻ കേറി. അതിലേറിക്കണ്ടുവന്ന കാഴ്ചകളും അനുഭവങ്ങളും ആണ് ഈ പുസ്തകത്തിൽ.

ഒന്നാം അദ്ധ്യായം

## ഉപശാന്തി ലോകം

''ദുഃഖലേശമില്ലാത്ത മണ്ഡലത്തിലേക്ക് എന്നെ കൊണ്ടു പോ'' എന്നിങ്ങനെ എൻെറ ജ്ഞാനരഥത്തോടു പറഞ്ഞു. അഹോ! ഈ രഥം കൈവശമുണ്ടായിരുന്നിട്ടും ഇത്ര നാളായി, ദുഃഖമില്ലാത്ത, മനശ്ചാഞ്ചല്യം ഇല്ലാത്ത ഇടത്തിലേക്കു വഴി അറിയാതെ വന്നല്ലോ. എത്രയോ കാലം എൻെറ മനസ്സ് പുഴുപോലെ തുടിച്ചു കൊണ്ടിരിക്കെ അതിൽ നിന്നും ഒരു നിവൃത്തി മാർഗം കാണാൻ ഒരുപായവും ഇല്ലാതെ വിഷമിക്കയായിരുന്നു. അപ്പപ്പോ! ഈ ലോകദുഃഖത്തെപ്പററി സ്മരിച്ചാൽപോലും ഉള്ളു പതറുന്നു. അതിനുള്ള വിഷശക്തിയെപ്പററി എന്തു പറയട്ടെ? ഒരുവൻെറ മുഖത്തുള്ള അഴകും, കുളിർമ്മയും, യുവത്വവും ഈ ദുഃഖങ്ങളാണ് നശിപ്പിച്ചു കളയുന്നത്. കണ്ണുകളിലെ ഒളി മാററി വിളർച്ചയുണ്ടാക്കി ശരീരത്തിൻെറ തേജസ്സു നശിപ്പിക്കുന്നതും ദുഃഖങ്ങൾ തന്നെ. നെററിയിലെ വരകളും കവിളിലെ ചുളിവുകളും വരുത്തിക്കൂട്ടുന്നതും ഈ ദുഃഖങ്ങൾ തന്നെ. എൻെറ തൊണ്ടയിലെ

ശബ്ദം മാറും; പകരം കർക്കശസ്വരം വന്നുപെടും. നെഞ്ചിനും തോളിനുമുള്ള ബലം നഷ്ടപ്പെടുന്നു. രക്തപ്രവാഹത്തിനു മാന്ദ്യം വന്നുപെടുന്നു. കാലുകൾക്കു വേഗം നഷ്ടപ്പെടുന്നു. ദുഃഖമെന്ന വിഷജീവി ഒരുവൻെറ ശരീരത്തിനകത്തുള്ള കരുത്ത് കടയോടെ അറുത്തുവിടുന്നു. ശരീരത്തെ മാത്രമോ? അറിവിനെയും പാഴാക്കുന്നു. മറവിയെ അധികമാക്കുന്നു. മുഖ്യകാര്യങ്ങളെല്ലാം യഥാസന്ദർഭം ഓർമ്മയിൽ വരാതെ മാഞ്ഞുപോകുന്നു. പഠിച്ച പഠിപ്പെല്ലാം മണൽക്കാട്ടിൽ പെയ്ത മഴപോലെ നിഷ്ഫലമായിത്തീരുന്നു. അറിവിനു പ്രകാശമില്ലാതെ മേഘച്ഛന്നമായപോലെ തോന്നും. ചിന്താശക്തി പോകും. അയ്യോ! ഈ ദുഃഖങ്ങളാകുന്ന ചെറിയ ചെറിയ വിഷാണുക്കൾക്കുള്ള ശക്തി, വൈദ്യശാസ്ത്രനിപുണർ പറയുന്ന ഉഗ്രരോഗാണുക്കൾക്കുപോലും ഇല്ല.

''ജ്ഞാനരഥമേ, നീ ഇപ്പോൾ ദുഃഖലേശമില്ലാത്ത ലോകത്തിൽ എന്നെ കൊണ്ടുവിട്'' ഞാൻ ആജ്ഞാപിച്ചു. അപ്പോൾ മനസ്സു വന്ന് രഥത്തെ തടഞ്ഞു. ''അത് അത്ര സുഖകരമായ ലോകമല്ല. ദുഃഖമില്ലാതിരുന്നാൽ മാത്രം മതിയോ? വേറെ സുഖങ്ങൾ അനുഭവിക്കാൻ പററിയ ഇടങ്ങൾ താങ്കൾക്കു തേടരുതോ? ദുഃഖമില്ലാത്ത ലോകത്തിൽ സുഖവും നാസ്തി എന്നെനിക്കു തോന്നുന്നു. പിന്നെ—പിന്നെ—എന്തോ; ഇന്ന കാരണമെന്നു പറഞ്ഞുകൂടാ. ഏതായാലും അവിടെപ്പോകുന്ന കാര്യത്തിൽ എനിക്കത്ര ഇഷ്ടമില്ല.'' മനസ്സ് ഇങ്ങനെ പറഞ്ഞു.

എനിക്കു ദേഷ്യം വന്നു. ''ഛീ! വിഡ്ഢി മനസ്സേ! നിരന്തരമായി നിനക്കുണ്ടാകുന്ന വേദനകളും ചാഞ്ചല്യങ്ങളും കണ്ട് അനുകമ്പ തോന്നി, ഞാൻ നിന്നെ കുറച്ചുനേരമെങ്കിലും ശാന്തിലോകത്തിൽ ഇരുത്തിയിട്ടു വരാമെന്നു വിചാരിച്ചു. ഇതിനു നീ തന്നെ ആക്ഷേപം പറഞ്ഞാൽ എന്താ ചെയ്ക?'' എന്നിട്ടും മനസ്സിനു പിണക്കം മാറിയില്ല; എതിർത്തു നിന്നു.

എനിക്കാണെങ്കിൽ ഈ മനസ്സെന്ന മോഹിനിയിൽ പ്രേമമുണ്ട്. ആദ്യം എങ്ങനെയാണു ഈ മോഹം ഉദിച്ചതെന്ന് വിസ്തരിക്ക വയ്യ. അതു രഹസ്യം. എന്നാൽ നാളുകൾ പോകെ ഞാൻ വേറെ, ഈ മനസ്സു വേറെ എന്ന ദ്വൈതചിന്ത മിക്കവാറും മറന്നുപോകും വിധം എനിക്ക് ഈ മോഹിനിയിൽ പ്രേമം പെരുകി വന്നു. ഈ മനസ്സു പെടുന്ന പാടു കണ്ട് സഹിക്ക വയ്യാതെയാണു ഞാൻ ശാന്തിലോകദർശനത്തിൽ ആശവെച്ചത്. ഇപ്പോൾ മനസ്സ് ഈ ആലോചനയിൽ നിഷ്ക്കാരണം വെറുപ്പു കൊള്ളുന്നതു കണ്ട് എനിക്ക് അത്ഭുതവും അനുകമ്പയും കോപവും കലർന്നുണ്ടായി. ഏതെങ്കിലും വിധത്തിൽ മനസ്സിനെ സമാധാനിപ്പിക്കാൻ നോക്കി. മനസ്സു വീണ്ടും കണ്ണുമൂടി ഒരേയടിക്കു മൂഢലക്ഷ്യങ്ങൾ സാധിക്കാൻ ശ്രമിച്ചു. എന്താ ചെയ്യേണ്ടതെന്നു എനിക്ക് അറിഞ്ഞുകൂടാ. ഒടുവിൽ ദൃഢമായി ഇങ്ങനെ പറഞ്ഞു: ''എടാ മനസ്സേ, ഇക്കാര്യത്തിൽ ഞാൻ നിൻെറ വാക്കു കേൾക്കില്ല. നിൻെറ നന്മ കരുതിയാണു ഞാൻ ചെയ്യുന്നത്. ജ്ഞാനരഥമേ, ഉടൻ പുറപ്പെട്.''

അടുത്ത നിമിഷം ജ്ഞാനരഥം ഉപശാന്തിഭൂവിൽ വന്നുചേർന്നു.

ഉയർന്ന കോട്ടമതിൽ. അതിന്റെ വാതിൽക്കൽ രഥം ചെന്നുനിന്നു. വളരെ ദൂരത്തു നിന്നും ഞാൻ ആ കോട്ട കണ്ടതാണ്. എന്റെ ജ്ഞാനരഥം ചെന്ന ഉടൻ അവിടത്തെ വാതിൽ താനേ തുറക്കുമെന്നും കരുതി. തുറന്നു കണ്ടില്ല. എന്തൊരാശ്ചര്യം! ജ്ഞാനരഥത്തിനു കടക്കാൻ വയ്യാത്തവിധം അത്രമാത്രം പരിപാവനമോ ഈ ലോകം? ഞാൻ അത്ഭുതപ്പെട്ടു. എന്റെ മനസ്സു മുമ്പിലത്തേക്കാൾ ആയിരം മടങ്ങു ശക്തിയായി നടുങ്ങി. അതിനു എന്നോടു മിണ്ടാൻപോലും നാവനങ്ങിയില്ല. കോട്ടവാതിലിനു വെളിയിൽ ഒരു കാവൽക്കാരൻ ഊരിയ കത്തിയുമായി നിൽക്കുന്നുണ്ട്. അത് അഗ്നിപോലെ ജ്വലിക്കുന്നു; ഹിമവാനെപ്പോലും വെട്ടിവീഴ്ത്താൻ പോന്നതാണ് ആ ആയുധം. അതിൻമേൽ ''വിവേകം'' എന്നിങ്ങനെ അത്യു ജ്വലകാന്തിയിൽ എഴുതിയിരിക്കുന്നു. കാവൽക്കാരൻ ചോദിച്ചു: ''ആരാ ണത്? എവിടെന്ന്?''

ഞാൻ അവനു വന്ദനം പറഞ്ഞു. ''ഉപശാന്തിലോകത്തെ കണ്ടു മടങ്ങാ മെന്നു കരുതി വന്നതാണ്.''

ഇതു കേട്ട് അവൻ പൊട്ടിച്ചിരിച്ചുപോയി.

''എന്താ ഹേ, ചിരിക്കുന്നത്?'' ഞാൻ ചോദിച്ചു. അവൻ മറുപടി പറ യാതെ ചിരിച്ചുകൊണ്ടിരുന്നു.

പാവം മനസ്സ് അടിക്കടി പൊട്ടിത്തെറിച്ചുകൊണ്ടിരുന്നു. എനിക്കു വലിയ അത്ഭുതമാണുണ്ടായത്. ഞാൻ കോപത്തോടെ കാവൽക്കാരനെ നോക്കി ഇങ്ങനെ പറഞ്ഞു: ''എടോ അകത്തു പോകാമോ ഇല്ലയോ? ഒററ വാക്കിൽ പറയെടോ. കലകലാന്നു ഇളിച്ചുകൊണ്ടിരിക്കയാണല്ലോ.''

കാവൽക്കാരൻ പറഞ്ഞു: ''നിന്നിൽനിന്നു വളരെ അകന്നാണു ഉപശാന്തി ലോകം നിൽക്കുന്നത്.'' എന്റെ ചെവിയിൽ ഇങ്ങനെ മന്ത്രിച്ചു. ''കോപി ക്കല്ലേ അപ്പനേ! നീ ഉപശാന്തി ലോകത്തെ ഏതോ നാടകശാലയാണെന്നു കരുതി കണ്ടുപോകാമെന്നു പറഞ്ഞുകേട്ടപ്പോൾ ചിരിവന്നു. സാധാരണ ഈ ലോകത്തിൽ വന്നവർ തിരിച്ചു പുറത്തുപോകാറില്ല.''

''അതുശരി. അകത്തു കടക്കാമോ ഇല്ലയോ? ദയവു ചെയ്തു പറ.''

''നിനക്കു സ്വതേ കടക്കാം. ഇതു സകല ജീവികൾക്കും അമ്മവീടാണ്. ഇവിടെ വരാൻ പാടില്ലെന്ന് ഒരു ജീവിയെത്തടയാനും എനിക്കു അധികാര മില്ല. പക്ഷേ വൈരാഗ്യം എന്നു പേരുള്ള കോട്ട കടന്ന് അകത്തു ചെല്ലാ നുള്ള അർഹത നിന്റെകൂടെ വന്നിരിക്കുന്ന മനസ്സെന്ന മായാവസ്തുവിന് ഇല്ലാതെപോയി. അതു അകത്തുകടന്നാൽ അഗ്നിലോകത്തിലേക്കു പ്രവേ ശിച്ച പഞ്ഞിപ്പാവപോലെയാകും. ബാക്കിയൊന്നും ഉണ്ടാവില്ല.''

ഉപശാന്തി ലോകം എന്ന പേരു കേട്ടമുതലേ മനസ്സ് നടുങ്ങിയതിനും എന്നോടു അവിടെ പോകല്ലേ എന്ന് അഭ്യർത്ഥിച്ചതിനും കോട്ടകണ്ട ഉടനെ ധർമ്മദേവതയുടെ മുൻപിൽ നിൽക്കുന്ന സോദ്ധമാധിപതിപോലെ ഭയപ്പെട്ട

തിനും കാരണം ഇപ്പോഴല്ലേ മനസ്സിലായത്. അനന്തരം ആ ലോകത്തിൽ കടക്കണമെന്ന ആഗ്രഹം എന്നെ വിട്ടുപോയി. മനസ്സിനോട് എനിക്കുണ്ടായിരുന്ന പ്രേമാധിക്യത്താൽ അതിനെ നശിപ്പിച്ചുകൊണ്ടു സുഖിക്കുന്നതിൽ എനിക്കത്ര ഇഷ്ടം തോന്നിയില്ല.

''ഞാൻ ഇപ്പോൾ പിന്നെ എന്താണ് ചെയ്യേണ്ടത്?'' കാവൽക്കാരനോട് ഞാൻ ചോദിച്ചു.

''ഹേ മനുഷ്യാ, മനസ്സ് നശിച്ചതിനു ശേഷമേ ഉപശാന്തി ഉണ്ടാകൂ. അതുള്ള കാലത്തോളം ദുഃഖങ്ങൾ നീങ്ങിക്കിട്ടും എന്ന വ്യാമോഹം വേണ്ട. ദുഃഖങ്ങളാകുന്ന അസുരന്മാരെ നിരന്തരം പെററുവിടുന്ന തള്ളയാണ് മനസ്സ്. നിനക്ക് ആ കള്ള രാക്ഷസിയോടുള്ള കൂറ് ഇനിയും വിട്ടുമാറിയിട്ടില്ല! ഒരു പാകമെല്ലാം വന്നതിനു ശേഷം താനേ നിനക്കിങ്ങു വരാം. ഇപ്പോൾ നീ പോയി വാ.'' കാവൽക്കാരൻ ഇത്രയും പറഞ്ഞതോടെ ആ കോട്ട വാതിൽ മറഞ്ഞുപോയി. അരക്ഷണം കണ്ണിരുണ്ടപോലായി. പിന്നെ കണ്ണു മിഴിച്ചു നോക്കി. ഞാൻ മുമ്പ് പറഞ്ഞ വീരരാഘവ മുതലിഞ്ഞെരുവിലെ വീട്ടിനകത്ത് മാളികയിലെ മുറിയിൽ തനിച്ചൊരു കട്ടിലിൽ കിടക്കുകയാണ്; കടൽക്കാററ് അപ്പോഴും വീശിക്കൊണ്ടിരിക്കുന്നു.

''ശരി, പോയതൊക്കെപ്പോകട്ടെ. ഈ ഉപശാന്തി സൗഖ്യം നമുക്ക് ഇപ്പോൾ ലഭിക്കില്ല. എന്നാലും സാരമില്ല. പാവപ്പെട്ട മനസ്സിനെ കൊന്നിട്ട് ഞാൻ മാത്രം സുഖിക്ക എന്നു വെച്ചാൽ നന്ദികേടല്ലേ? അതിന്റെ ദുഃഖങ്ങളേയും ചാഞ്ചല്യങ്ങളേയും പററി ചിന്തിച്ചു എന്നല്ലാതെ അതുമൂലമായി എനിക്കുണ്ടാകുന്ന അനേകമനേകം നന്മകളെപ്പററി ഞാൻ ബോധവാനായിരുന്നില്ല. എനിക്ക് ലോകജീവിതംപോലും ഈ മനസ്സ് കൊണ്ടാണു ലഭിച്ചത്. ഇതിനെ ഈശനെന്നു പോലും വിളിക്കാവുന്നതാണ്. മാത്രമല്ലാ, എനിക്ക് അതിനേക്കാളും അതിന് എന്നേക്കാളും മേലായ ഒരു ജീവിതസഖി മറെറാന്നില്ല. അപ്പോൾ അതിന് ദ്രോഹം ചെയ്യാമോ? എത്രയോ കോടി ദുഃഖങ്ങളും ഉണ്ടാവട്ടെ; എനിക്ക് വിഷമമില്ല. മനസ്സ് ചത്തിട്ട് എനിക്ക് കിട്ടുന്ന ഉപശാന്തിലോകം എത്ര കണ്ട് ശ്രേഷ്ഠമായാലും അതെനിക്ക് വേണ്ട.'' ഞാൻ ഇങ്ങനെ തീരുമാനിച്ചു. ''ഉപശാന്തി എന്ന് ഉദ്ഘോഷിക്കുന്ന മനുഷ്യരെ ലോകം ബ്രഹ്മജ്ഞാനികളെന്നും മഹർഷികളെന്നും പുകഴ്ത്തുന്നു. ആ മനുഷ്യരെല്ലാം മൂഢരാണ്. അവർ ദ്രോഹികളും ആണെന്ന് എനിക്ക് തോന്നുന്നു.'' ഞാൻ ഇങ്ങനെ പറഞ്ഞു.

ഞാൻ ഈ വിധം ആലോചിച്ചതറിഞ്ഞ മനസ്സ് സമാശ്വാസപൂർവം നെടുതായി നിശ്വസിച്ചു. ഞെട്ടലെല്ലാം മനസ്സിനൊഴിഞ്ഞു. എനിക്കും സന്തോഷമായി. എന്റെ മനസ്സാകുന്ന മോഹിനിക്ക് ഞാൻ ഒരു ചുംബനം നൽകി.

(കുറിപ്പ്— ഒന്നാം അദ്ധ്യായം മാത്രമേ ഇതിൽ ചേർക്കുന്നുള്ളു.)

# 9. ഭഗവദ്ഗീതക്ക് ഒരു മുഖവുര

"സുഖദുഃഖങ്ങളിൽ സമത്വ ബുദ്ധിയുള്ളവൻ ഇഹലോകത്തിൽത്തന്നെ പുണ്യപാപങ്ങളെ വെടിയുന്നു. അതുകൊണ്ട് ജ്ഞാനലബ്ധിക്ക് ഉപായമായ യോഗത്തെ, നിഷ്കാമകർമ്മയോഗത്തെ, നേടാൻ നീ യത്നിച്ചാലും. കർമ്മങ്ങളിലുള്ള സാമർത്ഥ്യം തന്നെ യോഗം." (ഗീത, രണ്ടാം അദ്ധ്യായം ശ്ലോ: 50)

ഇതാണ് ഗീതയിൽ ഭഗവാൻ ചെയ്യുന്ന ഉപദേശങ്ങൾക്കെല്ലാം ആസ്പദം. ബുദ്ധിയുക്തൻ എന്നതിന് (അതാണ് ഗീതയിലെ പ്രയോഗം) തെളിവുററ, കുററമററ, ജ്ഞാനമുള്ളവൻ എന്നർത്ഥം. തെളിവുററ ജ്ഞാനമോ? ദുഃഖാദി ചിന്തനവും അതിന്നാധാരമായ ഭാവചിന്തനവും വെടിഞ്ഞ് അറിവിനെ സ്വാഭാവികമായി നിർത്തുകതന്നെ.

നിങ്ങൾ കുട്ടികളെപ്പോലെ ആയാലേ മോക്ഷമാർഗ്ഗത്തിന് അർഹരാകൂ എന്ന് യേശുക്രിസ്തു പറഞ്ഞതിനും അർത്ഥം ഇതു തന്നെ.

കുട്ടികളെപ്പോലെ ആവിൻ എന്നാൽ എന്താണ് മനസ്സിലാക്കേണ്ടത്? നിങ്ങളുടെ ലൗകികാനുഭവങ്ങൾ എല്ലാം മറക്കിൻ, നിങ്ങൾ പഠിച്ചതെല്ലാം മറക്കിൻ, വീണ്ടും ശിശുക്കളെപ്പോലെ മുലപ്പാലും കുടിച്ച് കൊഞ്ചിപ്പറയിൻ, ഇതല്ലാ വിവക്ഷ. ഹൃദയത്തെ കുട്ടികളുടേത് പോലെ നിഷ്കളങ്കമായി, ശുദ്ധമായി സൂക്ഷിക്കണം എന്നതാണ് വിവക്ഷ.

ഹൃദയം തെളിയാതെ ബുദ്ധി തെളിയില്ല. ഹൃദയത്തിന് പരിപൂർണ്ണ ശുദ്ധി ഉണ്ടാകുന്നതുവരെ ബുദ്ധി ഇടയ്ക്കിടയ്ക്കു തെളിഞ്ഞാലും വീണ്ടും വീണ്ടും കുഴഞ്ഞുപോകും.

ഹൃദയം ശുദ്ധമായാൽ തെളിഞ്ഞ ബുദ്ധി ഉണ്ടാകും. ഭഗവാൻ പറയുന്നു: "ആ ജ്ഞാനത്തിൽ ഉറയ്ക്കുക, അർജ്ജുനാ. അപ്പോൾ എന്തു കർമ്മം ചെയ്താലും അതു ശുദ്ധമായിരിക്കും. നീ ഒന്നും ചെയ്യാതെ മനസ്സു പോകുന്ന രീതിക്ക് ഇരുന്നാലും അതും നല്ലതുതന്നെ. സൽകർമ്മദുഷ്കർമ്മ ഭേദങ്ങളെ മറന്ന് നിനക്കിഷ്ടമുള്ള പോലെ എന്തും ചെയ്യാം. എന്ത് ചെയ്താലും നല്ലതായേ പരിണമിക്കൂ. ബുദ്ധി തെളിയാഞ്ഞാൽ നിനക്ക് ധ്യാനം സാദ്ധ്യമാവില്ല. അതുകൊണ്ട് നീ സദസത്തുകളെ ചിന്തിക്കാതെ മനസ്സിൽ തോന്നുന്നപോലെ കർമ്മങ്ങൾ ചെയ്തുകൊള്ളുക."

ഈ വ്യാഖ്യാനം വിട്ട്, മറെറാരു തരത്തിൽ പറഞ്ഞുനോക്കാം. നല്ലതും തീയതുമായ കർമ്മങ്ങൾ, അതായത് എല്ലാ വിധത്തിലുമുള്ള കർമ്മങ്ങൾ വെടിഞ്ഞ്, അർജ്ജുനാ നീ എപ്പോഴും ഉറങ്ങിക്കൊണ്ടിരിക്ക്—ഇതാണ് വിവക്ഷയെങ്കിൽ ഇതൊന്നാംതരം വിഡ്ഢിത്തമെന്നേ പറയേണ്ടൂ.

ഭഗവാൻ വീണ്ടും മൂന്നാം അധ്യായത്തിൽ ഇങ്ങനെകൂടെ പറഞ്ഞിട്ടുണ്ട്: ''ആർക്കും ഒരിക്കലും നിഷ്ക്രിയനായി ഇരിക്ക വയ്യ. എല്ലാവരും സ്വതേ കർമ്മബദ്ധരാണ് ഏത് സമയത്തും.''

അതുകൊണ്ട് മനുഷ്യൻ വേല ചെയ്തേ തീരൂ. എപ്പോഴും ഉറങ്ങാൻ കുംഭകർണ്ണനെക്കൊണ്ടുപോലും സാദ്ധ്യമല്ല. ആറുമാസം അയാളും ഉണർന്നിരുന്നേ പററൂ. അതുകൊണ്ട് നീ കർമ്മം ചെയ്യുമ്പോൾ, അതിലുണ്ടാകുന്ന കഷ്ടനഷ്ടങ്ങൾ കൊണ്ട് മനം തകർന്ന് നിരന്തരം ദുഃഖിച്ച് വേലയെടുക്കുന്ന ആളുകളെപ്പോലെ ആവരുത്. ഭഗവാൻ പറഞ്ഞിരിക്കുന്നത് കേൾക്കുക:– ''അർജ്ജുനാ നിനക്ക് കർമ്മം ചെയ്യാനേ അധികാരമുള്ളൂ; ഫലത്തിലില്ലാ.''

''കർമ്മം ഫലേച്ഛയില്ലാതെ ചെയ്യുന്നവനത്രേ സന്ന്യാസി അഥവാ യോഗി'' എന്ന് വീണ്ടും ഭഗവാൻ പറയുന്നു.

ജ്ഞാനത്തെ ധിക്കരിക്കരുത്. നിരന്തരം കർമ്മം ചെയ്യണം. നീ എന്ത് ചെയ്താലും അത് നന്നായിരിക്കും. നീ ചുമ്മാതിരുന്നാലും നിന്റെ മനസ്സ് സ്വയം നന്മയെ ചെയ്യൂ. ശരീരം കൊണ്ട് ചെയ്യുന്ന കർമ്മം മാത്രമല്ലാ കർമ്മം. മനസ്സ് കൊണ്ട് ചെയ്യുന്ന കർമ്മവും കർമ്മമാണ്. ജപം ഒരു കർമ്മമല്ലേ? ശാസ്ത്രം, കവിത, നാടകം, നീതി, വേദം, പുരാണം, കഥ, കാവ്യം ഇവയെല്ലാം കർമ്മത്തിൽ പെടുന്നില്ലേ? ഇവയെല്ലാം ശരീരം കൊണ്ടല്ലല്ലോ, മനസ്സാലല്ലേ ചെയ്യുന്നത്?

ജ്ഞാന വൈശദ്യത്തെ മലിനമാക്കാതെ വെയ്ക്കുക.

അനന്തരം യോഗം ചെയ്ക. ഏതിലും വെച്ച് യോഗമാണ് ഉത്തമം എന്ന് ഭഗവാൻ പറയുന്നു.

കർമ്മത്തിന് തന്നെ അർഹനാക്കുക എന്നതു തന്നെ യോഗം.

സമത്വമാണ് യോഗം. 'സമത്വം യോഗമുച്യതേ'. ഏതെങ്കിലും ഒന്നിൽ ശ്രദ്ധ ചെലുത്തുമ്പോൾ മനസ്സിനെ ചഞ്ചലപ്പെടുത്താതെ അതിൽ തന്നെ കേന്ദ്രീകരിച്ചു നിർത്താനുള്ള പരിശീലനമാണ് യോഗം.

നീ ഒരു വസ്തുവിൽ ശ്രദ്ധ ചെലുത്തുമ്പോൾ നീ അതായി മാറുക. അപ്പോഴാണ് നീ ആ വസ്തുവിനെ ശരിക്കും അറിഞ്ഞവനായിത്തീരുന്നത്.

യോഗത്തിൽ നിന്ന് കർമ്മങ്ങളെ ചെയ്ക എന്നാണു ഭഗവാൻ ഉപദേശിക്കുന്നത്.

യോഗി തന്റെ ജ്ഞാനത്തെ ദൈവികജ്ഞാനം പോലെ വിശാലമാക്കുക എന്നതു സ്വാഭാവികമാണ്. ശ്രദ്ധകൊണ്ടാണു ജ്ഞാനം ഉണ്ടാകുന്നത്. ആ ജ്ഞാനം അനന്തമായിരിക്കും.

അതോടെ നാം എവിടെയും ദൈവത്തെ ദർശിക്കയും ചെയ്യുന്നു.

വേദസാരത്തെ വിശദീകരിക്ക എന്നതാണു ഭഗവദ്ഗീതയുടെ ലക്ഷ്യം. ഋഗ്വേദത്തിലുള്ള പുരുഷസൂക്തത്തിൽ എല്ലാം ദൈവമാണെന്ന തത്വം പറയുന്നു. ഇതിനെ ആസ്പദമാക്കിയാണ് ഭഗവാൻ ഗീതയിൽ 'ആരാണോ

ഏതിലും തന്നെയും തന്നിൽ ഏതും ദർശിക്കുന്നവൻ അവൻ തന്നെയാണ് ശരിക്കും കാഴ്ചയുള്ളവൻ' എന്നിങ്ങനെ പറഞ്ഞിരിക്കുന്നത്.

നീയും ദൈവമാണ്. നിൻെറ കർമ്മങ്ങളും ദൈവീകം. നീ സംസാര ബന്ധത്തിൽ പിറക്കുന്നതും ദൈവനിശ്ചയം. വീണ്ടും വീണ്ടും പലപല ശൃംഖലകൾ നീ നിന്നെ ബന്ധിക്കുവാൻ നിർമ്മിക്കുന്നതും ദൈവത്തിൻെറ കർമ്മംതന്നെ. നീ മുക്തിയടയുന്നതും ദൈവത്തിൻെറ കർമ്മത്താൽതന്നെ.

അതുകൊണ്ട് നാം ബദ്ധരാകുന്നതും മുക്തരാകുന്നതും ദൈവേച്ഛ എന്നു വന്നില്ലേ? എന്തിനാണ് പിന്നെ മുക്തിക്കുവേണ്ടി നാം ശ്രമിക്കുന്നത്? ഇങ്ങനെ ഒരാൾ ചോദിച്ചാൽ അതിനു മറ്റൊരു ചോദ്യം നാം ചോദിക്കട്ടെ: ''മുക്തി എന്നാലെന്ത്?''

എല്ലാ ദുഃഖങ്ങളും എല്ലാ ഭയങ്ങളും എല്ലാ സന്ദേഹങ്ങളും നീങ്ങി നില്ക്കുന്ന അവസ്ഥയാണു മുക്തി. ആ മുക്തി നിനക്കു വേണമെങ്കിൽ അതിനായി നീ ശ്രമിക്കുക. ഇല്ലെങ്കിൽ നീ ദുഃഖങ്ങളിൽ നിരന്തരം മുഴുകി ഉഴലും. അതു തടയുന്നതെങ്ങനെ? നീ ഏതു കർമ്മം ചെയ്താലും അതു നിൻേറതല്ല ദൈവത്തിൻേറതാണ് എന്നു സങ്കല്പിച്ചു ചെയ്ക. അതുകൊണ്ടു നിനക്കു നന്മവരും എന്നു ശാസ്ത്രം പറയുന്നു. 'സർവ്വം വിഷ്ണുമയം ജഗത്' എന്നതാണു സനാതനമതസിദ്ധാന്തം. എല്ലാം ഈശ്വര മയം. എല്ലാ സൃഷ്ടികളും, എല്ലാ രൂപങ്ങളും, എല്ലാ കാഴ്ചകളും, എല്ലാ അവസ്ഥകളും, എല്ലാ ജീവനും, എല്ലാ പദാർത്ഥങ്ങളും, എല്ലാ ശക്തികളും, എല്ലാ സംഭവങ്ങളും, എല്ലാ കർമ്മങ്ങളും—എല്ലാം ഈശ്വരമയം. (അതുകൊണ്ടുതന്നെ എല്ലാം ഒന്നിനൊന്നു സമാനം എന്നു പറയുന്നത്.) ''ഈശാവാസ്യമിദം സർവ്വം യത്കിഞ്ച ജഗത്യാം ജഗത്'' എന്നു ഈശാവാസ്യോപനിഷത്ത്.

ഈ തത്ത്വം തന്നെയാണ് ഭഗവാൻ ''ഈ ലോകമെല്ലാം വ്യാപിച്ചു കിടക്കും ഈശ്വര ചൈതന്യം അനശ്വരമാണ്'' എന്നു പറയുന്നതിലും അന്തർഭവിച്ചിട്ടുള്ളത്.

എല്ലാം ഈശ്വരമയം, എല്ലാ കർമ്മങ്ങളും ഈശ്വരമയം എന്നിരിക്കെ ദുഃഖമെന്നത് അജ്ഞാനം കൊണ്ടുണ്ടാകുന്നതല്ലേ?

എല്ലാം 'ശിവൻമയം' എന്നാണെങ്കിൽ എന്തിനു ഞാൻ ദുഃഖിക്കുന്നു? എൻെറ ശിരസ്സിൽ എൻെറ ഭാഗധേയം 'ശിവൻ' യഥേച്ഛം എഴുതിവിട്ടതല്ലേ?

നക്ഷത്രങ്ങളെല്ലാം ഈശ്വര മഹത്വംകൊണ്ടു ചുററുന്നു. ത്രിലോകങ്ങൾ ചലിക്കുന്നതും ആ ശക്തികൊണ്ടുതന്നെ. നീ അവൻ; നിൻെറ മനസ്സും നിൻെറ മനോവിചാരങ്ങളും അവൻ തന്നെ. അങ്ങനെ 'സർവ്വം വിഷ്ണുമയം ജഗത്' എന്നിരിക്കെ നീ എന്തിനാണ് പാഴായി ഈ ഭാരമെല്ലാം ചുമക്കുന്നത്? ഭാരമെല്ലാം ഷെടേന്നു വലിച്ചെറിഞ്ഞ് നിനക്കിഷ്ടമുള്ള കർമ്മങ്ങൾ ചെയ്യ്. ഏത് എങ്ങനെയായാലും നിനക്കെന്താ? നീയാണോ ഈ ലോകം

സൃഷ്ടിച്ചത്? ലോകത്തെപ്പററി പരിഗണിക്കുമ്പോൾ നിന്നെയൊഴികെയുള്ള മററു ലോകങ്ങളെ നീ കണക്കിലെടുക്കല്ലേ! നീ ഉൾപ്പെട്ട ലോകത്തെ, നിനക്കു മുമ്പേതന്നെ നിന്റെ പൂർവ്വകാരണമായി നിന്ന്, നിന്നെ സൃഷ്ടിച്ചു വളർത്തി സംഹരിക്കുന്ന ഈ ലോകത്തെ, ഹേ മനുഷ്യാ, നീയാണോ സൃഷ്ടിച്ചത്? നീയാണോ ഇതിനെ നടത്തുന്നത്? നിന്നോടു ചോദിച്ചിട്ടാണോ നക്ഷത്രങ്ങൾ നടക്കുന്നത്? നിന്നോടു ചോദിച്ചിട്ടാണോ നീ പിറന്നത്? എല്ലാക്കാര്യങ്ങളിലും നീയെന്തിനു ചുമതല വഹിക്കുന്നു?

ഭഗവാൻ പറയുന്നു:—

''വീതരാഗ ഭയക്രോധാ
മന്മയാ മാമുപാശ്രിതാഃ
ബഹവോ ജ്ഞാന തപസാ
പൂതാ മത്ഭാവമാഗതാഃ (ഗീ: അദ്ധ്യാ: 4. ശ്ലോ: 10)

രാഗം, ഭയം, ക്രോധം ഇവയെ വെടിഞ്ഞവരും, മനസ്സിനെ എന്നിൽ തന്നെ വെച്ചിരിക്കുന്നവരും, എന്നെത്തന്നെ ഉപാസിക്കുന്നവരും ആയ അനേകംപേർ ജ്ഞാനം കൊണ്ടും തപസ്സുകൊണ്ടും പരിശുദ്ധന്മാരായി എന്റെ സായൂജ്യത്തെ പ്രാപിച്ചിട്ടുണ്ട്.

ഈ ശ്ലോകത്തിൽ പറയുന്നതെന്താണെന്നോ? ഒരുവൻ ഇഹലോകത്തിൽ തന്നെ ജീവൻമുക്തിനേടി ഈശ്വരനുമായി സായൂജ്യം നേടാനുള്ള മാർഗം ഭഗവാൻ സൂചിപ്പിച്ചിരിക്കയല്ലേ? ''ജ്ഞാനത്തെ ആശ്രയിക്കുക. അതിനെ തപസ്യയായി ഗണിക്കുക. ക്രോധം ത്യജിക്ക. രാഗം വിടുക. എന്നെ ശരണമാക്കി എന്നോടു ലയിച്ചു ചേരുക. അതാണു സായൂജ്യം.'' ഇതല്ലേ ഭഗവാൻ പറഞ്ഞത്?

ബ്രഹ്മണ്യാധായ കർമ്മാണി
സംഗം ത്യക്ത്വാ കരോതിയഃ
ലിപ്യതേ ന സ പാപേന
പത്മപത്രമിവാംഭസാ. [V–10]

എല്ലാ കർമ്മങ്ങളും ബ്രഹ്മത്തിൽ സമർപ്പിച്ച് സംഗം വിട്ട് ആരാണോ കർമ്മം ചെയ്യുന്നത് അവനെ പാപം തീണ്ടുകയില്ല. താമരയിലയിൽ വെള്ളം ഒട്ടുകയില്ലല്ലോ.

മനുഷ്യരേ, നിങ്ങൾക്കിത് ഏററവും നല്ല വാർത്തയല്ലേ? പാപം ചെയ്യാതിരിക്കാനുള്ള വഴി തേടുന്ന നിങ്ങൾക്കു ഭഗവാൻ ഈ ശ്ലോകത്തിൽ ഒരു നല്ല ഉപായമല്ലേ പറഞ്ഞുതന്നിരിക്കുന്നത്?

ന കർത്തൃത്വം ന കർമ്മാണി
ലോകസ്യ സൃജതി പ്രഭുഃ
ന കർമ്മ ഫലസംയോഗം
സ്വഭാവസ്തു പ്രവർത്തതേ (V–14)

മനുഷ്യനു സ്വയം ഒന്നും ചെയ്യാനാവില്ല. കർമ്മഫലവും അവനു കിട്ടുന്നില്ല. എല്ലാം സ്വയം നടക്കുന്നു. അതുകൊണ്ട് അവന്റെ കർമ്മങ്ങളിൽ

അസൂയയോ ചാഞ്ചല്യമോ പാടുള്ളതല്ല. തന്റെ കർമ്മങ്ങൾക്ക് വിഘ്നമായി നിൽക്കും എന്ന വിചാരം കൊണ്ട് അന്യർക്ക് വിരോധമായി നില്ക്കയും വേണ്ട.

വിദ്യാവിനയ സമ്പന്നേ
ബ്രാഹ്മണേ ഗവി ഹസ്തിനി
ശുനി ചൈവ ശ്വപാകേ ച
പണ്ഡിതാഃ സമദർശിനഃ (V—18)

വിദ്യയും വിനയവുമുള്ള ബ്രാഹ്മണനിലും പശുവിലും ആനയിലും നായിലും ചണ്ഡാലനിലും ജ്ഞാനികൾ ബ്രഹ്മത്തെ സമമായി ദർശിക്കുന്നു.

ഭഗവാൻ ജീവജാലങ്ങളിൽ ജാതിഭേദം കാണുന്നില്ലാ എന്നു ഇതിനാൽ സ്പഷ്ടം.

എല്ലാം ഈശ്വരമയം അല്ലേ? ഏതു ജീവനിലും വിഷ്ണുവാണ് 'സർവമിദം ബ്രഹ്മ'. പാമ്പും നാരായണൻ. നരിയും നാരായണൻ. ബ്രാഹ്മണനും ഈശ്വര രൂപം; പറയനും ഈശ്വര രൂപം. ഇങ്ങനെയിരിക്കെ ഒരു ജീവി മറെറാരു ജീവിയെ നീചമെന്ന് കരുതരുത്. അങ്ങനെ ചിന്തിക്കുന്നതേ അജ്ഞാന ലക്ഷണം. അങ്ങനെയുള്ള ഉച്ചനീചത്വ ബോധമുള്ളവർ ഒരിക്കലും ദുഃഖത്തിൽ നിന്ന് നിവൃത്തിയടയില്ല. ഭേദചിന്തയുള്ളിടത്ത് ഭയമുണ്ട്; ആപത്തുണ്ട്; മരണമുണ്ട്. എല്ലാ ഭേദങ്ങളും നീങ്ങി നില്ക്കുന്നതാണ് ജ്ഞാനം. അതു തന്നെ മുക്തിക്കു വഴി.

[കുറിപ്പ്: ഭാരതിയാർ ഗീത തർജ്ജമ ചെയ്ക മാത്രമല്ല ഒരു മുഖവുര കൂടെ അതിനെഴുതി; അതിന്റെ ഒരു ഖണ്ഡമാണിത്. ]

# 10. ചന്ദ്രികയുടെ കഥ

## ഭൂകമ്പം

**പൊ**തിയ മലയുടെ അടിവാരത്തിൽ വേളാങ്കുടി എന്നൊരു മനോഹര ഗ്രാമമുണ്ട്. അതിനരികിലൂടെ ഒരു ചെറിയ നദി ഒഴുകുന്നു. നാലു ദിക്കുകളിലും മലയുടെ കൊടുമുടികളും കുന്നുകളും എഴുന്നു നിൽക്കുന്നു. ഗ്രാമമെങ്ങും തോപ്പുകൾ. പ്രഭാതം മുതൽ പ്രദോഷം വരെ ഏതു നേരത്തും പക്ഷികളുടെ രമണീയനാദം കേട്ടുകൊണ്ടിരിക്കാം.

ഈ ഗ്രാമത്തിൽ മററു വീഥികളിൽ നിന്നും ഒതുങ്ങിമാറി, പടിഞ്ഞാറു ഭാഗത്ത്, നദിക്കരികിൽ ഒരു അഗ്രഹാരം ഉണ്ട്. ആ അഗ്രഹാരത്തിലെ

കുട്ടികൾ, കിളിമൊഴികേട്ടു വളർന്നതു കൊണ്ടോ മററു വല്ല കാരണത്താലോ എന്നറിയില്ലാ, മധുരനാദം കൊണ്ട് അനുഗൃഹീതരാണ്. വിശേഷിച്ചും അവിടെയുള്ള പെൺകുട്ടികൾ നമ്മെപ്പോലെ നമ്മുടെ മാതൃഭാഷയാണ് പറയുന്നതെങ്കിലും അതുകേട്ടാൽ കുയിലോ ശുകമോ 'പേശും' പോലെ തോന്നും.

ആ അഗ്രഹാരത്തിൻെറ പടിഞ്ഞാറായി കിഴക്കോട്ടു ദർശനമുള്ള ഒരു കൃഷ്ണ ക്ഷേത്രമുണ്ട്. ക്ഷേത്രത്തിനു മുന്നിലായി ധാരാളം പുല്ലുകൾ വളർന്നു നില്ക്കുന്നു. അവിടെ കുറെ പശുക്കളും ചില കഴുതകളും മേയുന്നുണ്ടാവും. കുറെ പശുക്കൾ ഭഗവാനെ നോക്കി ജപിക്കുന്നതുപോലെ അയവിറക്കിക്കൊണ്ട് കിടക്കുന്നതും കാണാം. അവയുടെ മേലിരുന്ന് കാക്കകൾ ഉണ്ണി കൊത്തിക്കൊറിക്കുന്നുമുണ്ടാകും; ചിലപ്പോൾ കണ്ണോരം കൊത്തി മാടുകളെ രസിപ്പിക്കുന്നതുപോലെയും കാണാം. ഇതെല്ലാം മരങ്ങളിലിരുന്ന് പക്ഷികൾ നോക്കി രസിക്കയും അത്ഭുതപ്പെടുകയും പതിവാണ്.

സ്നേഹം, ശാന്തി, സൗന്ദര്യം ഇവയുടെ വിഹാരരംഗമാണ് ആ വേളാകുടി അഗ്രഹാരം. അവിടെയുള്ള സ്ത്രീകളെല്ലാ മഹാസുന്ദരികൾ; ആണുങ്ങൾ ഗുണശാലികളും. എങ്കിലും ഭൂരിപക്ഷവും ദരിദ്രരാണ്. പൂർവികസ്വത്തായി നിലം, തോട്ടം തുടങ്ങിയവ എല്ലാവർക്കും അല്പസല്പമൊക്കെ ഉണ്ട്. അതിൽ നിന്നുള്ള വരുമാനം ഉണ്ണാനുള്ള വകക്കുകൂടെ തികയില്ല. വസ്ത്രം, പുടവ (സ്ത്രീകൾക്ക് ഉടുക്കാനുള്ളത്), പാവാട, ചൗളം, പൂണൂൽ കല്യാണം, വിവാഹം, ഋതുസ്നാനം, ഋതുശാന്തി, പല പല വിശേഷദിവസങ്ങൾ, ഉത്സവങ്ങൾ തുടങ്ങി ഒഴിച്ചുകൂടാത്ത പല വകയിലും ഗൃഹസ്ഥർ ചെലവഴിച്ച് നിലവും വസ്തുക്കളും ചുരുങ്ങിത്തുടങ്ങി; അതോടെ ദാരിദ്ര്യം വർദ്ധിച്ചും വന്നു. പക്ഷേ പ്രായം ചെന്നവർ ഇത്രമാത്രം മനഃക്ലേശം അനുഭവിക്കുന്നുവെന്ന കഥ ആ നാട്ടിലെ കുട്ടികൾ അറിഞ്ഞിരുന്നില്ല; പക്ഷികൾ അറിഞ്ഞിരുന്നില്ല; അമ്പലത്തിനരികെയുള്ള പുൽത്തറകളിൽ മേഞ്ഞുകൊണ്ടിരുന്ന പൈക്കളും കഴുതകളും അറിഞ്ഞിരുന്നില്ല. ഇവയെല്ലാം ഏതുനേരവും ആനന്ദത്തിൽ മുഴുകിയിരുന്നു; ആഹ്ലാദത്തിലും സംഗീതത്തിലും വിലാസലീലകളിലും ആണ്ടിരുന്നു.

ഈ അഗ്രഹാരത്തിൽ മററുള്ള ബ്രാഹ്മണരെക്കാളേറെ ദരിദ്രനായി മഹാലിംഗയ്യർ എന്നൊരാൾ പാർത്തിരുന്നു. വളരെ വലുതാണ് അദ്ദേഹത്തിൻെറ കുടുംബം. വീടാണെങ്കിൽ വളരെ ചെറുതും. വയസ്സുചെന്ന അച്ഛൻ, അമ്മ; വിധവയായ ഒരു സഹോദരി, സുമാർ മുപ്പതു വയസ്സുള്ള ഭാര്യ; അവളുടെ അഞ്ചു പെൺകുട്ടികൾ; ആറാമത്തെ പ്രസവം തൊട്ടടുത്തു വരുന്നു.

ഇത്രയുംപേർക്ക് ആഹാരം വേണ്ടേ? മഹാലിംഗയ്യർക്ക് പൂർവ്വികസ്വത്തില്ല. യുവത്വവും ഊർജിതവും, എങ്ങനെയും പണം സമ്പാദിക്കാമെന്ന വിശ്വാസവും അദ്ദേഹത്തെ വിട്ടുപിരിഞ്ഞിട്ട് വളരെ നാളായി. അദ്ദേഹത്തിന് നാല്പതു വയസ്സിൽ അധികം പ്രായവുമായിട്ടില്ല. അതി

നകം കുട്ടികളുടെ സംഖ്യാബലത്താലും, ഭാര്യയുടെ ജിഹ്വാശക്തിയാലും, അച്ഛനമ്മമാരുടെ രോഗമൂർഛയാലും, വിധവയായ സഹോദരിയുടെ യുവത്വബലത്താലും പ്രസ്തുത മഹാലിംഗയ്യരുടെ മനോദുഃഖം വർദ്ധിച്ച്, തലയിലെ മുടിയെല്ലാം അന്നത്തൂവൽപോലെ വെളുത്ത്, കൂനിക്കുറുകി, വളരെ ശോഷിച്ച്, കവിളൊട്ടി, കണ്ണുകൾ കുഴിഞ്ഞ്, മുഖം ചുളുങ്ങി, ചെറുപ്പത്തിൽ അമിതമായി നടത്തിയ ശൃംഗാരലീലകളുടെ മുഖമുദ്രയായി മുഖത്തും, മുതുകിലും, തോളിലും ഒരുതരം 'വട്ടച്ചൊറി' വരുത്തി അങ്ങനെ കഴിഞ്ഞിരുന്നു.

ഇങ്ങനെയിരിക്കെ ഒരു മാർകഴിമാസരാവിൽ മാനം മഷിപോലെ കറുത്തിരുണ്ടനേരം. ഒരൊററ നക്ഷത്രവും കണ്ണിൽപ്പെടാനില്ല. ഗ്രാമവാസികളേവരും അവരവരുടെ വീടുകളിൽ പതുങ്ങിക്കിടന്നിരുന്നു. വെളിക്ക് കൊടുംകാററും പേമാരിയും തകർക്കുന്നു. ക്ഷണമാത്രക്കകം ലോകം തവിടുപൊടിയാകുമെന്നമട്ടിൽ ഇടി മുഴങ്ങിക്കൊണ്ടിരുന്നു. മരങ്ങൾ ഒടിഞ്ഞുവീഴുന്ന ശബ്ദം കേട്ടു. തോപ്പുകളെല്ലാം തകർന്നു തരിപ്പണമായപോലെ ഒരു കോലാഹലം കേട്ടു. അടുത്തുള്ള മലകൾ പരസ്പരം കൂട്ടിയടിക്കുന്ന പോലുള്ള ശബ്ദം കേട്ടു.

അഗ്രഹാരത്തിൽ അവരവരുടെ ഭവനങ്ങളിൽ പതുങ്ങിയിരുന്ന ഏവരും ആ രാത്രികൊണ്ടു ലോകം അവസാനിച്ചെന്നു വിശ്വസിച്ചുപോയി. കുട്ടികൾ പേടിച്ചു നിലവിളിച്ചു. പെണ്ണുങ്ങൾ വാവിട്ടു കരഞ്ഞു. ആൺപിള്ളേർ വിമ്മിക്കരഞ്ഞു. കൊടുങ്കാററിൻെറ ആർപ്പുവിളി പെരുകിവന്നു.

ഇങ്ങനെ നിൽക്കെ ഒരു ഭൂകമ്പം ഉണ്ടായി. ആ അഗ്രഹാരത്തിലെ എല്ലാ വീടുകളും പഴയതാണ്. ആ വീടുകളെല്ലാം ചിതറിപ്പോയി. ആളുകളെല്ലാം ചത്തൊടുങ്ങി.

മഹാലിംഗയ്യരുടെ വീട്ടുവാതിലിന്നു മുമ്പിലുണ്ടായിരുന്ന ഒരു കുടിൽ മാത്രം വീണുപോയില്ല. വീട്ടുവരാന്തയിൽ ഉണ്ടായിരുന്ന കിഴവനും കിഴവിയും മഹാലിംഗയ്യരും അദ്ദേഹത്തിൻെറ അഞ്ചു പെൺമക്കളും പിണമായി ക്കിടന്നിരുന്നു—അവരുടെമേൽ വീടുവീണിരുന്നു. മുൻവശത്തെ കുടിലിൽ പ്രസവ വേദനയായിക്കിടന്നിരുന്ന വീട്ടുകാരിയും (മഹാലിംഗയ്യരുടെ ഭാര്യ) അവർക്കു തുണയായിപ്പോയ വിധവയായ സഹോദരിയും അവശേഷിച്ചിരുന്നു.

രാത്രി ഏതാണ്ട് ഏഴുമണിക്കു തുടങ്ങിയ കൊടുങ്കാററും പേമാരിയും വെളുപ്പിന് നാലുമണിക്കുണ്ടായ ഭൂകമ്പത്തോടെ അവസാനിച്ചു. അരമണിക്കൂറുകൊണ്ട് ലോകമെങ്ങും പരമശാന്തമായി. പിറേറന്നാൾ നേരം വെളുത്തു. വിധവയായ സഹോദരി–വിശാലാക്ഷി എന്നാണവരുടെ പേര്—വെളിയിൽ വന്നുനോക്കി. എല്ലാ വീടുകളും നിലംപതിച്ചിരിക്കുന്നു. എവിടെയും മനുഷ്യരുടെ ഉടലും മൃഗപക്ഷികളുടെ ജഡങ്ങളും വീണുകിടന്നിരുന്നു. ആ കാഴ്ച മുഴുവൻ കാണാൻ അവൾക്കു കഴിഞ്ഞില്ല. കാററും മഴയുംകൊണ്ട്

ന്നിനുമീതെ ഒന്നായിക്കിടന്നിരുന്ന പ്രേതങ്ങരം മാത്രം അവളുടെ കണ്ണിൽ പ്പെട്ടു. ഇടിഞ്ഞ വീടുകളിൽ അകത്തു ചത്തുകിടക്കുന്ന ജനങ്ങളെ അവരം കണ്ടില്ല. എങ്കിലും തന്റെ വീട്ടിൽ എല്ലാവരും ചത്ത കഥ അറിഞ്ഞതിനാലും തെരുവിൽ ആരെയും കാണാഞ്ഞതിനാലും മററു വീടുകളിലും അതേ ഗതിയെന്ന് അവരം അനുമാനിച്ചു. അപ്പോരം വീണ്ടും തലേന്നു രാത്രിയിലെ ഭയങ്കര സംഭവങ്ങരം അവളുടെ മനസ്സിൽ വന്നുദിച്ചു. ഭൂകമ്പം ഉണ്ടായ ഉടനെ മഹാലിംഗയ്യരുടെ പിതാവ് പറഞ്ഞു: ''ഭൂമി ഇളകുന്നു. നാമെല്ലാവരും വെളിയിലുള്ള കുടിലിലേക്കു പോകണം. എന്നെ അവിടെക്കൊണ്ടു വിടണേ.'' ആ വയസ്സൻ അലറിക്കൊണ്ടാണ് ഇതു പറഞ്ഞത്. ആ ശബ്ദം മാത്രമേ വിശാലാക്ഷിയുടെ ചെവിയിൽ പെട്ടുള്ളു. അനന്തരം നടന്ന വർത്തമാനമൊന്നും അവളുടെ ചെവിയിൽ വീണില്ല. തിണ്ണ വഴിയായി അവരം വെളിയിലെ കുടിലിലേക്കു ചെന്നിരിക്കണം. വീട്ടിനകത്തിരുന്നപടി അവിടെയെത്താൻ വഴിയില്ല. ഒരു ജനൽപ്പഴുതിലൂടെ മാത്രമാവാം കിഴവന്റെ ശബ്ദം കൊടുങ്കാററിന്റെ ഇരമ്പലിനെ ജയിച്ച് തന്റെ ചെവിയിൽ വന്നുവീണത്.

എങ്കിലും ആ കുടിലിൽ അവരം വന്നെത്തിയത് എങ്ങനെ? അവരം ഉടനെ അതു ഊഹിച്ചു. അകത്തിരുന്ന കൂട്ടർ വീട്ടിലെ വാതിൽ തുറക്കാതെ എങ്ങനെ പുറത്തുവരും? കതകു തുറന്നാൽ സപ്തമേഘങ്ങളും പ്രളയാനിലനും വീട്ടിനകത്തേക്ക് കയറും. അതുകൊണ്ട് അവർ ആരും തന്നെ വെളിയിൽ വന്നില്ലെന്നു ഊഹിച്ചു. ഒന്നുരണ്ടു മാത്രയ്ക്കകം വീടുമുഴുവൻ ഇടിഞ്ഞു വീണ ശബ്ദവും, അവിടെയുണ്ടായിരുന്നവരുടെ കൂട്ട നിലവിളിയും അവളുടെ ചെവിയിൽ വന്നുവീണു. താൻ ഇരുന്ന കുടിലും വീഴുമെന്നു അവരം ഭയന്നു. പക്ഷേ വീണില്ല. അതിനകം ഭൂകമ്പം നിന്നുപോയി. അല്പസമയത്തിനകം കൊടുങ്കാററും മഴയും അടങ്ങി.

ഇതെല്ലാം വിചാരിച്ച് വിശാലാക്ഷി തന്നെ ചുററിനിന്ന ഇടിഞ്ഞ ഭവനവും ഒടിഞ്ഞുവീണ മരങ്ങളും നോക്കി നിൽക്കെ, കുടിലിനകത്തു നിന്നു ''കുവാ! കുവാ!'' എന്നൊരു ശബ്ദം കേട്ടു. അകത്തു പോയിനോക്കി. ജ്യേഷ്ഠന്റെ ഭാര്യയായ ഗോമതിക്ക് ഒരു പെൺകുട്ടി പിറന്നിരിക്കുന്നു. വിശാലാക്ഷി അതിനുവേണ്ട ശുശ്രൂഷകരം ചെയ്തുകൊണ്ടിരിക്കെ ഗോമതി അമ്മാരം ഏതാണ്ട് മരണാവസ്ഥയോടു അടുത്ത നിലയിലായി. മരിക്കുന്ന വേളയിൽ അവരം പറഞ്ഞു: ''വിശാലാക്ഷീ! വിശാലാക്ഷീ! ഞാനിനി രണ്ടു നിമിഷത്തിലേറെ ജീവനോടെ ഇരിക്കില്ല. എന്റെ പ്രാണൻ പോകുന്നതിനു മുമ്പേ നിന്നോടു ചില കാര്യങ്ങരം പറയാനുണ്ട്. അത് നിന്റെ ജീവനുള്ളകാലംവരെ മറക്കരുത്. ഒന്നാമതു പറയാനുള്ളത് നീയൊരു കല്യാണം കഴിക്കണമെന്നാണ്. വിധവാവിവാഹം ആകാം. ആണുങ്ങളും പെണ്ണുങ്ങളും ഒരുപോലെ യമന് കീഴ്പ്പെട്ടിരിക്കുന്നു. അതുകൊണ്ട് ആണുങ്ങരംക്കു പെണ്ണുങ്ങരം അടിമയായി, അവരെ പേടിച്ച് ജീവനുള്ളകാലം മുഴുവൻ വ്യസനിച്ചു കഴിയേണ്ടുന്ന ആവശ്യമില്ല. ആയതിനാൽ നീ ഈ ആണുങ്ങളെഴു

തിവെച്ചിട്ടുള്ള നീതിന്യായനിയമങ്ങൾ വലിച്ചുകീറി അടുപ്പിലെരിച്ച് നേരേ മദ്രാസിൽ ചെന്ന് അവിടെ വിധവാവിവാഹം നടത്തുന്ന ഒരു സഭയുടെ ആളുകളെ ചെന്നുകണ്ട് നിനക്കു ചേർന്ന ഒരു വരനെ കണ്ടുപിടിക്കണം. രണ്ടാമത്തെ കാര്യം, നീയുള്ള കാലത്തോളം എന്റെ കുട്ടിയെ രക്ഷിക്കണം. അതിനു ചന്ദ്രിക എന്നു പേരിടണം.

വിശാലാക്ഷി 'ശരി' എന്നു സമ്മതിച്ചു. ഗോമതിയുടെ ജീവൻ പരലോകം പൂകി.

കുറിപ്പ്:— ഇതൊരു നീണ്ട കഥയായി എഴുതണമെന്നതായിരുന്നു ഭാരതിയാരുടെ ലക്ഷ്യം. പക്ഷേ നമ്മുടെ നിർഭാഗ്യത്താൽ അതിനദ്ദേഹം ജീവിച്ചില്ല. വിശാലാക്ഷിയുടെ കഥ മിക്കവാറും തീർത്തുവെച്ചു. അതിന്റെ ആദ്യഭാഗമാണിത്.

## 11. വൈദികർഷികളുടെ കവിത

[മുഖവുര മാത്രം]

ശ്രീകാശിയിൽ ഹിന്ദു സർവ്വകലാശാലാസംഘത്തിന് അസ്തിവാരക്കല്ല് നാട്ടിയപ്പോൾ അനേകം വിദ്വാൻമാർ അവിടെവന്നു പ്രസംഗിക്കുകയുണ്ടായി. അക്കൂട്ടത്തിൽ നവീനശാസ്ത്ര പണ്ഡിതനായ ശ്രീമാൻ ജഗദീശ് ചന്ദ്രബാബു ചെയ്ത പ്രഭാഷണമാണ് ഏററവും മഹനീയമായി തോന്നിയത്.

"ലൗകിക ശാസ്ത്ര ഗവേഷണത്തിൽ വീണ്ടും ഭാരതദേശം നേതൃത്വമടയത്തക്കവണ്ണം നാം പ്രയത്നിക്കണം. അതായിരിക്കണം നമ്മുടെ കടമ." ഇതിനെ അദ്ദേഹം വിശദീകരിച്ചു സംസാരിച്ചു. പിന്നീട് ഉപസംഹാരമായി പറഞ്ഞത് ഇതാണ്:—

"ഹൈന്ദവ സംസ്ക്കാരത്തിനു ഒരു സവിശേഷ ശക്തിയുണ്ട്. കാലം വരുത്തിവെയ്ക്കുന്ന നാശത്തെയും, ലോകത്തിലെ സകലതിനെയും നശിപ്പിക്കാൻ പോരുന്ന പരിവർത്തനങ്ങളെയും എതിർത്തു നില്ക്കുന്നത് നമ്മുടെ സംസ്ക്കാരത്തിനുള്ള ഈ ശക്തിയാണ്. നീല നദീതടത്തിലും (ഈജിപ്തിലെ), അസ്സിറിയാ ദേശത്തിലും, ബാബിലോണിലും അനേകമനേകം വർഷങ്ങൾക്കു മുമ്പു വിവിധ വിജ്ഞാനങ്ങൾ ഉദിച്ചു വളർന്നു നശിച്ചതിനെ നമ്മുടെ സംസ്ക്കാരം നോക്കിനിന്നിട്ടുണ്ട്. (അക്കാലത്തും നമ്മുടെ സംസ്ക്കാരം അണുമാത്രം അതിന്റെ പ്രാചീനതയെ കൈയ്വിടാതെ നിലനിന്നിരുന്നു.) അന്നും ഭാരതമാതാവ് അനശ്വരയായി വിളങ്ങി. ഇന്നും യൗവ്വനവതിയായിരിക്കുന്നു. ഇനി, ഭാവിയിലും അനശ്വരമായിത്തന്നെ വർത്തിക്കും."

ശാസ്ത്ര മഹാഗിരിക്കു മേലെ ദീപസ്തംഭമായി ശോഭിക്കുന്ന ആ മഹാൻ ഇങ്ങനെ പറഞ്ഞതു കേവലം ഔപചാരികമായല്ല. നമ്മുടെ ഇടക്കാലത്തുണ്ടായ വിഡ്ഢിത്തങ്ങളെയെല്ലാം മഹത്വമായിക്കരുതി ഢീക്കടിക്കുന്നവരുടെ വാക്കുകൾ നാം ശ്രദ്ധിക്കേണ്ടതില്ല. പക്ഷേ ഈ മഹാൻ പറഞ്ഞതു ശ്രദ്ധാർഹമാണ്. ഈ ഇടക്കാലത്ത് നമ്മുടെ ജാതി കള്ളവും ആലസ്യവും പെരുപ്പിച്ച കുപ്പയ്ക്കകം ആണ്ടു കിടന്നിരുന്നു; ഭാരതമാതാവ് നീണ്ട നിദ്രയിലും. ഇപ്പോൾ വീണ്ടും ആ കുപ്പയിൽനിന്നും രക്ഷനേടി വെളിയിൽ വന്ന് ധീരതയാകുന്ന ഗംഗാനദിയിൽ സ്നാനം ചെയ്തു നമ്മുടെ ഭാരതജാതി തനതായ വാനത്തിൽ ഉദിച്ച സൂര്യോദയത്തെ പ്രകീർത്തിച്ചു വിലസുന്നു.

മരണമില്ലാത്ത ഈ ഹൈന്ദവ സംസ്കാരമാകുന്ന കല്പകവൃക്ഷത്തിന് ബീജാവാപം നടത്തിയവർ വൈദികകാലത്തെ ഋഷികളാണ്. അവരുടെ ജീവിതകാലം നിർണ്ണയിക്കുന്നതിന് നവീന ഗവേഷണത്തിന്റെ കൈയ്വശം കരുക്കളില്ലാതെ പോയി. ഹിമവത് പർവ്വതം എപ്പൊഴാണുണ്ടായത്? ആർക്കറിയാം? വേദർഷികൾ എന്നുണ്ടായി? എങ്ങനെ അറിയാം?

ശ്രീരാമകൃഷ്ണ പരമഹംസർ അരുളിച്ചെയ്യുന്നു: ''നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ ആയത് ഹൃദയാന്തരാളത്തിൽ നിന്നും ആയിരിക്കണം. കുറച്ചു കാലം കഴിയുമ്പോൾ മാതാവായ ജഗദംബിക പ്രാർത്ഥന നിറവേററും.''

രാമകൃഷ്ണൻ പറഞ്ഞതു എത്രയോ ശരിയാണ്. ഹൃദയാന്തരാളത്തിൽ നിന്നുദിച്ചുയരുന്നതിനു 'മന്ത്ര'മെന്നത്രേ നാമം. അതു ഫലിക്കും. പക്ഷേ പ്രാർത്ഥന ആ മണ്ഡലത്തിൽ നിന്നു കൊണ്ടുവരിക അത്ര എളുതല്ല. അതത്യന്തം അഗാധമാണ്. ഹൃദയാന്തരാളം! സാഗരാന്തരാളം മനുഷ്യൻ അളന്നു തിട്ടപ്പെടുത്തിയിട്ടുണ്ട്. മനസ്സിന്റെ അടിത്തട്ട് അളക്കുക അതിൽ നിന്ന് എത്രയോ പ്രയാസമേറിയതാണ്; എന്നാലും അലസത കരുതേണ്ട. ഓരോരുത്തർക്കും തന്നാലായവിധം ഉള്ളക്കടലിൽ മുഴുകി അവിടെയുള്ള വസ്തുക്കൾ കൊണ്ടുവരാം. എത്ര ആഴത്തിൽ മുങ്ങാമോ അത്രയ്ക്കു നല്ല മുത്തുകൾ വാരാൻ പററും.

ഉള്ളം തെളിഞ്ഞവരാണ് ഋഷികൾ അതുകൊണ്ട് അടിയോളം ആഞ്ഞിറങ്ങി അവിടെനിന്നു മന്ത്രം കൊണ്ടുവരാൻ കഴിഞ്ഞു. ആ മന്ത്രങ്ങൾക്കു ദേവന്മാർ വശപ്പെടുന്നു. വെറും ചൊല്ലിനു മഹിമയില്ല. ആ ചൊല്ല് മനസ്സിന്റെ തെളിമയെ ഉണർത്തുമെങ്കിൽ അതിനു മഹിമ പറയണം. ഏതിനെ ധ്യാനിക്കുന്നുവോ അതായിത്തീരും നീ. ധ്യാനം ആത്മധ്യാനമായിത്തീരട്ടെ. അഗാധ ധ്യാനം, നിശ്ചലധ്യാനം, പ്രബലധ്യാനം, സ്ഥിരധ്യാനം — അത്തരം ധ്യാനം പെട്ടെന്ന് ലോകത്തെ തകർക്കുന്ന ബാഹ്യസത്യമായി മാറും. 'ഇന്ദ്ര'നെന്ന വിജ്ഞാന ശക്തിയെ മധുചന്ദ്രനെന്ന ഋഷി മുൻപറഞ്ഞ തരത്തിൽ ശക്തിപ്പെടുത്തിയ മന്ത്രം കൊണ്ട് സ്ഥാപനം ചെയ്തിട്ടുണ്ട്. ആ മന്ത്രങ്ങൾ കവിതകളായി പരിണമിക്കുന്നു.

ഋഗ്വേദത്തിൽ ഋഷികളുടെ കവിത വായിക്കുമ്പോൾ നമ്മുടെ ഉള്ളത്തിൽ തേൻ പായുന്നു, ജ്ഞാനം ഉണർന്നു വിലസുന്നു.

## 12. 'ത്രാസ്' എന്ന ലേഖനത്തിന്റെ ഒരു ഭാഗം

കഴിഞ്ഞ ആഴ്ച മദ്രാസിലെ സ്കന്ദസ്വാമി ക്ഷേത്രത്തിൽ വസന്ത മണ്ഡപത്തിൽവെച്ച് സാധുമഹാസംഘക്കാരുടെ ആഭിമുഖ്യത്തിൽ ഒരു സമ്മേളനം നടന്നു. അന്ന് സ്വാമി അത്ഭുതാനന്ദർ ഒരു സരസപ്രസംഗം ചെയ്തതായി അറിയുന്നു.

ആ പ്രഭാഷണത്തിന്റെ ചുരുക്കം ഇതാണ്: "മതവിഷയങ്ങളിൽ നമ്മുടെ പൂർവ്വികർ ഏററവും മഹത്തായ ഗവേഷണം നടത്തിക്കഴിഞ്ഞിട്ടുണ്ട്. ഇവയെല്ലാം നല്ലപോലെ മനസ്സിലാക്കി നാം ലോകത്തിനു തക്കതായ ഉപദേശം നല്കണം. ഈ വിഷയത്തിൽ അമേരിക്ക, യൂറോപ്പ് മുതലായ വിദേശ രാജ്യങ്ങളിലുള്ളവർ നമ്മുടെ സഹായം പ്രതീക്ഷിച്ചുകൊണ്ടിരിക്കയാണ്."

'മതവിഷയങ്ങാം' എന്നത് പാരമാർത്ഥിക സത്യങ്ങളാണ്; പഞ്ചേന്ദ്രിയങ്ങാംക്കതീതമായ ശുദ്ധ ജ്ഞാനം കൊണ്ട് കാണേണ്ടുന്ന ദൈവിക സത്യങ്ങളാണ്; ഇവ ജ്ഞാനം, ഭക്തി, യോഗം എന്നീ മാർഗ്ഗങ്ങളിൽ കിടക്കുന്നവയുമാണ്. ഇവയെല്ലാം നമ്മുടെ പൂർവ്വികർ വളരെ പ്രയാസപ്പെട്ട് തേടിപ്പിടിച്ച് തങ്ങളുടെ കൃതികളിൽ കരുതി സൂക്ഷിച്ചിട്ടുമുണ്ട്. ഈ സമ്പത്തിനെ നാം പാടുപെട്ടു കൈയ്യാണ്ട് ലോകർക്കെല്ലാം വാരിക്കൊടുത്ത് ഈ ലോകത്തിന്റെ ദുഃഖങ്ങളേയും കുറവുകളേയും അജ്ഞാനങ്ങളേയും അകററി, ആ സമ്പത്തിനു മഹത്വം ഉണ്ടാക്കേണ്ട കർത്തവ്യം നമ്മുടേതാണ്.

> നാം ഇൻപുറവതു ഉലകു ഇൻപുറക്കണ്ടു
> കാമുറുവർ കററിന്താർ

എന്നിങ്ങനെ തിരുവള്ളുവർ പറഞ്ഞതു തന്നെയാണ് സ്വാമി അത്ഭുതാനന്ദന്റെയും ആശയം. ഞാനും ഇതു തികച്ചും അംഗീകരിക്കുന്നു. പക്ഷേ ഇത്രയും കൊണ്ട് നമ്മുടെ ആശയ്ക്കു അടപ്പിടരുത്. ലൗകികകാര്യങ്ങളിലും നമ്മുടെ സഹായം ലോകത്തിനാവശ്യമായിരിക്കുന്നു. ഇതു നാം മറക്കരുത്. നമ്മുടെ പൂർവ്വികർ പാരലൗകിക കാര്യങ്ങളിൽ മാത്രമാണ് വൈദഗ്ധ്യം നേടിയിരുന്നതെന്നു കരുതരുത്. ഇഹലോക ജ്ഞാനത്തിലും അത്ഭുതാവഹമായ അറിവ് അവർക്കുണ്ടായിരുന്നു. പല നാടുകളിലും പോയി അവിടെയുള്ള ശാസ്ത്രാദികളിൽ നല്ല ജ്ഞാനം നേടിയ എന്റെ ഒരു സുഹൃത്ത്, യൂറോപ്പിൽ പ്രശസ്തി നേടിയ ഗ്രീക് ശില്പങ്ങളേക്കാറം ഭാരതീയ ശില്പകല മികച്ചുനില്ക്കുന്നതായി അഭിപ്രായപ്പെട്ടു. ഇത് മററുള്ളവരെ പറഞ്ഞു മനസ്സിലാക്കാൻ ശ്രീ. ആനന്ദകുമാരസ്വാമി ഇപ്പോഴും ശ്രമിച്ചുകൊണ്ടിരിക്കുന്നു. എങ്കിലും ഇക്കഥ നമ്മുടെ തമിഴ്നാട്ടുകാരെ പറഞ്ഞു മനസ്സി

ഷാക്കാൻ ആരെയും കാണുന്നില്ല. പല നാടുകളിലേയും സംഗീതം ഞാൻ താരതമ്യപ്പെടുത്തിനോക്കിയിട്ടുണ്ട്. നമ്മുടെ പുരാതന സംഗീതത്തിനോടു കിട നില്ക്കുന്ന ഒന്നു വേറെങ്ങുമില്ലെന്നാണു എനിക്കു തോന്നുന്നത്. കവിതാവിഷയത്തിലും അപ്രകാരം തന്നെ. ഗണിതം, രസതന്ത്രം മുതലായ ശാസ്ത്രങ്ങളിലും നമ്മുടെ നാട് പണ്ടേ പേരെടുത്തിട്ടുണ്ട്.

ഐഹിക ലോകവിജ്ഞാനത്തിലും നാം ഉയർന്നു നില്ക്കേണ്ടതാണ്. അറിയാത്ത ശാസ്ത്രങ്ങൾ മററുള്ളവരിൽനിന്നും അറിയാൻ ശ്രമിക്കേണ്ട താണ്. അപ്രകാരം അവയെപ്പററിയുള്ള പ്രാരംഭ ജ്ഞാനം നേടിക്കഴിഞ്ഞാൽ പിന്നീട് നമ്മുടെ ശക്തിയും നിപുണതയും ഉപയോഗിച്ച് അതിനെ വളർത്തി വീണ്ടും ലോകത്തിന് ദാനം ചെയ്യണം. ഇഹലോകാഭിവൃദ്ധിയിൽ നാം നേതൃത്വം വഹിക്കതന്നെ വേണം. അതിന് സമർത്ഥർ നാം തന്നെയാണ്.

*　　*　　*　　*　　*

ബോംബെയിൽ നടക്കാൻ പോകുന്ന കോൺഗ്രസ് സമ്മേളനത്തിൽ പല നാടുകളിൽ നിന്നു വരുന്ന പ്രതിനിധികളുടെ കൂട്ടത്തിൽ ചില വനിത കളും ഉണ്ടായിരിക്കുമെന്ന് അറിയുന്നു. പുരുഷ പ്രതിനിധികൾക്ക് സേവ നം നൽകാൻ ധർമ്മഭടൻമാരായി പുരുഷന്മാർ മുന്നോട്ടു വരുന്നതു പോലെ സ്ത്രീകൾക്ക് സേവനമരുളാൻ വനിതാവാളണ്ടിയർമാരും തയ്യാറായിരിക്കു ന്നുവെന്ന് കേട്ടു. ഈ പുതുമ നമ്മുടെ നാട്ടിന് ശുഭസൂചകമായിരിക്കു മെന്ന് ഞാൻ വിശ്വസിക്കുന്നു.

അല്ലാ; ഒരു തമാശ മറന്നു പോയി. യുവാൻഷി—കായ് ചീനാദേശ നേതാവ്. കായായി ഇരുന്ന ആൾ ഇപ്പോൾ പഴമായിക്കൊണ്ടുവരുന്നു. പൂർവ രാജവംശത്തെ ഒഴിപ്പിക്കാൻ ചീനക്കാർ ഭഗീരഥപ്രയത്നം ചെയ്യുന്നുണ്ട്. യുവാൻഷി-കായ്‌വശം സേനാബലം ഉള്ളതുകൊണ്ട് രാജ്യാധികാരം കിട്ടാൻ എളുപ്പവുമുണ്ട്. മെല്ലെ മെല്ലെ രാജ്യാധികാരം പിടുങ്ങി രാജസ്ഥാനം നേടിയെടുക്കാൻ അദ്ദേഹത്തിന് കഴിഞ്ഞേക്കുമെന്നാണ് വിശ്വാസം. അദ്ദേഹം തന്നെ രാജാവാകുമെന്ന് ലോകരും നിശ്ചയിച്ച മട്ടായി. ഇപ്പോൾ പഴയ രാജകുമാരന് ഇദ്ദേഹത്തിന്റെ മകളെ വേളികഴിച്ചുകൊടു ക്കാനും തീരുമാനിച്ചിരിക്കുന്നു. എന്തായാലും ചീനാദേശത്ത് രാജാധി കാരം എത്രനാൾ നീണ്ടുനിൽക്കുമെന്ന കാര്യം നമ്മുടെ നാട്ടിലെ ജ്യോത്സ്യ ന്മാർ തന്നെ കണ്ടുപിടിക്കട്ടെ. ഗ്രഹനില വേണമെങ്കിൽ പറയാം.

രാഹു ഉച്ചത്തിൽ. രണ്ടാമിടത്തു ശനി. ശനി ജപ്പാനാണെന്ന കഥ എവർ ക്കും അറിയാമല്ലോ. മററു ഗ്രഹങ്ങളെല്ലാം വക്രമാണ്. ഇക്കാര്യത്തിൽ ഉറപ്പും തീരുമാനവും ഞാൻ തന്നെ ചെയ്യാം. പക്ഷെ, എനിക്കു ജ്യോത്സ്യ ത്തിന്റെ 'ഹരിശ്രീ' അറിയില്ലല്ലോ!

*　　*　　*　　*　　*

ചെയ്യൂരിൽനിന്ന് ഒരു വൃദ്ധന്റെ വിവാഹത്തെപ്പററി ശ്രീ. മാധവസ്വാ

അയച്ച കത്ത് 'സ്വദേശമിത്ര'നിൽ പ്രസിദ്ധീകരിച്ചിരുന്നല്ലോ.

വൃദ്ധനു വയസ്സ് 70; അയാളുടെ അമ്മ ഇപ്പോഴും ജീവിച്ചിരിക്കുന്നു. വയസ് 98. ഈ തള്ളയ്ക്കും തനിക്കും വേണ്ട ശുശ്രൂഷ നടത്തുന്നതിനു പതിനാറു വയസ്സുള്ള ഒരു പെൺകുട്ടിയെ അയാൾ വിവാഹം ചെയ്യാൻ പോകുന്നു. ഈ വയസ്സന്റെ കൈയിൽ വേറെ ഇരുപത്തൊന്നു പെൺജാതകങ്ങൾ കൂടെ വന്നു ചേർന്നിട്ടുണ്ട്. ഒടുവിൽ ഒരുവിധം തീരുമാനം ചെയ്യുന്ന പെണ്ണിന്റെ പിതാവ് പണവും വിധിയും ജ്യോത്സ്യവും വിശ്വസിച്ച് 'വേല' ചെയ്യുന്നുണ്ടാവണം. ദൈവത്തെ വിശ്വസിക്കുമോ എന്നറിയില്ല. ഒട്ടകത്തിന് കൂന് ഒരിടത്തിലല്ലല്ലോ. തമിഴ് നാടിനു കെടുതി ഒരു വഴിയിലൂടെയാണോ?

[കുറിപ്പ്: ഒരു ഭാഗം മാത്രമേ ഇവിടെ ചേർത്തിട്ടുള്ളു.]

**Printed at Pearl Offset Press Pvt. Ltd. 5/33 Kirti Nagar Industrial Area, New Delhi- 110015**